# Mappilamar Engottu?

By

Khan Bahadur K. Muhammad, M. A.

*First Impression—October 1956*
*Copies One Thousand Two Hundred.*

Publishers:
THE MANGALODAYAM (Private) LTD.
TRICHUR

Price: 1—8—0

# മാപ്പിളമാർ എങ്ങോട്ട്?



ഗ്രന്ഥകർത്താ:

ഖാൻബഹദൂർ കെ. മുഹമ്മദ്, എം. ഏ.

പ്രസാധകന്മാർ:
മംഗളോദയം (പ്രൈവററ്) ലിമിററഡ്,
തൃശ്ശിവപേരൂർ.

1132/1956

വില ഒന്നര ഉറുപ്പിക.




# ആമുഖം

മാപ്പിളമാരുടെ സ്പെഷൽവിദ്യാഭ്യാസഓഫീസരുടെ നിലയിലും ജില്ലാവിദ്യാഭ്യാസഓഫീസരുടെ നിലയിലും 1925-മുതൽ 15 കൊല്ലത്തിലധികം കാലം ഞാൻ മലബാറിൽ പ്രവൎത്തിച്ചിട്ടുണ്ടു്; അക്കാലത്തു മാപ്പിളമാരുടെ സാമൂഹ്യവും സാംസ്കാരികവുമായ സ്ഥിതിഗതികളുമായി അടുത്തിടപെടാനും അവശതകൾ മനസ്സിലാക്കാനും അവയ്ക്കു് എന്നാലാവുന്ന പരിഹാരപദ്ധതികൾ രൂപവൽക്കരിക്കാനും എനിക്കു സാധിച്ചിട്ടുമുണ്ടു്. എളിയതായ ഈ സമുദായസേവനേച്ഛമാത്രമാണു്, മാപ്പിളസമുദായത്തിന്റെ ഈ പരിവൎത്തനഘട്ടത്തിൽ ഇങ്ങനെയൊരു പുസ്തകമെഴുതാൻ എന്നെ പ്രേരിപ്പിച്ചതു്.

മാപ്പിളമാരുടെ ചരിത്രം 1000 കൊല്ലത്തിലധികം നീണ്ടുനില്ക്കുന്ന ഒന്നാണെങ്കിലും, ആധുനികവിദ്യാഭ്യാസത്തിന്റെ അഭാവംനിമിത്തം, അവരുടെ ഈ ദീൎഘചരിത്രത്തെക്കുറിച്ചു്, മാപ്പിളമാരാൽ മലയാളത്തിൽ രചിക്കപ്പെട്ട പ്രധാനഗ്രന്ഥങ്ങളൊന്നുമില്ല. അതുകൊണ്ടു്, ഇ

ത്തരം പുസ്തകങ്ങളെഴുതുന്നവക്കു് ഏറെ പ്രയാസമുണ്ടെന്നു പറയേണ്ടതില്ലല്ലോ. എങ്കിലും സൈനുദ്ദീൻമഖ്ദൂംതങ്ങൾ അറബിഭാഷയിൽ രചിച്ച 'ഇഹ്ഫത്തുൽ മുജാഹിദീൻ' എന്ന ചരിത്രഗ്രന്ഥമാണു് ഇതിന്നു് ഏററവും സഹായം നല്കിയതു്. പ്രസ്തുതഗ്രന്ഥത്തിന്നു ശ്രീ. പി. കെ. മൂസ്സാൻകുട്ടിമൌലവി എഴുതിയ പരിഭാഷയാണു് ഈ ഗ്രന്ഥവുമായി പരിചയപ്പെടുവാൻ ഇടയാക്കിയതു്.

സാംസ്കാരികമായ സമ്മേളനംകൊണ്ടല്ലാതെ ഒരു രാഷ്ട്രത്തിലെ വ്യത്യസ്തസമുദായങ്ങൾതമ്മിൽ സൌഹാർദ്ദവും രാഷ്ട്രീയൈക്യവും സ്ഥാപിക്കുവാൻ സാധിക്കുകയില്ലെന്നു പൂർണ്ണമായി വിശ്വസിക്കുന്നവരിൽ ഒരാളാണു് ഞാൻ. കൂടാതെ, രാഷ്ട്രത്തിൽ അങ്ങിങ്ങായി നിലകൊള്ളുന്ന അജ്ഞരായ ജനസമൂഹങ്ങൾ യഥാൎത്ഥരാഷ്ട്രീയ പുരോഗമനത്തെ അപകടപ്പെടുത്തുമെന്നാണു് എന്റെ വിശ്വാസം. അതിനാൽ മാപ്പിളവിദ്യാഭ്യാസപുരോഗമനാൎത്ഥം പ്രവൎത്തിച്ചുകൊണ്ടിരുന്ന കാലത്തു്, ഈ സമുദായത്തിന്റെ സാക്ഷരത്വം വൎദ്ധിച്ചുവരുന്നതോടുകൂടി, അവരുടെ മാനസികവികസനത്തിന്നും വളൎച്ചയ്ക്കും ഉതകുമാറുള്ള പാരായണാസക്തിയും വളൎത്തേണ്ടതു് അത്യാവശ്യമാണെന്ന ധാരണയാൽ 'മാപ്പിളറവ്യൂ' എന്ന ഒരു മാസിക തുടങ്ങുവാൻ ഞാൻ തുണിയുകയുണ്ടായി. ആ പ്രസിദ്ധീകരണത്തിൽ പുരോഗമനചിന്തകന്മാരായ പലരെയും ലേഖനങ്ങൾ എഴുതുവാൻ പ്രേരിപ്പിച്ചിട്ടുമുണ്ടു്. അത്ത

രം ലേഖനങ്ങൾ ഈ ഗ്രന്ഥനിർമ്മാണത്തിന്നു വളരെ സഹായകമായിട്ടുണ്ടു്.

ശ്രീമാന്മാർ മൌലവി അറബിഷംനാടു്, സി. എൻ. അഹമ്മദമൌലവി, സി. ഒ. ടി. കുഞ്ഞിപ്പക്കി, സയ്യിദ്മുഹയിദീൻഷാ, പരേതനായ ഒ. ചേക്കുട്ടി മുതലായ മുസ്ലിംഎഴുത്തുകാരുടെയും ശ്രീ. ഉള്ളൂർ എസ്. പരമേശ്വരയ്യർ വള്ളത്തോൾ മുതലായ സാഹിത്യകാരന്മാരുടെയും മററും ലേഖനങ്ങളും ഈ ഉദ്യമത്തിൽ എന്നെ സഹായിച്ചിട്ടുണ്ടു്. ഗവേഷണം നടത്തി, സാമൂതിരിപ്പാടും മാപ്പിളമാരും തമ്മിലുണ്ടായിരുന്ന സൌഹാർദ്ദബന്ധത്തെ സ്ഥാപിച്ചുകൊണ്ടു്, പ്രസിദ്ധീകരിച്ച ശ്രീ. പി. സി. എം. രാജയുടെ ലേഖനങ്ങൾക്കും ഞാൻ കടപ്പെട്ടിട്ടുണ്ടു്.

ആധുനികലോകത്തെ വിദ്യാസമ്പന്നരായ മുസ്ലിംകളെ ഗ്രന്ഥങ്ങളും പ്രസംഗങ്ങളും വഴിയായി തട്ടിയുണർത്തിയ ഒരു പ്രശസ്ത അറബിപണ്ഡിതനും ഗ്രന്ഥകാരനുമാണു്, മുഹമ്മദു് മാർമഡ്യൂക്ക് പിക്ത്താൾ എന്ന ഇംഗ്ലീഷുകാരൻ. അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങളെയും ഞാൻ അധികം അവലംബിച്ചിട്ടുണ്ടു്.

ഇടയ്ക്കിടെ ഉദ്ധരിച്ചിട്ടുള്ള പരിശുദ്ധഖുർ ആൻവാക്യങ്ങളുടെ പരിഭാഷയ്ക്കു ശ്രീ. വക്കം അബ്ദുൽഖാദിർ മൌലവിയുടെ 'ഖുർ ആൻഭാഷ്യ'ത്തെയാണു് ആശ്രയിച്ചിരിക്കുന്നതു്.

ഇതിൻെറ പ്രസിദ്ധീകരണം ഏറെറടുത്തു നിഷ്കർഷയോടും ചുമതലാബോധത്തോടുംകൂടി മുദ്രണം നടത്തിയ മംഗളോദയംകമ്പനിക്കാരോടും എനിക്കുള്ള കൃതജ്ഞത അപാരമാണു്.

ഈ ചെറുപുസ്തകം മാപ്പിളസമുദായത്തെ ചിന്തിക്കുവാൻ പ്രേരിപ്പിക്കുമാറാകട്ടെ!

ഞാമനക്കാട്ടു്.
5—10—1956

കെ. മുഹമ്മദു്

എന്റെ വന്ദ്യപിതാവിന്റെ

പാവനസ്മരണയ്ക്കു്

# മാപ്പിളമാർ കേരളീയർ

വനങ്ങൾ നിറഞ്ഞ പശ്ചിമഘട്ടനിരകളുടെയും അറബിക്കടലിന്റെയും ഇടയിൽ കന്യാകുമാരിമുതൽ ഗോകർണ്ണംവരെ നീണ്ടുകിടക്കുന്ന പ്രകൃതിസുന്ദരമായ ആ പ്രദേശമാകുന്നു കേരളമെന്നറിയപ്പെടുന്നതു്. ധാരാളമായി ചൊരിയുന്ന കാലവർഷങ്ങളാൽ അനുഗൃഹീതമായ ഈ ദേശം സൂര്യോഷ്ണത്തെയും ശുദ്ധജലത്തെയും തികച്ചും ഉപയോഗിച്ചു സമൃദ്ധിയോടെ വളരുന്ന വിവിധസസ്യവർഗ്ഗങ്ങളാലും വൃക്ഷങ്ങളാലും അലങ്കരിക്കപ്പെട്ടു് എന്നും പച്ചയായി വിലസുന്നു. തോടുകളും പുഴകളും കായലുകളും അവയ്ക്കരികിൽ നിറഞ്ഞുനില്ക്കുന്ന കേരവൃക്ഷങ്ങളും ഈ

ദേശത്തിൻെറ സൌകുമാര്യത്തിന്നു വിശേഷിച്ച മാററുകൂട്ടുന്നു. ഭാരതത്തിലെ ഏററവും മനോഹരമായ പ്രദേശങ്ങളിലൊന്നും ഏററവും അധികം ജനപ്പെരുപ്പമുള്ളതുമായ ദേശമാകുന്നു കേരളം.

കേരളം ധനപുഷ്ടിയുള്ള ഒരു പ്രദേശമാണെങ്കിലും അതിലെ ഉൽപന്നങ്ങൾ കേരളത്തിൽ തിങ്ങിപ്പാർക്കുന്ന സമൂഹത്തെ തീററിപ്പോററുന്നതിന്നു തീരെ മതിയാകുന്നില്ല. അതിനാൽ കേരളത്തിലെ സാമാന്യജനങ്ങൾ തങ്ങളുടെ ജീവിതമാർഗ്ഗത്തിന്നു പലപ്പോഴും അന്യപ്രദേശങ്ങളെ ആശ്രയിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഈ പ്രത്യേകപരിതസ്ഥിതി കേരളീയരെ പല തുറകളിലും വൈദഗ്ദ്ധ്യം നേടുവാൻ സഹായിച്ചിട്ടുണ്ട്; കേരളത്തിൽ ത്തന്നെ ദാരിദ്ര്യത്തെ തരണംചെയ്ത് ഉള്ളതുകൊണ്ടു സന്തുഷ്ടിയോടെ ജീവിതം നയിക്കുവാൻ വിശേഷിച്ചൊരു പാടവം അവർ നേടീട്ടുണ്ട്. അങ്ങനെ ജീവിതത്തെ പുലത്തിപ്പോകാൻമാത്രം മതിയാകുന്ന ആഹാരംകൊണ്ടു തൃപ്തിപ്പെട്ടു തങ്ങളുടെ വീടുകളും പരിസരങ്ങളുംശരീരവും മിതമായ വസ്ത്രവും ഏററവും ശുചിയായി സൂക്ഷിച്ചു കഴിയുന്നത്ര അറിവു സമ്പാദിച്ചു കേരളീയർ ഇതരദേശക്കാർക്ക് ഒരു മാതൃകയായി ജീവിച്ചുവരുന്നു.

കേരളത്തിൽ നിവസിക്കുന്ന മുസ്ലിംകളെ മാപ്പിളമാരെന്നു വിളിച്ചുവരുന്നു. ഏതാണ്ട് ഇരുപത്തഞ്ചു ലക്ഷത്തോളം ജനസംഖ്യയുള്ള ഈ സമുദായം മിക്കവാറും പട്ടണങ്ങളിലും ഉൾപ്രദേശങ്ങളിൽ ചിലെടത്ത് അധികമായും മററു ചിലേടങ്ങളിൽ ചുരുങ്ങിയ തോതിലും കച്ചവടം,

കൃഷി, കൂലിവേല എന്നീ തൊഴിലുകൾവഴി ജീവിതം നയിച്ചുവരുന്നു. കേരളത്തിലെ ദക്ഷിണപ്രദേശങ്ങളിൽ ജീവിക്കുന്ന ഏതാനും ക്രൈസ്തവരും 'മാപ്പിള' എന്ന പേരിൽ അറിയപ്പെടുന്നുണ്ടെങ്കിലും പൊതുവിൽ ഈ സമുദായപ്പേരിനാൽ വിളിക്കപ്പെടുന്നതു മുസ്ലിംമാപ്പിളമാരാകുന്നു.

കേരളത്തിലെ മുസ്ലിംകൾക്ക് എങ്ങനെ 'മാപ്പിള' എന്ന പേർ ലഭിച്ചുവെന്നു സ്ഥാപിക്കുവാൻ അടിസ്ഥാനപരമായ തെളിവുകളൊന്നുമില്ല; പക്ഷേ ഐതിഹ്യം പലതുമുണ്ട്: ധീരന്മാരും സത്യസന്ധരും വാഗ്ദാനം നിറവേററുന്നവരും ഉത്സാഹശീലരുമായ ഈ സമുദായക്കാരെ നാട്ടുകാർ 'മഹാപിള്ളമാർ' എന്നു വിളിക്കുകയും ഈ പേർ പിന്നീടു ലോപിച്ചു 'മാപ്പിള' എന്നായിത്തീരുകയും ചെയ്തുവെന്നാണ് ഒരൈതിഹ്യം.

മറെറാരഭിപ്രായം, ആദ്യകാലത്തു കേരളക്കരയിൽ വന്നു കുടിയേറിപ്പാർത്ത അറബികൾ കേരളീയസ്ത്രീകളെ വിവാഹംചെയ്തപ്പോൾ അവരെ 'മാപ്പിളമാർ' (ഭർത്താക്കന്മാർ) എന്നു വിളിക്കുകയും പിന്നീടവരുടെ സന്താനപരമ്പരയും ഈ പേരിനാൽ അറിയപ്പെടുകയും ചെയ്തുവെന്നാണ്.

മൂന്നാമതൊരഭിപ്രായവും പറഞ്ഞുകേൾക്കുന്നുണ്ട്: മുസ്ലിംകളായ അറബികൾ കോഴിക്കോടുമുതലായ സ്ഥലങ്ങളിൽ കച്ചവടത്തിന്നുവേണ്ടി വരികയും താമസിക്കുകയും ചെയ്യാറുണ്ടായിരുന്നു. അറബിഭാഷയിൽ സംഘം എന്ന അർത്ഥത്തെക്കുറിക്കുന്നതായി 'മഹ്ഫല്' എന്നൊരു പദമുണ്ട്. തങ്ങളുടെ കൂട്ടുകാരെപ്പററി തമ്മിൽത്ത

ത്തിൽ അറബിഭാഷയിൽ സംസാരിക്കുമ്പോഴും പുതുതായി പഠിച്ച ഏതാനും ചില വാക്കുകൾ ചേർത്തും ആംഗ്യം കാണിച്ചും മററു മലയാളികളുമായി സംസാരിക്കുമ്പോഴും തങ്ങളുടെ സംഘത്തെ ഉദ്ദേശിച്ച 'മഹ്ഫള്' എന്ന് അവക്ക് പലപ്പോഴും പറയേണ്ടിവന്നു. അത് ഈ സംഘത്തിന്നു പ്രത്യേകമായുള്ള ഒരു ജാതിപ്പേരായി മററുള്ളവർ ധരിക്കുകയും അവരെ കാണുമ്പോൾ അല്പസ്വല്പഭേദത്തോടുകൂടി "മഹ്ഫള്, മഹഫള്, മാഫള്" എന്നൊക്കെ പറഞ്ഞുവരികയും അതു ക്രമേണ 'മാപ്പിള'യായി പരിണമിക്കുകയും ചെയ്തു. അവരുടെ മതം പുതുതായി സ്വീകരിച്ചവക്കും ഈ പേർതന്നെ വന്നു എന്നു വിചാരിക്കാം.

മാപ്പിളമാരുടെ ചരിത്രം വിശദമായി രേഖപ്പെടുത്തിയ ഗ്രന്ഥങ്ങളൊന്നും ഇതേവരെ കണ്ടെത്തീട്ടില്ല. ഹിജറ 1030_ാമാണ്ടിൽ, അതായതു മുന്നൂറു കൊല്ലങ്ങൾക്കുമുമ്പ്, പൊന്നാനി മഖ്ദൂംസ്ഥാനവാഹിയായിരുന്ന ശൈഖ് സൈനുദ്ദീൻ_ബിൻ_അബ്ദുൽ അസീസ് മഅ്ബരി തങ്ങൾ അറബിഭാഷയിൽ എഴുതിയ 'തുഹ്ഫത്തുൽ മുജാഹിദീൻ' എന്ന അറബിഗ്രന്ഥത്തിൽ മാപ്പിളമാരുടെ അറിഞ്ഞേടത്തോളമുള്ള ആദ്യചരിത്രവും, പിന്നീടു സാമൂതിരിരാജാവും മാപ്പിളമാരുംകൂടി 1498 മുതൽ 1584 വരെ പോർത്തുഗീസ്സുകാരുമായി നടന്ന സംഘട്ടനങ്ങളും വിസ്തരിച്ച വിവരിച്ചിട്ടുണ്ട്.

ഈ ഗ്രന്ഥത്തിൽനിന്നു സംഗ്രഹിക്കാവുന്ന ചരിത്രം ഇപ്രകാരമാണ്:

അറേബിയായിൽനിന്നു സിലോണിലെ ആദംമല

സന്ദർശിക്കാൻ യാത്രചെയ്തിരുന്ന ഒരു സംഘം മുസ്ലിംകൾ കൊടുങ്ങല്ലൂരിൽ വന്നിറങ്ങി. അന്നത്തെ രാജാവു് അവരെ വരുത്തി അതിഥികളായി സ്വീകരിച്ചു വർത്തമാനങ്ങൾ അന്വേഷിച്ചറിഞ്ഞതിൽ അറേബിയായിൽ ജനിച്ച പ്രവാചകതിരുമേനിയുടെ അനുയായികളാണവരെന്നും തിരുമേനി വെളിപ്പെടുത്തിയ ഇസ്ലാംമതതത്വങ്ങൾ ഇന്നതാണെന്നും രാജാവു ഗ്രഹിച്ചു. ഈ നൂതനമതത്തിലെ തത്വങ്ങളാൽ രാജാവു് ആകൃഷ്ടനായി. താൻ അറബി രാജ്യം പോയി കാണുവാൻ ആഗ്രഹിക്കുന്നുവെന്നും അതിനാൽ സിലോണിൽനിന്നു മടങ്ങുമ്പോൾ തന്നെയും കൂട്ടിക്കൊണ്ടുപോകണമെന്നും സംഘത്തിന്റെ നേതാവായ ശൈഖിനോടാവശ്യപ്പെട്ടു. പോകാനുള്ള ഏർപ്പാടുകൾ രഹസ്യമായി ഈ സംഘക്കാർതന്നെ ചെയ്യണമെന്നും ആജ്ഞാപിച്ചു.

അതുപ്രകാരം ഈ സംഘക്കാർ സിലോണിൽനിന്നു വേണ്ടുന്ന ഏർപ്പാടുകൾചെയ്തു രാജാവിനെ അവരൊന്നിച്ചു് അറേബിയായിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി.

കന്യാകുമാരിമുതൽ കാസർകോടുവരെയുള്ള രാജ്യം ഭരിക്കുന്ന ആളായിരുന്നു ഈ രാജാവു്. അദ്ദേഹം യാത്രപോകുമ്പോൾ തന്റെ രാജ്യം പല വിഭാഗങ്ങളായി ഭാഗിച്ചു് ഓരോ വിഭാഗത്തിന്റെ ആധിപത്യം രാജകുടുംബത്തിലെ ഓരോ അംഗത്തെ ഭരമേല്പിച്ചു. അപ്പോൾ സ്ഥലത്തില്ലായിരുന്ന കോഴിക്കോട്ടുസാമൂതിരിപ്പാടിന്നു ഭരിക്കുവാനായി ഒരു സ്ഥലം കൊടുക്കുവാൻ കഴിഞ്ഞില്ല. എങ്കിലും പിന്നീടു സാമൂതിരിപ്പാടു വന്നപ്പോൾ യുദ്ധം

ചെയ്ത് ആവശ്യമുള്ള രാജ്യങ്ങളെ കരസ്ഥപ്പെടുത്തുവാൻ അനുവദിച്ചുകൊണ്ടു് ഒരു വാൾ കൊടുത്തുവെന്നും പറയപ്പെടുന്നു.

രാജാവും സംഘവും അറേബിയായിൽ ശഹർമുഖല്ലായിൽ ഇറങ്ങി അവിടെ താമസിച്ചു. കുറെ കാലം കഴിഞ്ഞശേഷം അറബികളിൽ ചിലർ രാജാവോടുകൂടി മലബാറിൽ തിരിച്ചുപോയി; അവിടെ പള്ളികൾ സ്ഥാപിച്ചു് ഇസ്ലാംമതം പ്രചരിപ്പിക്കുവാൻ രാജാവിൻെറ അനുവാദം തേടി; രാജാവു് അതിന്നു് അനുവദിക്കുകയും ചെയ്തു. പക്ഷേ അധികം താമസിയാതെ രാജാവു രോഗബാധിതനാവുകയും മലബാറിലേയ്ക്കു തിരിച്ചുപോകുവാൻ സാധ്യമാവുകയില്ലെന്നു് അദ്ദേഹത്തിന്നു ബോധ്യംവരികയും ചെയ്തു.

ഈ പരിതസ്ഥിതിയിൽ മലബാർയാത്രയ്ക്കുദ്ദേശിച്ചിരുന്നവരിൽ പ്രധാനികളായ ശറഫ്ബ്നു മാലിക്ക്, ഇവരുടെ ഉമ്മ ഒത്ത സഹോദരൻ മാലിക്ക്ബ്നു ദീനാർ, ഇവരുടെ സഹോദരപുത്രൻ മാലിക്ക്ബ്നു ഹബീബ്, ഇബ്നു മാലിക്ക് എന്നിവരെയും മററു ചിലരെയും രാജാവു വിളിച്ചുവരുത്തി. "ഞാൻ ഈ രോഗത്തിൽ മരിച്ചുപോയാലും നിങ്ങൾ ആഗ്രഹിച്ച മലബാർയാത്രയിൽനിന്നു പിൻതിരിയരുതു്" എന്നു പറഞ്ഞു്, മലയാളഭാഷയിൽ ഒരു കത്തെഴുതി കൊടുങ്ങല്ലൂർരാജാവിന്നു കൊടുക്കുവാൻ ആജ്ഞാപിച്ചുകൊണ്ടു ശറഫ്ബ്നു മാലിക്ക്പക്കൽ ഏല്പിച്ചു. ഏറെത്താമസിയാതെ രാജാവു കാലഗതി പ്രാപിക്കുകയും ചെയ്തു.

## മാപ്പിളമാർ കേരളീയർ

കുറെക്കാലം കഴിഞ്ഞശേഷം മുൻപ്രസ്താവിച്ചവരും ഇബ്ൻ മാലിക്കിൻെറ ഭാര്യ ഖുമരിയ എന്ന സ്ത്രീയും മറ്റു ചിലരുമടങ്ങിയ ഒരു സംഘം മലബാറിലേയ്ക്കു കപ്പൽ കയറി കൊടുങ്ങല്ലൂരിൽ ഇറങ്ങി കത്തു രാജാവുവശം കൊടുത്തു. രാജാവു കത്തു സശ്രദ്ധം വായിച്ചു കത്തിൽ പറഞ്ഞതനുസരിച്ച് അവർക്ക് വേണ്ടുന്ന ഭൂമികളും തോട്ടങ്ങളും വീടുകളും പാടങ്ങളും മററും ഏല്പിച്ചുകൊടുത്തു. സംഘം തൽക്കാലം കൊടുങ്ങല്ലൂരിൽ താമസിച്ചു.

പിന്നീട് അവർ കൊടുങ്ങല്ലൂരിൽ ഒരു പള്ളി പണിചെയ്തു മാലിക്ക്ബ്ൻദീനാർ അവിടെ താമസമുറപ്പിച്ചു. മലബാറിൽ മററു സ്ഥലങ്ങളിൽ പോയി പള്ളി പണിചെയ്യിക്കേണ്ടതിന്നും ഇസ്ലാംമതപ്രചരണത്തിന്നുമായി മാലിക്ക്ബ്ൻ ഹബീബിനെ നിശ്ചയിച്ചു. അദ്ദേഹവും ഭാര്യയും മക്കളിൽ ചിലരും തെക്കൻകൊല്ലത്തേയ്ക്കു പോയി അവിടെ ഒരു പള്ളി പണിയിച്ചു ഭാര്യയെ അവിടെ താമസിപ്പിച്ച്, കൊല്ലത്തുനിന്ന് ഏഴുമലയിലേയ്ക്കും അവിടെനിന്നു പാക്കനൂരിലേയ്ക്കും അവിടെനിന്നു കാസർകോട്ടേയ്ക്കും മംഗലാപുരത്തേയ്ക്കും പോയി അവിടങ്ങളിലെല്ലാം ഓരോ പള്ളി പണിയിച്ചു. വീണ്ടും അദ്ദേഹം ഏഴുമലയ്ക്കുതന്നെ തിരിച്ച് അവിടെ മൂന്നുമാസകാലം താമസിച്ചു. പിന്നീടു ശ്രീകണ്ഠപുരം, ധർമ്മടം, കൊയിലാണ്ടി, ചാലിയം എന്നീ സ്ഥലങ്ങളിൽ പോയി അവിടങ്ങളിലും ഓരോ പള്ളി സ്ഥാപിച്ചു. ചാലിയംപള്ളി പണികഴിഞ്ഞതിന്നുശേഷം അഞ്ചു മാസം അദ്ദേഹം ചാലിയത്തുതന്നെ താമസിച്ചു. ഇങ്ങനെ ആദ്യമായി മലബാറി

ലേയ്ക്ക് വന്ന ഈ മുസ്ലിംസംഘം പത്തു സ്ഥലങ്ങളിൽ പ ള്ളികൾ സ്ഥാപിച്ചു.

പിന്നീട് മാലിക്ക്ബ്നു ഹബീബ് തന്റെ പിതൃവ്യനെ കാണുവാൻവേണ്ടി കൊടുങ്ങല്ലൂരിൽത്തന്നെ തിരിച്ചെത്തി കുറേ കഴിഞ്ഞു വീണ്ടും താൻ സ്ഥാപിച്ച പള്ളികളിൽ ഓരോന്നിലും പോയി നമസ്കരിക്കുകയും ഇസ്ലാം മതത്തെ ഇദ്ദേശങ്ങളിൽ വെളിവാക്കിയതിൽ അല്ലാഹുവെ സ്തുതിക്കുകയും ചെയ്തു. അനന്തരം കൊടുങ്ങല്ലൂക്കുതന്നെ മടങ്ങി അവിടെനിന്നു് എല്ലാവരും ഒരുമിച്ചു കൊല്ലത്തേയ്ക്കു പോയി. അവിടെനിന്നു മാലിക്ക്ബ്നു ദീനാറും ചില സ്നേഹിതന്മാരും അറേബിയായിലെ ശഹർമുഖല്ലായിലേയ്ക്കുതന്നെ തിരിച്ചുപോവുകയും ബാക്കിയുള്ളവർ കൊല്ലത്തുതന്നെ താമസമുറപ്പിക്കുകയും ചെയ്തു. പിന്നീട് മാലിക്ക്ബ്നു ഹബീബ് ഭാര്യയോടുകൂടി കൊടുങ്ങല്ലൂക്കു മടങ്ങി അവിടെവെച്ചു് ഇഹലോകവാസം വെടിഞ്ഞു.

മാലിക്ക്ബ്നു ദീനാറും കൂടെയുണ്ടായിരുന്നവരും ശഹർമുഖല്ലായിൽവെച്ചു നിര്യാതനായരാജാവിന്റെ ഖബർ (ശവകുടീരം) സന്ദർശിച്ചു. പിന്നീടു ഖുറാസാനിലേയ്ക്കു പോയി അവിടെവെച്ചു മാലിക്ക്ബ്നു ദീനാർ ചരമഗതിയടയുകയും ചെയ്തു. ഈ സംഭവങ്ങൾ നടന്നതു് എതാണ്ടു് ഹിജറ 2-ാം നൂററാണ്ടിലായിരുന്നു—ക്രി. അ. ൮-ാം നൂററാണ്ടിൽ.

കൊടുങ്ങല്ലൂർരാജാവു് ഇസ്ലാംമതം വിശ്വസിച്ചതു പ്രവാചകതിരുമേനിയുടെ കാലത്തുണ്ടായ 'ചന്ദ്രപ്പിളപ്പ്' എന്ന അത്ഭുതസംഭവം കണ്ടിട്ടാണെന്നും രാജാവു് അറേബിയായിൽ പോയി റസൂൽതിരുമേനിയെ കണ്ടു മാലിക്ക്

ദീനാർമുതലായവരൊന്നിച്ച് മലബാറിലേയ്ക്കു മടങ്ങുന്നവഴി ശഹർമുഖല്ലായിൽവെച്ച് അന്തരിച്ചതാണെന്നും മലബാർമുസ്ലിംകൾ വിശ്വസിക്കുന്ന ഐതിഹ്യം തീരേ അടിസ്ഥാനരഹിതമാണെന്നാണ് സൈനുദ്ദീൻ മഖ്ദൂംതങ്ങൾ പറയുന്നത്.

രാജാവിൻെറ കൊടുങ്ങല്ലൂർനിന്നുള്ള യാത്ര പരസ്യമാക്കാതിരുന്നതിനാൽ അനന്തരസംഭവങ്ങളെപ്പററി ആരും അറിഞ്ഞിരുന്നില്ല. രാജാവ് ആകാശത്തിലേയ്ക്ക് ഉയർത്തപ്പെട്ടതാണെന്നാകുന്നു ഹിന്തുക്കളുടെ വിശ്വാസം; ഒരു കാലത്ത് ഇറങ്ങിവരുമെന്നൊരു വിശ്വാസവും അവർക്കുണ്ട്. അതുകൊണ്ടു കൊടുങ്ങല്ലൂർപട്ടണത്തിൽ ഒരു സ്ഥലത്തു പാദുകവും വെള്ളവും ഒരുക്കിവെയ്ക്കുകയും ചില വിശേഷദിവസങ്ങളിൽ അവിടെ വിളക്കു കൊളുത്തിവെയ്ക്കുകയും ചെയ്യാറുണ്ടത്രേ.

കൊടുങ്ങല്ലൂർനിന്ന് അറേബിയായിലേയ്ക്കു തീർത്ഥയാത്രചെയ്ത രാജാവിൻെറ പേരെന്തായിരുന്നുവെന്ന് ഈ ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടില്ല. കേരളത്തിലെ ഒടുവിലത്തെ പെരുമാളായ ചേരമാൻപെരുമാളായിരുന്നു തീർത്ഥയാത്ര ചെയ്തതെന്നാണ് ഐതിഹ്യം. വിദേശചരിത്രകാരന്മാരായ ഡ്വാർടി ബാർബോസ, ബാറോസ് മുതലായവരും ഈ അഭിപ്രായം സ്വീകരിച്ചിട്ടുണ്ട്. ഹിന്തുക്കളുടെ 'കേരളോൽപത്തി' പ്രസ്താവിക്കുന്നതു ചേരമാൻ മുഹമ്മദുമതം സ്വീകരിപ്പാൻവേണ്ടി മക്കത്തേയ്ക്കു കപ്പൽ കയറി എന്നാണ്. കോഴിക്കോട്ടുഗ്രന്ഥവരിപ്രകാരം പെരുമാൾ സന്യസിച്ച തീർത്ഥയാത്രയ്ക്കു പോയെന്നുമാത്രമാണ്. കൊച്ചി ഗ്രന്ഥവരിപ്രകാരം പെരുമാൾ ബൌദ്ധധർമ്മം (ബുദ്ധമ

തം) സ്വീകരിച്ചു എന്നാണ്. ചേരമാൻപെരുമാളല്ല, അദ്ദേഹത്തിന്നുശേഷം കേരളചക്രവർത്തിപദം വഹിച്ച ആളും മുഹമ്മദീയകച്ചവടക്കാരുടെ ഉററബന്ധുവുമായ ഒരു സാമൂതിരിപ്പാടാണ് ഇസ്ലാംമതം സ്വീകരിച്ചതെന്നും മററു ചിലർ പറയുന്നു.

ചേരമാൻപെരുമാളുടെ മതപരിവർത്തനത്തെക്കുറിച്ചും തീർത്ഥയാത്രയെപ്പററിയും ഭിന്നാഭിപ്രായങ്ങളുണ്ടെങ്കിലും താഴെ പറയുന്ന സംഗതികൾ വാസ്തവങ്ങളാകുന്നു:

1. കേരളത്തിലെ ഇസ്ലാംമതപ്രചരണം യാതൊരു നിർബ്ബന്ധവുംകൂടാതെ പൂർണ്ണസമാധാനത്തോടുകൂടിയായിരുന്നു.

2. അറേബിയായിൽനിന്നു മുസ്ലിംപണ്ഡിതന്മാർ കേരളത്തിൽ വന്നു പലേടങ്ങളിലും പള്ളികൾ സ്ഥാപിച്ചു.

3. ഈ മതപ്രചരണംവഴിയായി വളരെയധികം ഹിന്ദുക്കൾ ഇസ്ലാംമതം സ്വീകരിച്ചു.

4. ഇതിനൊന്നും ഹിന്ദുരാജാക്കന്മാരോ പൊതുജനങ്ങളോ യാതൊരു തടസ്ഥവും ചെയ്തില്ലെന്നുമാത്രമല്ല, മുസ്ലിംകൾക്കു വേണ്ടുന്ന സർവ്വസഹകരണവും നല്കുകയും മിശ്രവിവാഹം അനുവദിക്കുകയുംകൂടി ചെയ്തു.

ഇങ്ങനെ കേരളത്തിൽ വന്ന ഒരു ചെറുസംഘം അറബികൾമുഖേന പ്രചരിച്ച ഇസ്ലാംമതത്തിൻെറ അനുയായികളായ മാപ്പിളമാർ തികച്ചും കേരളീയരാകുന്നു. ഇന്നിവർ സുശക്തമായ ഒരു സമുദായമായി വളൎന്നിരിക്കയാണ്".

# സാമൂതിരിപ്പാടും മാപ്പിളമാരും

വളരെ പുരാതനകാലംമുതല്ക്കു് അറബികൾ കേരളവുമായി വ്യാപാരം നടത്തിക്കൊണ്ടിരുന്നു. സൂയസ്തോടു തുറക്കുന്നതിന്നുമുമ്പു യൂറോപ്പും ഇന്ത്യയുമായുള്ള കച്ചവടം അറബികൾമുഖേനയായിരുന്നു നടന്നുവന്നതു്. മുഹമ്മദുനബി സ. അ. യുടെ ജീവിതകാലത്തുതന്നെ അറേബിയ ഒട്ടാകെ ഇസ്ലാംമതം സ്വീകരിച്ചു. അതിന്നുശേഷം കേരളവുമായി വ്യാപാരം നടത്തിയ അറബികൾ മുസ്ലിംകളായിരുന്നു. ഈ മുസ്ലിംഅറബികളുടെ ഒരു സംഘം കേരളത്തിൽ പല സ്ഥലങ്ങളിലും പള്ളികൾ സ്ഥാപിച്ചു് ഇസ്ലാംമതം പ്രചരിപ്പിച്ചുവന്ന ചരിത്രം കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ചുവല്ലോ.

ചേരമാൻപെരുമാൾ തീർത്ഥയാത്രക്കു പോകുംമുമ്പു തന്റെ രാജ്യം കുടുംബക്കാർക്കു ഭാഗിച്ചുകൊടുത്തപ്പോൾ, തന്റെ സാമന്തക്ഷത്രിയഭാര്യയിൽ ജനിച്ച പുത്രനായ (ചിലർ മരുമകനെന്നും പറയുന്നു) ഏറനാട്ടുമാനവിക്രമൻ കാശിയിലായിരുന്നു. ഇദ്ദേഹം മടങ്ങിവന്നപ്പോൾ "രാജ്യമെല്ലാം വേണ്ടപ്പെട്ട ജനങ്ങൾക്കു പകുത്തുകൊടുത്തുവല്ലോ. ഇനി കോഴികൂകുന്ന ദേശവും (കോഴിക്കോട്ട്) പുള്ളിക്കാടും മാത്രമുണ്ട്, അതു തരാം" എന്നു പെരുമാൾ മാനവിക്രമനോടു പറഞ്ഞുകൊണ്ട്, മാമാങ്കമഹോത്സവം പാലിപ്പാനുള്ള അധികാരം അദ്ദേഹത്തിൽ അർപ്പിച്ചുവെന്നു കേരളോൽപത്തിയിൽ പ്രസ്താവിച്ചിട്ടുണ്ട്.

സാമൂതിരിപ്പാടിന്റെ ഗോത്രത്തിലെ ഒരംഗമായ പി. സി. മാനവിക്രമൻരാജാ ബി. എ. എൽ. ടി. തന്റെ സ്വന്തം ഗവേഷണത്തെ അടിസ്ഥാനപ്പെടുത്തി 'സാമൂതിരിപ്പാടും മുഹമ്മദീയരും' എന്ന തലക്കെട്ടിൽ 'മാപ്പിളറവ്യൂ' എന്ന മാസികയുടെ 1941_ലെ ലക്കങ്ങളിൽ പ്രസിദ്ധംചെയ്ത ലേഖനങ്ങളിൽനിന്നെടുത്തിട്ടുള്ള വിവരങ്ങളാകുന്നു താഴെ കൊടുക്കുന്നതു്:

സാമൂതിരിപ്പാടും മുഹമ്മദീയരും തമ്മിലുള്ള മൈത്രീബന്ധം എന്നാണു് ആരംഭിച്ചതെന്നു തീർത്തു പറവാൻ കഴിയാത്തവിധം അത്ര പുരാതനമാണു്. സാമൂതിരിവംശക്കാരുടെ പൂർവ്വികന്മാരായ 'ഏറനാട്ടുടയവരും' കേരളമുസ്ലിംകളായ മാപ്പിളമാരുടെ പിതാമഹന്മാരായ അറബിക്കച്ചവടക്കാരും വളരെ സഖ്യത്തിലാണു് വർത്തിച്ചതെന്നു തെളിയിക്കുവാൻ ഐതിഹ്യങ്ങൾക്കു പുറമെ ധാ

രാളം ചരിത്രലക്ഷ്യങ്ങളുമുണ്ട്. ഇവിടെ ബ്രിട്ടീഷ്ഭരണം സ്ഥാപിച്ചതിന്നുശേഷവും സാമൂതിരിപ്പാടും മുഹമ്മദീയരും വളരെ സൌഹാർദ്ദത്തിലാണ് പെരുമാറിയിരുന്നതെന്ന് ആക്കും അറിയാവുന്ന ഒരു സംഗതിയാണ്. ഇരുകക്ഷികളും ഇന്നും തങ്ങളുടെ പുരാതനകാലംമുതല്ക്കുള്ള ബന്ധുത്വത്തെ അനുസ്മരിപ്പിക്കുന്ന പല ചടങ്ങുകളും നിർവ്വഹിച്ചുപോരുന്നു. പെരുമാളിന്നുശേഷം പ്രമാണിയായ സാമൂതിരിപ്പാട് കൊടുങ്ങല്ലൂരും തെക്കൻകൊല്ലവുമപേക്ഷിച്ച് കോഴിക്കോട്ടേയ്ക്കു കച്ചവടാർത്ഥം പല അനുകൂല്യങ്ങളും കൊടുത്ത് അറബികളെ ക്ഷണിച്ചുവരുത്തിയതാണെന്ന് മിക്ക ചരിത്രകാരന്മാരും അഭിപ്രായപ്പെടുന്നു. കോഴിക്കോട്ടു രാജാവിന്നു സാമൂതിരി എന്ന പേർ കൊടുത്തതുതന്നെ, ഇപ്പോൾ കണ്ടുകിട്ടിയേടത്തോളം റിക്കാർഡുകൾ പരിശോധിച്ചതിൽ, 1442-ൽ അബ്ദുറസ്സാക്ക് എന്ന മുഹമ്മദീയചരിത്രകാരനാണെന്നാണ് അറിവ്. നാട്ടുകാർ സാമൂതിരി എന്ന പദത്തിന്നു ചക്രവർത്തി എന്നർത്ഥമാണ് കൊടുത്തിരുന്നതെന്ന് അനന്തരകാലചരിത്രകാരന്മാരും പ്രസ്താവിക്കുന്നു.

അറബികൾക്കു പണ്ടുതന്നെ ലോകത്തിൽ നല്ല ഒരു പദവിയായിരുന്നു. ശാസ്ത്രത്തിലും കപ്പൽസഞ്ചാരത്തിലും അറബികളെ കവച്ചുനില്ക്കുന്നവർ തീരെ അപൂർവ്വമായിരുന്നു. മുഹമ്മദുനബി സ. അ. യുടെ പ്രവാചകത്വം സാദ്ധ്യമായപ്പോൾ മതഃബോധവും ഐക്യവും അവരെ പൂർവ്വാധികം ഉത്സാഹികളും നാവികവിദഗ്ദ്ധരും ഗംഭീരന്മാരുമാക്കിത്തീർത്തു. ശീഘ്രം പടിഞ്ഞാറ് മൊറാക്കോമുതൽ, കിഴക്ക്

ചീന, സ്പൈസ്ദ്വീപുകൾവരെയുള്ള ദിക്കുകളിലെല്ലാം അവർ കച്ചവടകേന്ദ്രങ്ങൾ സ്ഥാപിച്ചു. ഇക്കൂട്ടത്തിൽ ചേരമാൻപെരുമാളുടെ മുമ്പോ അദ്ദേഹത്തിൻെറ കാലത്തുതന്നെയോ കേരളത്തിലും അവർ വന്നു കച്ചവടം നടത്തി. ഉടനെ, കേരളചക്രവർത്തിപദം സമ്പാദിക്കുവാൻ തുടങ്ങിയ സാമൂതിരിമാർ അറബികളെ തങ്ങളുടെ പുതിയ നഗരമായ കോഴിക്കോട്ടേക്കു ക്ഷണിച്ചു. അവരെ പ്രോത്സാഹിപ്പിക്കാനായി രാജ്യത്തിലെ കയററുമതി-ഇറക്കുമതിക്കച്ചവടം നടത്താനുള്ള പൂർണ്ണാവകാശവും മതാനുഷ്ഠാനസ്വാതന്ത്ര്യവും നാട്ടുകാരെ ഇഷ്ടമുണ്ടെങ്കിൽ മതത്തിൽ ചേർക്കാനുള്ള അവകാശവും നാട്ടുസ്ത്രീകളെ വിവാഹംചെയ്യുവാനനുവാദവും അവർക്കു കല്പിച്ചുകൊടുത്തു. ഇങ്ങനെ ഏഷ്യയും യൂറോപ്പും തമ്മിലുള്ള എല്ലാ വ്യാപാരങ്ങളും അറബികളുടെ കൈയിലാവുകയും കോഴിക്കോടുമാർഗ്ഗമായി ഈ കച്ചവടങ്ങൾ നടക്കുവാനിടവരികയും ചെയ്തു. അറബികൾ നിമിത്തം കോഴിക്കോടിൻെറയും അതിലെ രാജാവായ സാമൂതിരിപ്പാടിൻെറയും പ്രശസ്തി ഇന്ത്യയിൽമാത്രമല്ല, ചീന, പേർഷ്യ, ഈജിപ്ത്, യൂറോപ്പ് എന്നീ വിദേശങ്ങളിൽപ്പോലും വ്യാപിക്കുവാൻ സംഗതിയായി.

കോഴിക്കോട്ടെ മുസ്ലിംകളുടെ കച്ചവടസാമർത്ഥ്യത്തെപ്പററിയും സാമൂതിരി അവർക്കു നല്കിയിരുന്ന സൌകര്യങ്ങളെപ്പററിയും 1505-ൽ കണ്ണൂരിലെ ഒരു പോർത്തുഗീസ് കച്ചവടക്കാരനായ ബാർബോസ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

"കോഴിക്കോട്ടെ മുഹമ്മദീയർ 1000-വും 1200-ം

ബഹാരകഠ ഭാരം കയററാവുന്ന കപ്പലുകഠ നിമ്മിച്ചിരു ന്നു. ശക്തിയേറിയ വഷ്ക്കാലത്തുപോലും പത്തും പതിന ഞ്ചും കപ്പലുകളിൽ ഇവർ കച്ചവടാത്ഥം സഞ്ചരിച്ചുകൊ ണ്ടിരുന്നു. ചില കപ്പലുകഠ ഏഡൻ മുതലായ ചെങ്ക ടൽത്തുറമുഖങ്ങളിലേയ്ക്കു പോയി സാമാനങ്ങഠ വിററു വള രെ ആദായമുണ്ടാക്കി. ചില സാമാനങ്ങഠ ജുഡഥാവിലെ കച്ചവടക്കാക്ക് വിററു. ജുഡഥാവിൽനിന്നു ചെറിയ കപ്പ ലുകഠവഴി ടോറോവിലേയ്ക്കും ടോറോവിൽനിന്നു കൈറോ വിലേയ്ക്കും അവിടെനിന്നു് അലക്സാണ്ട്റിയായിലേയ്ക്കും പിന്നെ വെനീസിലേയ്ക്കും ഒടുവിൽ ഞങ്ങളുടെ (പോത്തു ഗീസുകാരുടെ) നാടുകളിലേയ്ക്കും അവർ പോയി വ്യാപാ രം ചെയ്തുവന്നു. കോഴിക്കോട്ടുനിന്നു് അവർ കൊണ്ടുവ ന്നിരുന്ന സാമാനങ്ങഠ കുരുമുളകു്, ഇഞ്ചി, ഏലം, ഏലവ ങ്ങം, പുളി, കടുക്ക, നെല്ലിക്ക, താന്നിക്ക, രോജനം, കററു വാഴസ്സത്തു്, ചീനമ്പർ,വിലപിടിച്ച രത്നങ്ങഠ, കസ്തൂരി, പരുത്തിത്തുണികഠ, ചീനപ്പിഞ്ഞാണങ്ങഠ എന്നിവയാ കുന്നു. ജുഡഥാവിൽനിന്നു് ഈ കച്ചവടക്കാർ ചെമ്പു്, രസം, ചായില്യം, മുത്തു്, കുങ്കുമം, നേരിയ തുണികഠ, പനി നീർ, പേനക്കത്തികഠ, പലതരത്തിലുള്ള പട്ടുനാരു്, സ്വർണ്ണം, വെള്ളി മുതലായവ വാങ്ങി കോഴിക്കോട്ടു മട ങ്ങിവന്നു വില്ക്കുന്നു. സാധാരണയായി ഇവർ ഫെബ്രുവ രിമാസത്തിൽ കോഴിക്കോട്ടുനിന്നു വിടുകയും ആഗസ്റ്റ്മ ധ്യംമുതൽ ഒക്ടോബർമധ്യംവരെയുള്ള കാലങ്ങളിൽ മട ങ്ങിയെത്തുകയും ചെയ്യുന്നു. ഈ കച്ചവടംകൊണ്ടു് അ വർ ഏററവും വമ്പിച്ച ധനവാന്മാരായിത്തീൎന്നു. കച്ചവട

ക്കാർ കോഴിക്കോട്ടു മടങ്ങിയെത്തുമ്പോഴെല്ലാം കോഴിക്കോട്ടുരാജാവു് അവരുടെ സാമാനങ്ങൾ കാത്തുരക്ഷിപ്പാനും അവൎക്ക് മററു പരിചാരകകൎമ്മം ചെയ്തു സഹായിപ്പാനുമായി ഒരു നായരെ അയച്ചുകൊടുക്കുന്നു. അതിനുപുറമേ, അവരുടെ സാമാനങ്ങളുടെ കണക്കുവെയ്ക്കുവാനും മററുമായി ഒരു ചെട്ടിഗ്ഗുമസ്തനെയും അവൎക്ക് വേണ്ടുന്ന സാമാനങ്ങൾ വാങ്ങുവാൻ സൌകൎയ്യമുണ്ടാക്കിക്കൊടുക്കുന്നതിന്നായി ഒരു ബ്രോക്കറെയും അയച്ചുകൊടുക്കുന്നു. ഈ മൂന്നുപേൎക്കും കച്ചവടക്കാർ നല്ല പ്രതിഫലവും കൊടുക്കുന്നു. വേണ്ടിവന്നാൽ രാജാവു തൻെറ ചുങ്കമുദ്യോഗസ്ഥനെപ്പോലും ചെട്ടിയോടൊന്നിച്ചു കപ്പലിലേയ്ക്കു് അയച്ചു കച്ചവടക്കാരെ സഹായിക്കാറുണ്ടു്.''

ബാർബോസ രേഖപ്പെടുത്തിയതിന്നുശേഷം 100 കൊല്ലം കഴിഞ്ഞു കോഴിക്കോട്ടു വന്നു താമസിച്ച ലവാൽ എന്ന പരന്ത്രീസുകാരൻ ഇങ്ങനെ എഴുതിയിരിക്കുന്നു: ''കടൽത്തീരത്തു രാജാവിൻെറ ഉദ്യോഗസ്ഥന്മാൎക്കായി മൂന്നു കെട്ടിടങ്ങളുണ്ടു്. അവയിൽ ഒന്നിൽ കപ്പലിൽനിന്നിറക്കിയ ചരക്കുകളെല്ലാം വെച്ചുസൂക്ഷിക്കും. മറെറാന്നിൽ ഇറക്കിയ സാമാനങ്ങളുടെ എണ്ണവും തൂക്കവും പരിശോധിച്ചു് ആ വിവരങ്ങൾ എഴുതിവെയ്ക്കും. മൂന്നാമത്തേതു കണക്കെടുത്തശേഷം ചരക്കുകൾ കൊണ്ടുപോയിടാനുള്ള പാണ്ടികശാലയാണു്. ഓരോ വാതിലിന്മേലും പാണ്ടികശാലയിലും സൂക്ഷിക്കപ്പെട്ട സാധനങ്ങളുടെ പേരു വിവരിച്ച നോട്ടീസ്സ് പതിക്കും. ഓരോ മുറിക്കും ഈരണ്ടു താക്കോലുകളുള്ള പൂട്ടുണ്ടാകും. ഒരു താക്കോൽ രാജാവി

ന്റെ ഉദ്യോഗസ്ഥനും മറേറത്ത് ഉടമസ്ഥനായ കച്ചവടക്കാരനും കൈവശം വെയ്ക്കുന്നതിനാൽ ആർക്കും മറേറ ആളുടെ സഹായമില്ലാതെ മുറി തുറക്കുവാൻ കഴികയില്ല. പാണ്ടികശാല വളരെ ഉറപ്പുള്ളതും സദാ കാവൽനിന്നു രക്ഷിക്കപ്പെടുന്നതുമാണ്. പൂട്ടും വളരെ ഭദ്രമാണ്. അനാവശ്യമായി ആരെയും അതിലേയ്ക്കു പ്രവേശിക്കാൻ അനുവദിക്കുകയുമില്ല."

സാമൂതിരിപ്പാടിന്നു കരസൈന്യവും കപ്പൽപടയുമുണ്ടായിരുന്നു. ഇന്ത്യയിലെ രാജാക്കന്മാരിൽ പ്രധാനമായി സാമൂതിരിക്കേ കാര്യമായ കപ്പൽസൈന്യമുണ്ടായിരുന്നുള്ളുവെന്നാണ് ചില ചരിത്രകാരന്മാർ പറയുന്നത്. സാമൂതിരിയുടെ കപ്പൽസൈന്യത്തിലുണ്ടായിരുന്നവർ മുഴുവനും മാപ്പിളമാരായിരുന്നു. പോർത്തുഗീസുകാരുമായി യുദ്ധത്തിൽ ഏർപ്പെട്ടിരുന്ന കാലത്തു കപ്പലിലുണ്ടായിരുന്ന നായന്മാർ രണ്ടുമൂന്നു ദിവസം തീരെ ഭക്ഷണം കഴിക്കാതെയാണ് കഴിച്ചുകൂട്ടിയതെന്നു കാണുന്നതിനാൽ കപ്പൽയാത്രയിലും കപ്പൽയുദ്ധത്തിലും മാപ്പിളമാർമാത്രമാണ് ഏർപ്പെട്ടിരുന്നതെന്നു തെളിയുന്നു. മാപ്പിളമാർക്ക് ആൾ പോരാതെ വരുമ്പോൾ കടപ്പുറത്തെ ഓരോ മുക്കുവകുടുംബത്തിൽനിന്നും ഒന്നോ രണ്ടോ പേർ മുഹമ്മദീയരാകണമെന്നും സാമൂതിരിപ്പാടു കല്പിച്ചിരുന്നു.

കടൽക്കച്ചവടംവഴിയായി സാമൂതിരിയുടെ ഭണ്ഡാരത്തിൽ പണം നിറഞ്ഞു. ഈ കച്ചവടം നടത്തിയതു തികച്ചും മാപ്പിളമാരായിരുന്നുവല്ലോ. അതിനാൽ കോഴിക്കോടിന്നു പുറമെ കച്ചവടാവശ്യത്തിന്നും യുദ്ധാവശ്യത്തിന്നു

2 *

മായി പല തുറമുഖങ്ങളും സാമൂതിരിയുടെ രാജ്യത്തുണ്ടാകുവാനും അവിടങ്ങളിലെല്ലാം മാപ്പിളമാർ ധാരാളമായി അധിവസിക്കുവാനും സംഗതിയായി. തുറശ്ശേരി, തിക്കോടി, പന്തലായിനി, കാപ്പാട്, ചാലിയം, താനൂർ, പൊന്നാനി, ചേററുവായി, കൊടുങ്ങല്ലൂർ മുതലായ തുറമുഖങ്ങളിലെല്ലാം വളരെക്കാലംമുമ്പുതന്നെ മാപ്പിളമാർ അധികമായി താമസിക്കുവാൻ ഇതാണ് കാരണം. ഈ സ്ഥലങ്ങൾ മതപരമായും പ്രാചീനത്വമുള്ളവയാകുന്നു.

എല്ലാ തുറമുഖങ്ങളിലും വരുന്ന കപ്പലുകളെ അപായം കൂടാതെ നങ്കൂരമിട്ടുനിർത്തുന്നതും മററും പരിശോധിക്കുവാനായി സാമൂതിരി ഒരു പ്രധാനമാപ്പിളയുദ്യോഗസ്ഥനെ നിയമിച്ചിരുന്നു. അദ്ദേഹത്തിൻെറ ഉദ്യോഗപ്പേർ തുറമരക്കാർ എന്നായിരുന്നു. കപ്പൽപ്പടയിലെ പ്രധാനനായകസ്ഥാനം താലിമരക്കാരുടെ തറവാട്ടിലേയ്ക്കു പാരമ്പര്യാവകാശമായി പണ്ടുതന്നെ സാമൂതിരിപ്പാടു കല്പിച്ചുകൊടുത്തിരുന്നു.

സാമൂതിരിയുടെ കരസൈന്യത്തിൽ കാലാൾപ്പട്ടാളവും കുതിരപ്പട്ടാളവുമുണ്ടായിരുന്നു. കാലാൾപ്പട്ടാളത്തിലെ 'തോക്കുവെടിക്കാ'രിൽ ഭൂരിപക്ഷം മാപ്പിളമാരായിരുന്നു. എന്നുമാത്രമല്ല, വെടിമരുന്നുണ്ടാക്കുവാനുള്ള അവകാശവും മാപ്പിളമാർക്കാണ് നല്കിയിരുന്നത്. പണ്ടത്തെ സാമൂതിരികോവിലകത്തുനിന്ന് ഒന്നരനാഴികമാത്രം ദൂരമുണ്ടായിരുന്ന കല്ലായി അഴിമുഖത്തിലൂടെ ശത്രുക്കൾ നഗരത്തിലേയ്ക്കു പ്രവേശിക്കാതിരിപ്പാനായി നീളത്തിൽ കെട്ടിയുണ്ടാക്കിയ കന്മതില്ക്കുള്ളിൽ മാപ്പിളമാരായിരുന്നു കാവൽപ്പട്ടാളമായി നിന്നിരുന്നത്.

സാമൂതിരിമാർ സത്യസന്ധരും നീതിമാന്മാരും തങ്ങളുടെ പ്രജകളെ ഹാർദ്ദമായി സ്നേഹിച്ചിരുന്നവരുമായിരുന്നു. ഇതിനെപ്പററി 1442 മുതൽ രണ്ടുകൊല്ലത്തിലധികം കാലം സാമൂതിരിപ്പാടിൻെറ അതിഥിയായി കോഴിക്കോട്ടു താമസിച്ച പേർഷ്യയിലെ രാജാവിൻെറ പ്രത്യേക പ്രതിനിധി അബ്ദു റസ്സാക്ക് ഇപ്രകാരം പറയുന്നു:

"കോഴിക്കോട്ട് ഏററവും രക്ഷയുള്ള ഒരു തുറമുഖമാണ്. അവിടെ കാമ്മസ്സിൽ കാണുംപോലെ ലോകത്തിലെ ഏതു രാജ്യത്തിലെയും കച്ചവടക്കാർ ഒരുമിച്ചുകൂടുന്നതു കാണാം. അബിസീനിയ, സീർബാദ്, സാൻഗിബാർ മുതലായ സമുദ്രതീരരാജ്യങ്ങളിൽനിന്നു കച്ചവടക്കാർ വില്പനയ്ക്കു കൊണ്ടുവരുന്ന വിലപിടിച്ച സാധനങ്ങൾ ധാരാളം കാണാം. മെക്കയുടെ തുറമുഖത്തിൽനിന്നും ഹിജാസിൽനിന്നും ഇടവിടാതെ കപ്പലുകൾ വന്നുകൊണ്ടിരിക്കുകയും അവ കോഴിക്കോട്ടുതുറമുഖത്തിൽ വളരെക്കാലം ആവശ്യംപോലെ താമസിക്കുകയും പതിവാണ്. ഈ നഗരത്തിൽ നല്ല രക്ഷയും നീതിപരിപാലനവുമുള്ളതിനാൽ എത്ര ധനവാനായ കച്ചവടക്കാരനും എത്രയധികം സാമാനവുമായി കപ്പലിറങ്ങി യാതൊരു കണക്കും വെയ്ക്കാതെ എവിടെയ്ക്കും വില്പനയ്ക്കയയ്ക്കുവാൻ ഒട്ടും ഭയപ്പെടാനില്ല. തുറമുഖമുദ്യോഗസ്ഥന്മാർതന്നെ ഇവയെ പകലും രാത്രിയും കാത്തു രക്ഷിക്കുന്നു. സാമാനം വിററാൽമാത്രം നാല്പതിൽ ഒരു ഭാഗം ഇറക്കുമതിച്ചുങ്കം കൊടുക്കണം. വിററില്ലെങ്കിൽ യാതൊരുവിധച്ചുങ്കവും കൊടുക്കേണ്ടതില്ല. എന്നാൽ മററു നാടുകളിൽ പല അക്രമങ്ങളും നടക്കുന്നു. അവിടങ്ങളിൽ

ദൈവഗത്യാ വല്ല കപ്പലുകളും അണയേണ്ടിവന്നാൽ ഇ ന്നങ്ങൾ ഓടിവന്ന കപ്പലും സാമാനങ്ങളും, കാററു തങ്ങൾക്ക് അയച്ചുതന്നതാണെന്ന ന്യായത്തിന്മേൽ, എല്ലാം കൊള്ളയിടും. കോഴിക്കോട്ടു വരുന്ന യാതൊരാൾക്കും യാതൊരുവിധത്തിലുള്ള അനിഷ്ടസംഭവവും പേടിക്കാനില്ല."

1607 ജൂൺ മുതൽ 9 മാസം കോഴിക്കോട്ടു താമസിച്ച പരന്ത്രീസുകാരൻ ലാവൽ ഇങ്ങനെ പറയുന്നു:

"ഇന്ത്യയിൽവെച്ച് ഏററവും വമ്പിച്ച കച്ചവടവും വാണിഭവും കോഴിക്കോട്ടാകുന്നു. ഇവിടെയുള്ള രക്ഷയും സ്വാതന്ത്ര്യവുംനിമിത്തം ലോകത്തിലെ ഏതു ഭാഗത്തിൽപ്പെട്ടവരും ഏതു മതക്കാരുമായ കച്ചവടക്കാരെയും ധാരാളമായി ഇവിടെ കാണാം. ഇവിടുത്തെ രാജാവ് ഏതു മതക്കാർക്കും പരിപൂർണ്ണമതസ്വാതന്ത്ര്യം അനുവദിച്ചിരിക്കുന്നു. മതസംബന്ധമായി വാദിച്ചു മത്സരിച്ചു ലഹളകൂട്ടുവാനാകട്ടെ, ഏതൊരു മതക്കാരെയും ഒരിക്കലും അനുവദിക്കുകയുമില്ല. തൻെറ രാജ്യവും പ്രജകളും സമൃദ്ധിയും ക്ഷേമവുമുള്ളവരായി കാണുകമാത്രമാണ് രാജാവിൻെറ ഏററവും പ്രധാനോദ്ദേശം."

സാമൂതിരിമാരുടെ കാലത്തു കേരളത്തിലെ സ്ഥിതിഗതികൾ, മതസഹിഷ്ണുത, ഹിന്ദു-മുസ്ലിം ഐക്യം എന്നിവയെക്കുറിച്ചു സൈനുദ്ദീൻ മഖ്ദൂംതങ്ങൾ തൻെറ 'ഇഹ്‌മത്തുൽ മുജാഹിദീൻ' എന്ന ഗ്രന്ഥത്തിൽ വിവരിച്ചിട്ടുള്ളതു് ഇങ്ങനെ സംഗ്രഹിക്കാം:

സാമൂതിരിപ്പാടിനെ സഹായിക്കുന്ന ഒരു കക്ഷിയും കൊച്ചിരാജാവിനെ സഹായിക്കുന്ന മറെറാരു കക്ഷിയും— ഇങ്ങനെ രണ്ടു കക്ഷികളായിരുന്നു മലബാറുകാർ. കക്ഷി

കൾ തക്കതായ കാരണംകൂടാതെ കൂറുമാറുന്ന സ്വഭാവക്കാരായിരുന്നില്ല. നിശ്ചിതനാളുകളിലല്ലാതെ അവർ യുദ്ധം ചെയ്തിരുന്നില്ല യുദ്ധത്തിൽ ചതിപ്രയോഗം എന്നതു വളരെ നികൃഷ്ടമായിട്ടാണു് അവർ കരുതിയിരുന്നതു്. പടനായകൻ പോർക്കളത്തിൽ മൃതിയടഞ്ഞാൽ സേനകൾ കുതിച്ചു മുമ്പോട്ടു കയറുകയല്ലാതെ അണുപോലും പിന്തിരിയുകയില്ല. ഒന്നുകിൽ വിജയം, അല്ലെങ്കിൽ മരണം എന്നുള്ള ദൃഢനിശ്ചയത്തോടെയായിരിക്കും അവർ പൊരുതുക. അതിനാൽ സേനാനായകന്മാർ വധിക്കപ്പെടുക എന്നതു് ഇരുകക്ഷികൾക്കും ഭയദവും അപമാനകരവുമായിരുന്നു. ഇതു മലയാളിഹിന്ദുക്കളുടെ പൂർവ്വികാചാരമാണു്. അത്ഭുതകരമായ ഇത്തരം ആചാരങ്ങൾ മറ്റൊരു ജനതയുടെ ഇടയിലും കാണുകയില്ല.

മുസ്ലിംകൾ നൂററിന്നു് ഒന്നുകണ്ടുമാത്രമേ മലബാറിലുണ്ടായിരുന്നുള്ളു. മലബാറിലെ ഭരണാധികാരികൾ ഹിന്ദുക്കളായിരുന്നു. മുസ്ലിംകൾക്കു ശക്തിയുള്ള ഉമറാക്കളോ (നേതാക്കൾ) വിധികർത്താക്കളോ ഉണ്ടായിരുന്നില്ല. അവരും ഹിന്ദുക്കളും വളരെ സ്നേഹത്തിലും സൌഹാർദ്ദത്തിലുമാണു് വർത്തിച്ചിരുന്നതു്. ആ കാലത്തു മുസ്ലിംകളാണു് കച്ചവടവും മററും നടത്തിയിരുന്നതു്. അതുകൊണ്ടു മുസ്ലിംകൾക്കു ഹിന്ദുക്കൾ വിശേഷിച്ചൊരു വിലയും നിലയും കല്പിച്ചിരുന്നു. അവർ മുസ്ലിംകൾക്കു കടം കൊടുക്കുകയും മതാനുസരണം കാര്യങ്ങൾ വിധിച്ചു കൊടുക്കുകയും കാസിയെയും ബാങ്കി(പള്ളികാര്യസ്ഥൻ)യെയും നിയമിച്ചുകൊടുക്കുകയും ചെയ്തിരുന്നു. മതവിധികളനുസരിച്ചു

നടക്കുന്നതിലും നടത്തിക്കുന്നതിലും അവർ മുസ്ലിംകളെ സഹായിച്ചിരുന്നു. വെള്ളിയാഴ്ച 'ജുമാ'നമസ്കാരം ഒഴിക്കുവാൻപാടില്ലെന്നു മുസ്ലിംകളോട്ട് അവർ നിർബ്ബന്ധിച്ചിരുന്നു; മിക്ക ദേശങ്ങളിലും 'ജുമ' ഒഴിച്ചവരെ ശിക്ഷിക്കുകയോ അവരിൽനിന്നു പിഴ വസൂൽചെയ്യുകയോ ചെയ്തുപോന്നിരുന്നു.

കൊലക്കുററം ചെയ്തതായ മുസ്ലിമിനെ മുസ്ലിംനേതാക്കളുടെ സമ്മതപ്രകാരം തൂക്കിക്കൊല്ലുകയും ശവം സംസ്കരിക്കേണ്ടതിന്നായി മുസ്ലിംകളെ ഏല്പിക്കുകയും ചെയ്തിരുന്നു. ഇതരജാതിക്കാരായ കൊലപ്പുള്ളികളെ തൂക്കിക്കൊന്നാൽ ശവം മറവുചെയ്യാതെ വെളിയിൽ ഇട്ടേച്ചുപോകയാണ് ചെയ്തിരുന്നതു്.

എത്ര വലിയ ധനികനായിരുന്നാലും അവനിൽനിന്നു വിളനികുതിയോ നിലനികുതിയോ വാങ്ങിയിരുന്നില്ല. കച്ചവടലാഭത്തിൽനിന്നു പത്തിലൊരംശമേ ഗവമ്മെണ്ട് ഏതൊരു പ്രജയിൽനിന്നും വസൂലാക്കിയിരുന്നുള്ളൂ. മുസ്ലിംകളുടെ വീടുകളിൽ അവരുടെ സമ്മതംകൂടാതെ അമുസ്ലിംകളെ കടക്കുവാൻ അനുവദിക്കുകയോ മുസ്ലിംഗൃഹങ്ങളിൽ ഒളിച്ചിരുന്ന കുററക്കാരെ പുറത്തിറക്കിക്കൊടുക്കുവാൻ ആവശ്യപ്പെടുകയല്ലാതെ വീടുകളിൽ കടന്നു പിടിക്കുവാൻ അനുവദിക്കുകയോ ചെയ്തിരുന്നില്ല. ഹിന്ദുക്കളിൽനിന്ന് ഇസ്ലാംമതം സ്വീകരിച്ചവരെ അവർ യാതൊരുവിധത്തിലും ദ്രോഹിച്ചിരുന്നില്ല. നേരെമറിച്ച്, പുതുവിശ്വാസികളെ, അവർ എത്ര താഴ്ന്ന ജാതിയിൽപ്പെട്ടവരായിരുന്നാലും, മററു മുസ്ലിംകളെപ്പോലെ ബഹുമാനിക്കുകമാത്രമാണ് ചെയ്തിരുന്നതു്.

# മാപ്പിളമാരും പോർത്തുഗീസുകാരും

അനേകവർഷങ്ങളായി കേരളവുമായി, അഥവാ ഇന്ത്യയുമായി, കച്ചവടം നടന്നിരുന്നതു് അറബികൾമുഖേനയായിരുന്നുവല്ലോ. കേരളത്തിലെ ഉൽപന്നങ്ങളും ഉൽപാദനവസ്തുക്കളും യൂറോപ്പിൽ കൊണ്ടുപോയി വിററിരുന്നതു് അറബികളായിരുന്നു. ഈ വ്യാപാരംവഴിയായി അറബികളുടെ ധനസ്ഥിതി വളരെ നന്നായിത്തീരുകയും കേരളത്തിലെ സമ്പത്തു് ഉത്തരോത്തരം വർദ്ധിച്ചുവരികയും ചെയ്തു; എന്നുമാത്രമല്ല, ഇന്ത്യയിലെ ധനത്തെപ്പററിയുള്ള ശ്രുതി എങ്ങും ലോകവ്യാപകമാവുകയും ചെയ്തു. ഈ പരിതസ്ഥിതിയിൽ യൂറോപ്യന്മാരായ വ്യാപാരി

കൾക്ക് അറബികളോട കലശലായ അസൂയയ്ക്കിടയായി. അറബികളുടെ കച്ചവടം അപഹരിക്കുവാൻ അവർ ആശിച്ചു. എന്നാൽ സൂയസ്ത്തോട തുറന്നിട്ടില്ലാതിരുന്ന അക്കാലത്തു കരവഴിയായി ഇന്ത്യയിലേക്കു പ്രവേശിക്കുവാൻ അറബികളെ ഭയന്ന് ആരും ധൈര്യപ്പെട്ടില്ല കടൽവഴിയായി ഇന്ത്യയിലേക്കു വരുവാൻ വല്ല മാർഗ്ഗവുമുണ്ടോ എന്നവർ ചിന്തിച്ചുകൊണ്ടിരുന്നു.

450 കൊല്ലങ്ങൾക്കുമുമ്പ് ആദ്യമായി ഇന്ത്യയിൽ കപ്പൽമാർഗ്ഗം പ്രവേശിച്ചതു പോർത്തുഗീസുകാരനായ വാസ്കോ ഡ ഗാമയായിരുന്നു. അദ്ദേഹം ആഫ്രിക്കാഭൂഖണ്ഡം ചുററി കടൽവഴി കോഴിക്കോട്ട വന്നിറങ്ങി. കോഴിക്കോട്ടെ രാജാവായ സാമൂതിരിപ്പാട ഗാമയെയും കൂട്ടുകാരെയും ബഹുമാനപുരസ്സരം സ്വീകരിച്ചു. കുറച്ചുകാലം കോഴിക്കോട്ട താമസിച്ച് അവിടത്തെ സ്ഥിതിഗതികൾ മനസ്സിലാക്കിയശേഷം ഗാമയും കൂട്ടുകാരും സ്വദേശത്തേക്കുതന്നെ തിരിച്ചു.

വാസ്കോ ഡ ഗാമയുടെ ആഗമനമായിരുന്നു ഇന്ത്യയെ വിദേശാധീനത്തിലേക്കു നയിച്ച ആദ്യത്തെ പടി. അതിന്നുശേഷം പോർത്തുഗീസുകാർ കേരളവുമായി കച്ചവടബന്ധം സ്ഥാപിക്കുവാനാണ് തുനിഞ്ഞതു്. ഈ ചരിത്രം ഏററവും പരിതാപകരമായിരുന്നു. സമാധാനത്തോടും ഇരുകൂട്ടരുടെയും ക്ഷേമത്തെ മുൻനിർത്തിയും തമ്മിൽ മതപരമായും സംസ്കാരപരമായും സൌഹാർദ്ദം പാലിച്ചും അറബികൾ കേരളവുമായി സ്ഥാപിച്ച വ്യാപാരബന്ധത്തെ പാടെ നശിപ്പിച്ചു ദേശഭരണത്തിൽ അധികാരം

ചെലുത്തിയും രാജാക്കന്മാരെ തമ്മിൽ ശണ്ഠകൂട്ടി സമാധാനം നശിപ്പിച്ചും അവരുടെ പ്രജകളെ നിഷ്ഠുരമായി ഉപദ്രവിച്ചമൎത്തിയും തങ്ങളുടെ മതത്തെ ബലാൽ പ്രചരിപ്പിച്ചും കേരളത്തിലെ ഉൽപന്നങ്ങളെ അധീനപ്പെടുത്തി അവകൊണ്ടു വ്യാപാരംചെയ്തും കുബേരന്മാരാകണമെന്നായിരുന്നു പോൎത്തുഗീസുകാരുടെ ഉദ്ദേശം. ഈ ഉദ്ദേശസിദ്ധിയ്ക്കുള്ള പ്രതിബന്ധം സൌഹാൎദ്ദത്തിൽ വൎത്തിച്ച സാമൂതിരിപ്പാടും അദ്ദേഹത്തിന്റെ പ്രജകളായ മാപ്പിളമാരുമായിരുന്നുവെന്നു പറയേണ്ടതില്ലല്ലോ. അതിനാൽ പോൎത്തുഗീസുകാരുടെ കോപത്തിന്നു് അതീവ പാത്രമായതു മാപ്പിളമാരായിരുന്നു.

ഗാമയുടെ ആഗമനത്തെത്തുടൎന്നു രണ്ടുവൎഷം കഴിഞ്ഞശേഷം പോൎത്തുഗീസ് രാജാവു കെബ്രാൾ എന്നൊരാളെ ആറു കപ്പലുകളോടുകൂടി വ്യാപാരത്തിന്നായി കോഴിക്കോട്ടേയ്ക്കയച്ചു. അദ്ദേഹം കോഴിക്കോട്ടു വന്നിറങ്ങി. സാമൂതിരിപ്പാടിന്നു് ഈ പുതിയ ആഗമനം തൃപ്തിപ്പെട്ടില്ല. അവർ പിന്നീടു കൊച്ചിയിൽ പോയി കൊച്ചിരാജാവുമായി ഒരു കച്ചവടഉടമ്പടി ചെയ്യുകയും അവിടെ ഒരു കോട്ട പണിയിക്കുകയും ചെയ്തു. അതിന്നുശേഷം അവർ കണ്ണൂരിൽ പോയി അദ്ദേശക്കാരുമായും ഒരു ഉടമ്പടിചെയ്തു് അവിടെയും ഒരു കോട്ട പണിചെയ്തു. ഇങ്ങനെ കൊച്ചിയിലും കണ്ണൂരിലും കപ്പലുകളോടുകൂടി വന്നും പോയും കേരളക്കരയിൽ അവർ വ്യാപാരം നടത്തുവാൻ തുടങ്ങി. കൊച്ചിരാജാക്കന്മാർ പോൎത്തുഗീസുകാൎക്കു പ്രത്യേകാനുകൂല്യങ്ങൾ നല്കിയതിന്നുപകരം പോൎത്തുഗീസുകാർ കൊ

ച്ചിക്കാരെ യുദ്ധങ്ങളിൽ ധനംകൊണ്ടും മററും സഹായിച്ചു. കൊച്ചിയിൽ പ്രവേശിച്ചതിന്നുശേഷം പോത്തുഗീസുകാർ അവിടത്തെയും അയൽരാജ്യങ്ങളിലെയും പിൻതുടച്ചാവകാശങ്ങളിൽ ബലംപ്രയോഗിച്ച മാററം വരുത്താൻ തുടങ്ങി. സ്ഥാനാധികാരങ്ങാ അന്നത്തെ പൈതൃവാചാരപ്രകാരം കുടുംബത്തിൽ പ്രായമേറിയവക്ക് കൊടുത്തുകൊണ്ടിരുന്ന നിശ്ചയത്തെ മാററി മരുമക്കാംക്കുമാത്രം ഏല്പിക്കുവാനാണ് പോത്തുഗീസുകാർ തീച്ചപ്പെടുത്തിയതു്. ഇതിനെസ്സംബന്ധിച്ച സാമൂതിരിപ്പാട കൊച്ചിയെ ആക്രമിക്കുകയും രണ്ടോ മൂന്നോ നാട്ടുരാജാക്കന്മാരെ കൊലപ്പെടുത്തുകയുമുണ്ടായിട്ടുണ്ട്.

ഇക്കാലത്തു സാമൂതിരിപ്പാടും കൊച്ചിരാജാവും തമ്മിൽ പിണക്കമായിരുന്നു. ഒരിക്കൽ പോത്തുഗീസുകാർ കൊച്ചിയിൽ കപ്പലുകളുടെ സംങ്കേതമുറപ്പിക്കുന്നതിനെ തടയുവാനും കൊച്ചിയിൽ നങ്കൂരമടിച്ചുകിടന്നിരുന്ന കപ്പലുകളെ കൈവശപ്പെടുത്തുവാനുമുദ്ദേശിച്ച സാമൂതിരിരാജാവു് ഒരു ലക്ഷത്തോളം നായർസൈന്യത്തോടുകൂടി കരവഴിയായി കൊച്ചിയിലേക്കു പുറപ്പെട്ടു. വളരെയധികം മാപ്പിളമാരും രാജാവൊന്നിച്ച കൊച്ചിയിലേക്കു പോയിരുന്നു. സഹായാത്ഥം കുറേ വഞ്ചികാ നിറയെ പൊന്നാനി മുസ്ലിംകാ കടൽവഴിയായും പോയിരുന്നു. എന്നാൽ പോത്തുഗീസുകാരുടെ ശക്തിയേറിയ പീരങ്കിപ്രയോഗം കൊണ്ടു സാമൂതിരിയുടെ സൈന്യങ്ങാക്കു കൊച്ചിയിലേക്കു പ്രവേശിക്കുവാൻ സാധിച്ചില്ല. എങ്കിലും വഞ്ചിവഴിക്കു പോയിരുന്ന മാപ്പിളമാർ പോത്തുഗീസ്കപ്പലുകളെ

നേരിട്ടു. ഈ സംഘട്ടനത്തിൽ കുറെയധികം മുസ്ലിംകൾ മരിച്ചു. അധികം താമസിയാതെ പൊന്നാനി, വെള്ളിയങ്കോട്ട്, കൊയിലാണ്ടി, കാരക്കാട്ട് എന്നീ ദേശങ്ങളിൽ നിന്നു് ഏഴു വഞ്ചി മുസ്ലിംകൾ സഹായത്തിന്നെത്തി പോർത്തുഗീസുകാരെ വീണ്ടും എതിർത്ത് ഉജ്ജ്വലമായ സമരം നടത്തി. വർഷക്കാലം ആരംഭിച്ചതിനോടെ യുദ്ധം നിറുത്തേണ്ടിവന്നതിനാൽ അതിയായ ജീവഹാനിക്കിടയായില്ല. സാമൂതിരിപ്പാടും സൈന്യങ്ങളും രക്ഷയോടെ കോഴിക്കോട്ടേയ്ക്കു മടങ്ങുകയും ചെയ്തു.

നൂററിഅമ്പതു വർഷത്തിലധികം കാലം പോർത്തുഗീസുകാർ കേരളവുമായി കച്ചവടം നടത്തി. അവരുടെ ദുസ്സ്വഭാവങ്ങൾ പ്രസിദ്ധങ്ങളാകുന്നു. വൈററ്വേ എന്ന ഗ്രന്ഥകാരൻ ഇങ്ങനെ പറയുന്നു:

“പോർത്തുഗീസുകാരുടെ ദീർഘകാലത്തെ മലബാറിലുള്ള വാസകാലത്തിലൊരിക്കലെങ്കിലും സാമൂതിരിപ്പാട്ട് അവരോടുള്ള പെരുമാററത്തിൽ ചതിയുടെ ലാഞ്ഛനപോലും കാണിച്ചിട്ടില്ല. നേരെമറിച്ച്, വാസ്കോ ഡ ഗാമയും പിൻഗാമികളും സാമൂതിരിയുടെ നേരേ പ്രവർത്തിച്ച അക്രമങ്ങൾ യാതൊരുവിധത്തിലും നീതീകരിച്ചുകൂടാ.”

സൈനുദ്ദീൻ മഖ്ദൂംതങ്ങൾ തൻെറ ഗ്രന്ഥത്തിൽ പോർത്തുഗീസുകാരുടെ ഇന്ത്യൻവ്യാപാരചരിത്രവും അവരുടെ അഴിമതികളും വിശദമായി വിവരിച്ചിട്ടുണ്ട്. ഈ ഗ്രന്ഥം എതാണ്ടു പോർത്തുഗീസുകാരുടെ അന്ത്യഘട്ടങ്ങളിൽ എഴുതിവെച്ചിട്ടുള്ളതാകുന്നു. അതിനാൽ ചരിത്രപരമായി അതിന്നു വളരെയധികം പ്രാധാന്യമുണ്ട്. ഗ്ര

ന്ഥത്തിലെ പ്രധാനമായ ചില ഭാഗങ്ങൾ സംഗ്രഹിച്ചു താഴെ കൊടുക്കുന്നു:

പോർത്തുഗീസുകാർ കൊച്ചിയിലും കണ്ണൂരിലും സ്ഥിരവാസമായതിന്നുശേഷം ആ രണ്ടു രാജ്യക്കാരും അവരോടു ചേർന്നവരും പോർത്തുഗീസുകാരുടെ പാഃസ്സ്പാർട്ടു വാങ്ങി കച്ചവടം ആരംഭിക്കുകയും അവരുടെ കപ്പൽ, വഞ്ചി മുതലായ എല്ലാ തരണികൾക്കും രക്ഷാമുദ്രവെയ്ക്കുകയും ചെയ്തു. കടൽക്കച്ചവടത്തിന്നു പുറപ്പെടുന്ന സമയം പോർത്തുഗീസുകാരോടു വാങ്ങുന്ന പാഃസ്സ്പാട്ടിന്നു കച്ചവടക്കാർ നാട്ടുരാജാക്കന്മാൎക്ക് ഒരു സംഖ്യ കൊടുക്കേണമെന്നും അവർ നിശ്ചയിച്ചിരുന്നു. നാട്ടുരാജാക്കന്മാരെ പാട്ടിലാക്കേണ്ടതിന്നു നല്ല ഒരു തന്ത്രമായിട്ടാണ് അവർ ഇതിനെ പ്രയോഗിച്ചിരുന്നത്.

പാഃസ്സ്പാട്ടില്ലാത്ത കപ്പലുകളെയും വഞ്ചികളെയും പോർത്തുഗീസുകാർ കരസ്ഥപ്പെടുത്തുകയും അവയിലുള്ള യാത്രക്കാരെ പിടിച്ചു തടവുകാരാക്കുകയും ചെയ്തുപോന്നു. അതിനാൽ സാമൂതിരിപ്പാടിന്നും പ്രജകൾക്കും വിദേശീയരോടു യുദ്ധംചെയ്തുകൊണ്ടേയിരിക്കേണ്ടിവന്നു. യുദ്ധത്തിന്നായി സാമൂതിരിപ്പാട് അതിയായ ധനം ചെലവുചെയ്യുകയാൽ രാജാവിന്റെ ശക്തി ക്ഷയിച്ചും വന്നു. തന്നിമിത്തം സാമൂതിരിപ്പാട് അന്യനാടുകളിലെ മുസ്ലിംരാജാക്കന്മാരോടു സഹായത്തിന്നപേക്ഷിച്ചു. ഗുജറാത്ത്‌സുൽത്താൻ മുഹമ്മദ്ഷാഹും ബീജാപ്പൂർസുൽത്താൻ അഹമ്മദ്‌നിൽഷാഹും കൂടി സാമൂതിരിപ്പാടിനെ സഹായിക്കേണ്ടതിന്നായി യുദ്ധസന്നാഹങ്ങൾ കൂട്ടി. പക്ഷേ കടൽവ

ഴിക്ക പുറപ്പെടുവാൻ അവക്ക് സാധിച്ചില്ല. എന്നാൽ ഈജിപ്തിലെ സുൽത്താൻ ഖിന്ദുസുൽഗൌരി തന്റെ യുദ്ധമന്ത്രി അമീർഹുസ്സെയിനെ പതിമൂന്നു കപ്പലുകളോടും സൈന്യങ്ങളോടുംകൂടി സാമൂതിരിയുടെ സഹായത്തിന്നായി അയച്ചുകൊടുത്തു.

അമീർഹുസ്സെയിനും സൈന്യങ്ങളും ഗുജറാത്ത് തുറമുഖത്തിൽ കപ്പലിറങ്ങി. അവിടെനിന്നു ദ്വീപിലെ ഉപരാജാവായിരുന്ന മാലിക്ക് ഇയ്യാസ് സുൽത്താനും തന്റെ കപ്പലുകളുമായി ഇവരൊന്നിച്ചു പുറപ്പെട്ടു. വഴിമദ്ധ്യെവെച്ച് പോർത്തുഗീസ്കാരുടെ യുദ്ധക്കപ്പലുകളെ എതിർത്തു യുദ്ധംചെയ്യുകയും ചെയ്തു. അമീർഹുസ്സെയിൻ പോർത്തുഗീസുകാരുടെ വലിയ ഒരു യുദ്ധക്കപ്പൽ പിടിച്ചെടുത്തു. വിദേശീയർ യുദ്ധത്തിൽ പരാജിതരായി. അമീർഹുസ്സെയിനും കൂട്ടുകാരും വിജയത്തോടെ ദ്വീപിലേയ്ക്കുതന്നെ മടങ്ങി. വഷക്കാലം ആരംഭിക്കുകയാൽ അല്പകാലം അവർ അവിടെ താമസിച്ചു. പിന്നീട് അവക്ക് സഹായത്തിനായി നാല്പതു കപ്പലുകൾ സൈന്യസമേതം മലബാർകാർ ദ്വീപിലേയ്ക്കയച്ചുകൊടുത്തു. ഈ കപ്പലുകൾ സാമൂതിരിപ്പാടിന്റെ രാജ്യക്കാരുടേതും ഇതരരാജ്യക്കാരുടേതുമായിരുന്നു. പോർത്തുഗീസുകാർ ഈ വിവരമറിഞ്ഞ് അവരോടു യുദ്ധത്തിന്നൊരുങ്ങി വെട്ടെന്നു തങ്ങളുടെ മുഴുവൻ ശക്തിയും ഉപയോഗിച്ച് അമീർഹുസ്സെയിന്റെയും കൂട്ടുകാരുടെയും കപ്പൽപ്പടയെ ആക്രമിച്ച് ചില കപ്പലുകൾ പിടിച്ചെടുക്കുകയും ബാക്കിയുള്ള കപ്പലുകളെ കടലിൽ താഴ്ത്തുകയും ചെയ്തു. ഇങ്ങനെ വിജയത്തോടെ പോർത്തുഗീസുകാർ കൊച്ചിയിലേയ്ക്കു മടങ്ങി.

ഹിജറ 915-ൽ (ക്രി. അ. 1509) പോർത്തുഗീസു കാർ യുദ്ധസന്നാഹത്തോടെ കോഴിക്കോട്ടെത്തി. രാജാവ് അന്ന് കോഴിക്കോട്ടുണ്ടായിരുന്നില്ല. നാഖുദാമിത്കാൻ എന്ന മഹാൻ പണിയിച്ചതും കോഴിക്കോട്ടനഗരത്തിലെ പള്ളികളിൽ പ്രാധാന്യമർഹിക്കുന്നതുമായ മിദ്ക്കാൻ ജുമാഅത്തുപള്ളിക്ക് അവർ തീവെച്ചു. സാമൂതിരി രാജാവിനെ തങ്ങൾ കീഴടക്കി എന്നു ഘോഷിച്ചുകൊണ്ട് രാജാവിൻെറ രാജധാനിയിൽ ചെന്നു കയറി. എങ്കിലും തൽക്ഷണം അവിടെ എത്തിച്ചേർന്ന നായർപ്പട്ടാളം സധൈര്യം എതിർത്തു ശത്രുക്കളെ ആട്ടിയോടിച്ചു. ഈ സമരത്തിൽ അഞ്ഞൂറ് പോർത്തുഗീസുകാർ കൊല്ലപ്പെട്ടു. കുറെ ആളുകൾ മുങ്ങിച്ചത്തുപോയി. അതിന്നുശേഷം പോർത്തുഗീസുകാർ പൊന്നാനിയിൽ വന്നിറങ്ങി; അവിടെ കടൽക്കരയിലുണ്ടായിരുന്ന അമ്പതു വഞ്ചികൾ ചുട്ടനശിപ്പിച്ചു; എഴുപതു മുസ്ലിംകളെ കൊല്ലുകയും ചെയ്തു.

പിന്നീട് പോർത്തുഗീസുകാർ ബിജാപ്പൂർസുൽത്താൻെറ രാജ്യങ്ങളിൽപ്പെട്ട ഗോവ തുറമുഖത്തെ ആക്രമിച്ചു കൈവശപ്പെടുത്തി. ഗോവതുറമുഖം ഇന്ത്യയിലുള്ള പോർത്തുഗൽതലസ്ഥാനമാക്കി.

പോർത്തുഗീസുകാരുമായുള്ള യുദ്ധം നീണ്ടുനിന്നതിനാൽ മുസ്ലിംകൾക്കു സാരമായ ബലക്ഷയം നേരിട്ടു. അവക്കു യുദ്ധാവശ്യത്തിന്നും മററും ധനസഹായംചെയ്തിരുന്ന സാമൂതിരിരാജാവ് അന്തരിക്കുകയും അടുത്ത സഹോദരൻ രാജാവാവുകയും ചെയ്തു. അദ്ദേഹം കൊച്ചിയിലെയും കണ്ണൂരിലെയും മുസ്ലിംകളോടൊപ്പം തൻെറ മുസ്ലിംപ്ര

ജകൾക്കു കച്ചവടാഭിവൃദ്ധിയുണ്ടാകുന്നതിന്നും തന്മൂലം അവരുടെ ധനസ്ഥിതി നന്നാക്കേണ്ടതിന്നും പോൎത്തുഗീസുകാരുമായി സന്ധിചെയ്യുകയാണ് നല്ലതെന്നു് ആലോചിച്ചു് അവരുമായി സന്ധിചെയ്തു. തന്റെ മുസ്ലിംപ്രജകൾക്കു കൊല്ലത്തിൽ നാലു കപ്പൽ ചരക്കു കയററി ജിദ്ദ, അതൻ (ഏഡൻ) മുതലായ തുറമുഖങ്ങളിലേയ്ക്കു യാത്രചെയ്യുവാൻ അനുമതി നല്കണമെന്ന നിശ്ചയത്തിന്മേൽ കോഴിക്കോട്ടു പോൎത്തുഗീസുകാൎക്കു കോട്ട പണിയുവാൻ സമ്മതം നല്കി. എന്നാൽ കോട്ടപണി തീൎന്നയുടനെ അവർ മുസ്ലിംകളുടെ അറേബിയായുമായുള്ള കച്ചവടം തടയുകമാത്രമല്ല, ചുക്കു്, കുരുമുളകു മുതലായ ചരക്കുകൾ കപ്പലിൽ കയററുന്നതിന്നു വിരോധിക്കുകകൂടി ചെയ്തു; ഈ ചരക്കുകളുടെ കച്ചവടം തങ്ങൾക്കുമാത്രമേ പാടുള്ളൂ എന്നു ശഠിക്കുകയും ചെയ്തു. ചുക്കും കുരുമുളകും വല്ല കപ്പലിലും കണ്ടാൽ അവർ കപ്പലുകളെയും ചരക്കുകളെയും ആളുകളെയും പിടിക്കുകയും നാട്ടുകാരോടു പൂൎവ്വാധികം ക്രൂരത കാണിക്കുകയും ചെയ്തുപോന്നു.

പോൎത്തുഗീസുകാർ സ്വന്തം ഗുണത്തെമാത്രം കാംക്ഷിക്കുന്നവരും ശത്രുക്കളോടു നയത്തിൽ പെരുമാറി കാൎയ്യം കൈക്കലാക്കുന്നവരും കാൎയ്യസിദ്ധിക്കുശേഷം ഇഷ്ടാനുസരണം പ്രവൎത്തിക്കുന്ന വഞ്ചകരുമായിരുന്നു. പോൎത്തുഗീസുകാരുടെ തന്നിഷ്ടം നാൾക്കുനാൾ വൎദ്ധിച്ചുവന്നുവെങ്കിലും സാമൂതിരിപ്പാടു സന്ധിയനുസരിച്ചു മൌനം അവലംബിക്കേണ്ടിവന്നു. മുസ്ലിംകളോടുള്ള കോപത്താൽ കൊച്ചിരാജാവിനോടു മുസ്ലിംകളെ അവിടെനിന്നു പുറത്താ

ക്കേണമെന്നും അവരിൽനിന്നു കിട്ടുന്ന ആദായത്തിൽ എത്രയോ ഇരട്ടി തങ്ങൾ തരാമെന്നുംകൂടി പോർത്തുഗീസുകാർ പറഞ്ഞുനോക്കി. എന്നാൽ മുസ്ലിംകൾ തന്റെ പൂർവ്വികപ്രജകളും രാജ്യത്തിന്റെ അഭിവൃദ്ധിക്കു കാരണഭൂതന്മാരുമാകയാൽ അവരെ രാജ്യത്തുനിന്നു പുറത്താക്കുവാൻ വിചാരിക്കുന്നില്ലെന്നാണ് കൊച്ചിരാജാവു മറുപടി പറഞ്ഞത്.

ഹിജറ 931-ൽ (ക്രി. അ. 1524) കോഴിക്കോട്ടു വെച്ച് കൊയിലാണ്ടിമുസ്ലിംകളും പോർത്തുഗീസുകാരും തമ്മിൽ ഒരു ലഹളയുണ്ടായി. അതിനാൽ സാമൂതിരിപ്പാടും പോർത്തുഗീസുകാരുമായി സന്ധി ലംഘിക്കപ്പെടുകയും മത്സരവും യുദ്ധവും ആരംഭിക്കുകയും ചെയ്തു. ഈ കൊല്ലത്തിൽത്തന്നെ ധർമ്മപട്ടണം, എടക്കാട്, മാടായി, ചെമ്മലാട് എന്നീ ദിക്കുകാരും മററു ദിക്കുകാരും യോജിച്ചു പോർത്തുഗീസുകാരെ എതിർത്തു. അതേ കൊല്ലത്തിൽത്തന്നെ കൊച്ചിമുസ്ലിംതലവന്മാരിൽപ്പെട്ട അഹമ്മത്മരക്കാർ, തന്റെ സഹോദരൻ കുഞ്ഞാലിമരക്കാർ, അമ്മാമൻ മുഹമ്മതലിമരക്കാർ എന്നിവരും അനുയായികളുംകൂടി പോർത്തുഗീസുകാരോടു യുദ്ധത്തിന്നായി കൊച്ചിയിൽനിന്നു പുറപ്പെട്ടു കോഴിക്കോട്ടെത്തി.

അനവധി മുസ്ലിംകളും സാമൂതിരിപ്പാടും തങ്ങളോടു യുദ്ധത്തിന്നു പുറപ്പെടുന്നുണ്ടെന്നു ധരിക്കുകയാൽ പോർത്തുഗീസുകാരും ശക്തിമത്തായ യുദ്ധസന്നാഹത്തോടെ കൊച്ചിയിൽനിന്നു പുറപ്പെട്ടു. ആദ്യമായി അവർ പൊന്നാനിയിൽ ഇറങ്ങുകയും അവിടത്തെ ചില പള്ളികൾ, വീ

ട്ടുകൾ, പാണ്ടികശാലകൾ മുതലായവയും തീവെയ്ക്കുകയും ചെയ്തു. കടൽക്കരയിലുള്ള തെങ്ങുകൾ മുറിക്കുകയും കുറെ മുസ്ലിംകളെ കൊല്ലുകയും ചെയ്തതിന്നുശേഷം രണ്ടാംദിവസം രാത്രിയിൽ അവർ അവിടെനിന്നു പുറപ്പെട്ടു; കൊയിലാണ്ടിയിൽ ഇറങ്ങി, അവിടത്തുകാരുടെയും വേറെ ചിലരുടെയും വക നാല്പതു കപ്പലുകൾ പിടിച്ചു; ചില മുസ്ലിംകളെ വധിക്കുകയും ചെയ്തു.

ആ അവസരത്തിൽ സാമൂതിരിരാജാവു കുറെ ദൂരെയുള്ള നാട്ടുരാജാക്കന്മാരോടു യുദ്ധത്തിന്ന് ഏർപ്പെട്ടിരിക്കുകയായിരുന്നു. അതിനാൽ പ്രധാനമന്ത്രി ബാലിതാ എന്ന ആൾക്കു പോർത്തുഗീസുകാരോടു യുദ്ധംചെയ്വാൻ സാമൂതിരി കല്പനകൊടുത്തു. ബാലിതാ കോഴിക്കോട്ടെത്തി ശക്തിമത്തായ യുദ്ധസന്നാഹം ചെയ്യുകയും അനവധി ദ്രവ്യം അതിലേയ്ക്കായി ചെലവഴിക്കുകയും ചെയ്തു. നായർപ്പട്ടാളവും മുസ്ലിംകളും കൂടി പോർത്തുഗീസുകാരുടെ കോട്ട വളഞ്ഞു. മുസ്ലിംകൾ യുദ്ധത്തിന്നായി നാനാഭാഗങ്ങളിൽ നിന്നും വന്നുചേർന്നു. അതിഭയങ്കരമായ യുദ്ധം നടന്നുകൊണ്ടേയിരുന്നു. സാമൂതിരിരാജാവു യുദ്ധം കഴിഞ്ഞു മടങ്ങിയെത്തി. പോർത്തുഗീസുകാർ ഭക്ഷണസാധനങ്ങൾ കിട്ടാതെ വളരെ ബുദ്ധിമുട്ടി. പുറത്തുനിന്നു വല്ല സഹായമോ ഭക്ഷണസാധനങ്ങളോ വരുമോ എന്നുള്ള അവരുടെ പ്രതീക്ഷയും നിരാശയിൽ കലാശിച്ചു. അവർ പിന്നെ കോട്ടയിൽനിന്നു ഗൂഢമായ ഒരു വഴി തുറന്നുണ്ടാക്കി കോട്ടയിലുള്ള സാമാനങ്ങൾ കപ്പലിൽ കൊണ്ടുപോയി കയറ്റുകയും ആ വഴി കപ്പൽകയറി രക്ഷപ്പെടുകയും ചെയ്തു.

ഈ യുദ്ധത്തിൽ ആയിരത്തോളം ആളുകൾ നഷ്ടപ്പെട്ടു.

പോർത്തുഗീസുനായകന്മാരിൽ ഒരാൾ സാമൂതിരിയുമായി സന്ധിചെയ്യാനാണെന്നു പറഞ്ഞുകൊണ്ടു കൊച്ചിയിൽനിന്നു കരമാർഗ്ഗം പുറപ്പെട്ടു. തരം കിട്ടിയാൽ സാമൂതിരിപ്പാടിനെ ചതിക്കണമെന്നായിരുന്നു ഈ നായകന്റെ ഉദ്ദേശം. ഇദ്ദേഹത്തിന്നു ചില മുസ്ലിംകച്ചവടക്കാരുമായി പഴയ ഉടമ്പടികാലത്തുള്ള പരിചയവും അവരുമായി ചില ഇടപാടുകളുമുണ്ടായിരുന്നു. അദ്ദേഹം പൊന്നാനിയിൽ എത്തി. അവിടെനിന്നു താനൂർരാജാവിന്റെ അടുക്കൽ ചെന്നു സാമൂതിരിപ്പാടുമായി സന്ധിയാകേണമെന്ന ഉദ്ദേശത്തോടുകൂടി അവിടെ താമസിച്ചു.

എന്നാൽ കോഴിക്കോട്ടുകോട്ട പിടിച്ച സാമൂതിരിപ്പാടിന്നു പ്രായാധിക്യത്താൽ ബുദ്ധി മന്ദിച്ച നിലയിലായിരുന്നു. തന്റെ അനുഗാമിയും അടുത്ത സഹോദരനുമായിരുന്ന തൈസാഫർ ശക്തനും ബുദ്ധിമാനും മാമൂലനുസരിച്ച ജ്യേഷ്ഠന്നു കീഴടങ്ങാത്ത ഒരാളുമായിരുന്നു. താനൂർ രാജാവും സാമൂതിരിപ്പാടും മന്ത്രിമാരുംകൂടി ആലോചന നടത്തിയതിൽനിന്നു തൈസാഫറിന്നു പ്രതികൂലമായ ഒരു തീർപ്പുണ്ടായി. അതുപ്രകാരം പോർത്തുഗീസുകാർക്ക് ചാലിയത്ത് ഒരു കോട്ട ഉണ്ടായിരിക്കുന്നതു ഗുണകരമായിരിക്കുമെന്നഭിപ്രായപ്പെട്ടു.

ചാലിയം സാമൂതിരിപ്പാടിന്റെയും സൈന്യങ്ങളുടെയും മററു യാത്രക്കാരുടെയും ഗതാഗതമാർഗ്ഗവും കോഴിക്കോട്ടുനിന്ന് എട്ടുമൈലിൽ കൂടുതലില്ലാത്ത സ്ഥലവുമാകയാൽ, ചാലിയംകോട്ടകൊണ്ടു കോഴിക്കോട്ടുനിന്നു പോക

ന്ന അറേബിയാകപ്പലവടയാത്രക്കാരെ തടയുവാൻ സാധി ക്കുമെന്നുകൂടി അവർ വിചാരിച്ചിരുന്നു. ചാലിയംരാജാവു മായി യോജിച്ചതിന്നുശേഷം സാമൂതിരിപ്പാട പോർത്തു ഗീസുകാർക്ക ചാലിയംകോട്ട പണിയുവാൻ സമ്മതം ന ല്കി. കോട്ട പണിയുവാൻ ആവശ്യമായ സാമഗ്രികളോട കൂടി പോർത്തുഗീസുകാർ ഒരു കപ്പലിൽ ചാലിയത്തെത്തി. ഇതു ക്രി. അ. 1552-ൽ ആയിരുന്നു.

പോർത്തുഗീസുകാർ കോട്ട പണിയുവാൻ ആരംഭിച്ച തോടുകൂടി ഇസ്ലാംമതപ്രചരണാരംഭത്തിൽ മാലിക്കിബ്നു ദീനാർ മുതലായവർ പണിചെയ്യിച്ച ജുമ അത്ത്പള്ളി യും വേറെ രണ്ടു പള്ളികളും പൊളിക്കുകയും പള്ളികളുടെ കല്ല്, മരം മുതലായ സാമാനങ്ങൾ കോട്ടയുടെയും കനീ സ്സുകളുടെയും ആവശ്യങ്ങൾക്ക് ഉപയോഗപ്പെടുത്തുകയും ചെയ്തു. ഇതു കണ്ടു മുസ്ലിംകൾ പോർത്തുഗീസ് നേതാവു മുമ്പാകെ ആവലാതി ബോധിപ്പിച്ചപ്പോൾ രാജാവിനോട പള്ളിയും സ്ഥലവും തങ്ങൾ വിലയ്ക്കു വാങ്ങിയിരിക്കുന്നു എന്നാണ് മറുപടി പറഞ്ഞത്. അനന്തരം പോർത്തുഗീ സുകാർ മുസ്ലിംകളുടെ ഖബർ(ശ്മശാനം)സ്ഥലങ്ങളെയും പൊളിച്ചു നിരത്തി ആ കല്ലുകൾ കോട്ടപണി മുഴമിക്കേ ണ്ടതിന്നുപയോഗിച്ചു. കോട്ടയുടെ പണി പൂർത്തിയാക്കു ന്നതിന്നു മുമ്പായി സാമൂതിരിരാജാവു നിര്യാതനായി. അ നന്തരാവകാശിയായ തൈസാഥർ സ്ഥാനാരോഹണം ചെയ്യപ്പെട്ടു. അദ്ദേഹം പോർത്തുഗീസ്സുകാരുമായുള്ള സ ന്ധി ദുർബ്ബലപ്പെടുത്തി ചാലിയംരാജാവിനെ യുദ്ധംചെയ്തു തോല്പിച്ചു കീഴടക്കുകയും ചെയ്തു!

സയിനുദ്ദീൻ മഖ്ദൂംതങ്ങളുടെ ഗ്രന്ഥത്തിൽ ചരിത്ര പ്രധാനമായ മററനേകം സംഗതികൾ വിവരിച്ചിട്ടുണ്ട്. എന്നാൽ സ്ഥലച്ചുരുക്കത്താൽ, അദ്ദേഹം പോർത്തുഗീസു കാർ മലബാറിൽ നടത്തിയ അക്രമങ്ങളെപ്പററി എഴുതി ട്ടുള്ള ചില ഭാഗങ്ങൾമാത്രം ഉദ്ധരിച്ച് ഈ അധ്യായം അവസാനിപ്പിക്കാം:

"മുസ്ലിംകൾ പോർത്തുഗീസുകാരുടെ ക്രൂരമായ മർദ്ദന ങ്ങൾക്കും അഴിമതികൾക്കും പാത്രീഭവിച്ചു. അവർ മുസ്ലിം കളുടെ കപ്പൽയാത്രയെയും ഹജ്ജുയാത്രയെയും തടയുക യും അവരുടെ സ്വത്തുക്കൾ കൊള്ളചെയ്യുകയും പള്ളിക ളും വീടുകളും കൊള്ളിവെച്ചു നശിപ്പിക്കുകയും ചെയ്തു. മുസ്ലിംകളുടെ പുണ്യമതഗ്രന്ഥത്തെ അവർ ചവിട്ടിത്തേ യ്ക്കുകയും തീവെച്ചു കരിക്കുകയും മുഹമ്മത്നബി സ. അ. തങ്ങളെ അപഹസിക്കുകയും ചെയ്യുക എന്നതു് അവരു ടെ പതിവായിത്തീൻ. ദൃഷ്ടിയിൽപ്പെടുന്ന മുസ്ലിംകളു ടെ മുഖത്തും ദേഹത്തിലും തുപ്പുക മുതലായ നീചപ്രവൃ ത്തികളും, മലമൂത്രവിസർജ്ജനാനന്തരം വെള്ളംകൊണ്ടു ശു ചീകരിക്കുന്നതു കണ്ടാൽ ചെരുപ്പുകൊണ്ടടിക്കുക മുതലായ പല ദ്രോഹങ്ങളും അവർ ചെയ്തു. മുസ്ലിംപള്ളികളെ അശുദ്ധമാക്കുകയും ക്രിസ്തുമതത്തിലേയ്ക്കു മുസ്ലിംകളെ ബല മായി പിടിച്ചുചേർക്കുകയും ചെയ്തു. അവരുടെ പിടിയിൽ പ്പെട്ട മുസ്ലിംകളെ കാലിൽ ചങ്ങലയിട്ടു പൂട്ടി നാനാപ്ര കാരേണയുള്ള ദേഹോപദ്രവങ്ങൾ ചെയ്തു നഗരങ്ങളിൽ വില്പനയ്ക്കായി പ്രദർശിപ്പിച്ചു. ചിലരെ അടിമകളാക്കുക യും അവരെക്കൊണ്ടു് അസാധ്യമായ വേലകൾ ചെയ്യി

ക്കുകയും അവരെ ഇരുട്ടുമുറിയിൽ ഇട്ടുപൂട്ടുകയും ചെയ്തു.... ഒട്ടധികം മുസ്ലിംസ്ത്രീകളുടെ ചാരിത്ര്യത്തെ ബലാൽകാരേണ ഭഞ്ജിക്കുകയും ചെയ്തിട്ടുണ്ട്.....ഇങ്ങനെ അവരുടെ, സർവ്വശക്തിയും പ്രയോഗിച്ച് ഇസ്ലാംമതത്തെ ഉന്മൂലനംചെയ്തു ക്രിസ്തുമതത്തെ പ്രചരിപ്പിക്കാൻ തുടങ്ങി. ദുസ്സഹങ്ങളായ പല അക്രമങ്ങളും അനീതികളും ലജ്ജാവഹങ്ങളായ നിരവധി ദുഷ്ടതകളും അവർ മുസ്ലിംകളോടു ചെയ്തിട്ടുണ്ട്.”

ഇത്രയും ദുരിതങ്ങൾ അനുഭവിച്ചുകൊണ്ടായിരുന്നു മാപ്പിളമാർ പോർത്തുഗീസുകാർക്കു കേരളത്തിൽ വേരൂന്നി നില്ക്കുവാനവസരമില്ലാതാക്കിയതു്.

# മാപ്പിളമാരും കേരളസേവനവും

ചരിത്രം സൃഷ്ടിച്ച ഒന്നാണു് മാപ്പിളസമുദായം. ചില സ്വഭാവവിശേഷങ്ങളാലാണല്ലോ ഒരു വ്യക്തി മറെറാരു വ്യക്തിയിൽനിന്നും ഒരു സമുദായം മറെറാരു സമുദായത്തിൽനിന്നും വ്യത്യസ്തമായി ഗണിക്കപ്പെടുന്നതു്. മാപ്പിളമാർ സത്യസന്ധരും വിശ്വസ്തരും അസാമാന്യധീരരും ഉത്സാഹശീലരും ആപത്തിൽ പതറാത്തവരും തങ്ങൾ വിശ്വസിക്കുന്ന തത്ത്വങ്ങൾക്കുവേണ്ടി ഏതു ത്യാഗത്തിനും സന്നദ്ധരുമാണെന്നു് അവരെപ്പററി അറിയുന്ന ലോകം പരക്കെ വിശ്വസിക്കുന്നു; തങ്ങളുടെ ഈ ഗുണങ്ങൾ പ്രത്യക്ഷപ്പെടുത്തി പല ഘട്ടങ്ങളിലും ജന്മഭൂമിയാ

യ കേരളത്തിന്നു സേവനം നല്കീട്ടുണ്ടെന്നു മാപ്പിളമാർ ത ങ്ങളുടെ പൂർവ്വചരിത്രംകൊണ്ടു വിശദമായി തെളിയിച്ചിട്ടുമുണ്ടു്.

വ്യക്തികൾക്കും സമുദായങ്ങൾക്കും തങ്ങളുടെ മാതൃഭൂമിക്കുവേണ്ടി ചെയ്യാവുന്ന സേവനം ആ ഭൂമിയുടെ സാമ്പത്തികമായ വളച്ച്യ്ക്കുവേണ്ടി വ്യത്യസ്തതുറകളിൽ അവിശ്രമം പ്രവർത്തിക്കുകയും സാംസ്കാരികമായ മുതൽക്കൂട്ടിലേയ്ക്കു കാര്യമായ സംഭാവന നല്കുകയുമാണു്. കേരളത്തിൽ രാജാക്കന്മാർ വാണിരുന്ന കാലത്തു വിദേശീയരുമായി വ്യാപാരം നടത്തി കേരളത്തിലെ സമ്പത്തു വർദ്ധിപ്പിച്ചു കേരളത്തിൻെറ യശസ്സും ശ്രുതിയും ഏതാണ്ടു ലോകവ്യാപകമാക്കിയതു് ഒട്ടുമുക്കാലും മാപ്പിളമാരായിരുന്നു. ഈ നാട്ടിലെ കുന്നുകളും കാടുകളും നിറഞ്ഞ ഉൾപ്രദേശങ്ങൾ കാടുകൾ വെട്ടി കൃഷിക്കുപയോഗപ്രദമാക്കി, അവിടങ്ങളിൽ ഉൽപാദിപ്പിച്ച ഉൽപന്നങ്ങൾ ബസ്സുകളും ലോറികളുമില്ലാതിരുന്ന അക്കാലത്തു കാളവണ്ടികൾവഴിയായി പട്ടണങ്ങളിലേയ്ക്കു കൊണ്ടുവന്നു് അവർ കൃഷിക്കാരെയും കച്ചവടക്കാരെയും പൊതുജനങ്ങളെയും സഹായിച്ചു. പശ്ചിമഘട്ടത്തിലെ വൻകാടുകളിൽ കയറി മരങ്ങൾ വെട്ടിയിറക്കി റോഡുകൾവഴിക്കും പുഴകൾവഴിക്കും പട്ടണങ്ങളിൽ കൊണ്ടുവന്നു് അവർ വ്യാപാരം പോഷിപ്പിച്ചു. വിദേശങ്ങളിൽ പോയി കച്ചവടം നടത്തി സമ്പാദിച്ച ധനംകൊണ്ടു സ്വദേശത്തിലെ ജീവിതത്തോതു് ഉയർത്തുവാൻ അവർ സഹായിച്ചു. പുതുതായ റോഡുകളും പാലങ്ങളും പണിയുവാൻ വിവേകത്തോടുകൂടിയ അത്യദ്ധ്വാനം അ

വർ നിഷ്കളങ്കമായി നല്കി. ഇങ്ങനെ വ്യാപാരം, കൃഷി, കൂലിവേല എന്നീ തൊഴിലുകൾമുഖേന കേരളത്തിൻെറ സാമ്പത്തികാഭിവൃദ്ധിക്കും ശ്രേയസ്സിന്നുംവേണ്ടിയുള്ള മാപ്പിളമാരുടെ സേവനം അവഗണിക്കാവുന്നതല്ല.

കേരളത്തിൻെറ രക്ഷയ്ക്കുവേണ്ടിയും മാപ്പിളമാർ ചെയ്ത ത്യാഗം പ്രശസ്തമായിരുന്നു. കേരളത്തിൽ വ്യാപാരാത്ഥം വന്ന പോർത്തുഗീസുകാരെ അവരുടെ ഇഷ്ടാനുസരണം പ്രവർത്തിക്കുവാൻ വിട്ടിരുന്നുവെങ്കിൽ ഇന്ത്യയുടെ ചരിത്രം മാററിയെഴുതേണ്ടിവരുമായിരുന്നു. പോർത്തുഗീസുകാർ നിർബ്ബന്ധമതമാററത്തിന്നു തയ്യാറെടുക്കുകയുണ്ടായല്ലോ. കേരളീയരുടെ സാമുദായികച്ചട്ടങ്ങുകളിൽ കയ്യിട്ടു പല മാററങ്ങൾ വരുത്തുവാനും അവർ ശ്രമിച്ചു. തങ്ങളുടെ അധീനത്തിലുള്ള ഗോവയെ, ഇന്ത്യയിൽ യൂറോപ്യൻനാഗരികത്വത്തിൻെറ നിലനില്പിന്നുവേണ്ടിയാണ് തങ്ങൾ കൈവിടാതിരിക്കുന്നതെന്നാണ് ഇന്നും അവരുടെ വാദം. എന്നാൽ ഈ വിദേശീയരോടു സധൈര്യം പൊരുതി അവക്കു കേരളത്തിൽ വേരൂന്നുവാൻ ഇട കൊടുക്കാതിരുന്നതു തികച്ചും മാപ്പിളമാരായിരുന്നു.

ഇന്ത്യയിൽ വേറൊരിടത്തുമില്ലാതിരുന്ന അത്ഭുതകരമായ സാമുദായികമൈത്രിയായിരുന്നു കേരളീയരും അവരുടെ രാജാക്കന്മാരും പുലത്തിപ്പോന്നതു്. അവർ അന്യമതസ്ഥരായ ജൂതന്മാക്കും ക്രൈസ്തവക്കും മുസ്ലിംകൾക്കും പൂണ്ണമതസ്വാതന്ത്ര്യം നല്കി അവരെ ഉയരുവാനും വളരുവാനും നിർബ്ബാധം അനുവദിച്ചുവെന്നതിന്നു് ഇന്നു കേരളത്തിൽ നിവസിക്കുന്ന ക്രൈസ്തവരുടെയും മുസ്ലിംകളുടെ

യും വലിയ ജനസംഖ്യയും യശസ്സോടുകൂടിയ അവരുടെ ആരാധനാസ്ഥാപനങ്ങളും സാക്ഷ്യംവഹിക്കുന്നു.

ലോകത്തിൻെറ അഭ്യുദയത്തിന്നും സംസ്കാരത്തിന്നും മുസ്ലിംകൾ ചെയ്തിട്ടുള്ള സേവനം അത്യന്തം മഹനീയമാണ്. ഹൈന്ദവസംസ്കാരത്തിൻെറയും മുസ്ലിംസംസ്കാരത്തിൻെറയും സമ്മേളനം കേരളത്തിൽ വിവിധസമുദായങ്ങൾതമ്മിൽ സാഹോദര്യം പാലിക്കുവാൻ അത്യധികം സഹായിച്ചിട്ടുണ്ടെന്നതു് ഒരു വാസ്തവംമാത്രമാണ്. ഇതരമതക്കാരുടെ സഹായവും സഹകരണവും മുസ്ലിംകൾ അഭ്യർത്ഥിക്കുക പതിവായിരുന്നു. മുസ്ലിംസംസ്കാരത്തിൻെറ രക്ഷയുംകൂടി സത്യസന്ധരായ അമുസ്ലിംകളെ ഭരമേല്പിച്ചിരുന്നുവെന്നു മുസ്ലിംചരിത്രം രേഖപ്പെടുത്തീട്ടുണ്ട്.

പ്രവാചകതിരുമേനി അറേബിയായിൽ ഇസ്ലാംമതപ്രചരണം ചെയ്തുതുടങ്ങിയപ്പോൾ കുറൈശിഗോത്രത്തിലെ ചില നേതാക്കളിൽനിന്നും മററു ബഹുദൈവവിശ്വാസികളിൽനിന്നും ശക്തിമത്തായ എതിർപ്പുണ്ടായി. പുതുവിശ്വാസികൾക്കു് ആ എതിർപ്പു സഹിക്കാൻ വയ്യാതായപ്പോൾ അവരിൽ ഒരു സംഘക്കാരോടു് ഒരു ക്രസ്ത്യൻരാജ്യമായിരുന്ന അബിസീനിയായിൽ പോയി അഭയംതേടാൻ തിരുമേനി കല്പിച്ചു. ഇവർ അബിസീനിയായിൽ എത്തിയശേഷവും കുറൈശികൾ അവരെ വിട്ടില്ല. അവർ അബിസീനിയായിലെ ക്രിസ്ത്യൻരാജാവിനെ പ്രേരിപ്പിച്ചു (?) യിക്കണ്ടു് ഈ പുതിയ മതക്കാരെ നാട്ടിൽനിന്നു പുറത്താക്കുവാൻ അഭ്യർത്ഥിച്ചു. അപ്പോൾ അദ്ദേഹം ഈ മുസ്ലിം

ഭയാത്ഥിസംഘത്തിൻെറ നേതാവായ ജാഫറിനെ വരു ത്തി അവർ വന്ന കാരണങ്ങളന്വേഷിച്ചു; ജാഫർ പറ ഞ്ഞതാണിതു്:

“ഞങ്ങൾ അജ്ഞരും വഴിപിഴച്ചവരുമായ ഒരു ജ നതയായിരുന്നു. ഞങ്ങൾ വിഗ്രഹങ്ങളെ ആരാധിച്ചു; ശ വങ്ങളെ ഭക്ഷിച്ചു; വ്യഭിചാരത്തിൽ ലയിച്ചു; അയൽപ ക്കക്കാരെ ദ്രോഹിച്ചു. ഞങ്ങളിൽ ബലവാന്മാർ ബലഹീന രുടെ സ്വത്തുക്കളെ അപഹരിച്ചു. ഇങ്ങനെയായിരുന്നു ഞങ്ങളുടെ ജീവിതം. അപ്പോൾ ഞങ്ങൾക്കു ഞങ്ങളിൽ നിന്നുതന്നെ ഒരു പ്രവാചകനെ അയച്ചുകിട്ടി. അദ്ദേഹം ഉന്നതകുലജാതനും സത്യസന്ധനും വിശ്വസ്തനും സൽ ക്കമ്മിയുമായിരുന്നു. അദ്ദേഹം ഞങ്ങളെ ഏകദൈവത്വ ത്തിലേക്കും ഞങ്ങളുടെ പൂർവ്വികന്മാർ ആരാധിച്ചുപോന്ന വിഗ്രഹങ്ങളെ ഉപേക്ഷിച്ചു് അവനെമാത്രം ആരാധിക്കു ന്നതിലേക്കും ക്ഷണിച്ചു. അല്ലാഹുവെമാത്രം ആരാധിക്കു വാനും അവനു തുല്യനായി മററൊന്നിനെയും സങ്കല്പിക്കാ തിരിക്കുവാനും ശാസിച്ചു. ഞങ്ങളെ പ്രാത്ഥനയ്ക്കും ധമ്മ ത്തിന്നും വ്രതാനുഷ്ഠാനത്തിന്നും നിർബ്ബന്ധിച്ചു. സത്യം പ റയുവാനും അനാമത്തുകൾ കൃത്യമായും സത്യമായും മട ക്കിക്കൊടുക്കുവാനും ബന്ധുക്കളെ സ്നേഹിക്കുവാനും അയൽ വാസികളോടു കരുണാപുരസ്സരം പെരുമാറുവാനും നീച പ്രവൃത്തിയും വ്യഭിചാരവും കലഹങ്ങളും ത്യജിക്കുവാനും കല്പിച്ചു. കള്ളസ്സാക്ഷി പറയാതിരിക്കുവാനും അനാഥകളു ടെ സ്വത്തു സുരക്ഷിതമാക്കുവാനും സ്ത്രീകളോടു നീതികാ ണിക്കുവാനും അവരെ അന്യായമായി സംശയിക്കാതിരി

ക്കവാനും ഉപദേശിച്ചു. അദ്ദേഹത്തിൻെറ ഉപദേശങ്ങളിലും ആത്മാൎത്ഥതയിലും ഞങ്ങഠം വിശ്വസിക്കകയും അദ്ദേഹം അറിയിച്ച ദൈവകല്പനകളെ ഞങ്ങഠം സ്വീകരിക്കുകയും ദൈവത്തിൻെറ ഏകത്വത്തിൽ വിശ്വസിക്കുകയും ചെയ്തു. നിരോധിച്ചതിൽനിന്നു ഞങ്ങഠം പിന്മാറുകയും അനുവദിച്ചവയെ ആത്മാൎത്ഥതയോടെ സ്വീകരിക്കുകയും ചെയ്തു. ഞങ്ങളുടെ വിശ്വാസത്തിലും കൎമ്മങ്ങളിലും വന്ന ഈ പരിവൎത്തനം ഞങ്ങളുടെ ജനതയെ കുപിതരാക്കി. അവർ ഞങ്ങളെ മൎദ്ദിക്കുകയും ത്യജിച്ച പൂൎവ്വാചാരങ്ങളിലേയ്ക്കു മടങ്ങാൻ ഞങ്ങളെ നിൎബ്ബന്ധിക്കുകയും ചെയ്തു. അവരൊന്നിച്ചു ജീവിക്കുവാൻ അസാധ്യമാവുകയും മൎദ്ദനങ്ങഠം തീവ്രമാവുകയും ചെയ്തപ്പോഠം ഞങ്ങഠം ജന്മഭൂമി വിട്ടു് അങ്ങയുടെ സഹിഷ്ണുതയിൽ വിശ്വസിച്ചു് ഇവിടെ അഭയംതേടിയിരിക്കയാണു്.''

അബിസീനിയായിലെ ക്രിസ്തീയരാജാവു് ഇതു കേട്ടപ്പോഠം ഈ മുസ്ലിമഭയാൎത്ഥികഠംക്കു തൻെറ രാജ്യത്തു ക്ഷേമകരമായി ജീവിക്കുവാനുള്ള എല്ലാ ആനുകൂല്യങ്ങളും നല്കി. അവരുടെ മതവിധികളനുസരിച്ചു പ്രവൎത്തിച്ചു കൊള്ളുവാൻ ഉത്തരവു നല്കി.

ഇസ്ലാമിൻെറ ആദ്യകാലത്തെ മുസ്ലിംമിഷ്യനറിമാരാണല്ലോ കേരളത്തിൽ വന്നു മതപ്രചരണം നടത്തിയതു്. അവർ പ്രചരിപ്പിച്ച മതം യാതൊരു കൂട്ടം കൂടാത്തതും അന്ധവിശ്വാസങ്ങളെ തീരെ നിഷേധിച്ചതും ഉലമാവിനാൽ (മതപണ്ഡിതനാൽ) വികസിപ്പിച്ചിട്ടില്ലാതിരുന്നതുമായിരുന്നു. ആ മതം അതിൻെറ അനുയായികളെ

സത്യസന്ധരും സൽസ്വഭാവികളുമാക്കി പരിവർത്തനം ചെയ്തു. എന്നുമാത്രമല്ല, മനുഷ്യക്ഷേമകരവും ഉൽകൃഷ്ടവുമായ ജീവിതം നയിക്കാനുതകുന്ന ഒരു നവീനലോകം സൃഷ്ടിക്കുവാൻവേണ്ടി ഏതു ത്യാഗത്തിന്നും വിശ്വാസികളെ പ്രേരിപ്പിക്കുകകൂടി ചെയ്തു. കേരളത്തിൽ വന്ന ഒരു ചെറുസംഘം മുസ്ലിംകൾ, കേരളത്തിലെ പരിതസ്ഥിതി തങ്ങളുടെ ആശയങ്ങളുടെ വളർച്ചയ്ക്ക് ഏററവും അനുയോജ്യമായി കണ്ടു. കേരളീയരും കേരളത്തിലെ രാജാക്കന്മാരും സത്യനിഷ്ഠയുള്ളവരും ദീനരുടെ ബന്ധുക്കളും നീതിമാന്മാരും അക്രമത്തെ ചെറുക്കുന്നവരുമായിരുന്നു. അബിസീനിയായിലെ രാജാവിനെപ്പോലെ, കേരളത്തിലെ രാജാക്കന്മാരും അത്ഭുതകരമായ സഹിഷ്ണുതയോടുകൂടി ഈ ചെറുസംഘത്തിന്നു സ്വാഗതം നല്കി. കേരളീയർ പുരോഗമനമനസ്ഥിതിയുള്ളവരായിരുന്നതുകൊണ്ട് അവരുമായി പൂർണ്ണമായും ഹാർദ്ദമായും സഹകരിച്ചു പ്രവർത്തിക്കുവാൻ ഇവർക്കു സാധിച്ചു. ഇങ്ങനെ കേരളീയരുടെ രക്ഷയിൻകീഴിൽ മാപ്പിളമാർ യശസ്സോടുകൂടിയ ഒരു വലിയ സമുദായമായി വളർന്നു.

വളരെ നൂററാണ്ടുകാലം ഹിന്ദുക്കളും മാപ്പിളമാരും സാഹോദര്യത്തിൽ വർത്തിച്ചു തോളോടുതോളൊത്തുനിന്നു ശത്രുക്കളോടു പൊരുതിയശേഷം കേരളം ബ്രിട്ടീഷുഭരണത്തിൻകീഴിലായി. നിർഭാഗ്യവശാൽ ഇക്കാലത്തു മാപ്പിളമാർ മതഭ്രാന്തരും ഹിന്ദുവിരോധികളും ലഹളക്കാരുമാണെന്ന ഒരു ബോധം ഹിന്ദുക്കൾക്കുണ്ടാകുവാനിടയായി. മാപ്പിളലഹളകളെന്നറിയപ്പെട്ട ചില പ്രാദേശികസംഘ

ട്ടനങ്ങളാകുന്ന മാപ്പിളമാരുടെ സൽപ്പേരിനെ മലിനപ്പെടുത്തിയ ഈ തെററിദ്ധാരണകൾക്ക കാരണം. എന്നാൽ വാസ്തവത്തിൽ മാപ്പിളമാർ ഹിന്ദുവിരോധികളോ ഈ സംഘട്ടനങ്ങൾ ലഹളകളോ ആയിരുന്നില്ല. അനേക കാലം ഹിന്ദുക്കളുമായി സൌഹാർദ്ദത്തിലും പൂർണ്ണസമാധാനത്തിലും ജീവിച്ചുവന്ന മാപ്പിളമാർ പെട്ടെന്നു ഹിന്ദുവിരോധികളും ലഹളക്കാരുമാകുന്നതെങ്ങനെ?

ബ്രിട്ടീഷ് ഭരണാധികാരികൾ നിപുണന്മാരായിരുന്നു. വിദേശീയഭരണം ഒരു രാജ്യത്തു നിലനില്ക്കണമെങ്കിൽ ഭരിക്കപ്പെടുന്നവരുടെ രക്ഷയ്ക്കും പുരോഗമനത്തിന്നും ആ ഭരണം അത്യാവശ്യമാണെന്ന പ്രചരണം കൂടിയേ കഴിയൂ. ചില പരിതസ്ഥിതികൾ സൃഷ്ടിച്ച ഭരണാധികാരികൾക്കനുകൂലമായ ഈ ധാരണ പൊതുജനങ്ങളിൽ സൃഷ്ടിക്കുക എന്നതു ഫലപ്രദമായ ഒരു ഭരണതന്ത്രമാകുന്നു. ബ്രിട്ടീഷുകാർ ഈ നയം മലബാറിലും അനുവർത്തിച്ചിട്ടുണ്ടെങ്കിൽ അതിൽ അത്ഭുതപ്പെടാനില്ല. ഇന്ത്യൻസാമ്രാജ്യഭരണത്തിൽ അവർ ഹിന്ദുക്കളെയും മുസ്ലിംകളെയും എങ്ങനെ അകററിനിർത്തിയെന്നതു മറെറാരദ്ധ്യായത്തിൽ വിസ്തരിക്കുന്നതാകുന്നു.

മാപ്പിളമാരുടെ ജനസംഖ്യ വർദ്ധിച്ചുവരികയും വിദേശീയർ കച്ചവടത്തെയും കച്ചവടമാർഗ്ഗത്തെയും അധീനപ്പെടുത്തുകയും ചെയ്തപ്പോൾ ജീവിതമാർഗ്ഗം അന്വേഷിച്ചു മാപ്പിളമാർ അധികമധികം ഉൾപ്രദേശങ്ങളിലേയ്ക്കു നീങ്ങിപ്പാർക്കുവാൻ തുടങ്ങി. അത്യദ്ധ്വാനംചെയ്തു കാടുവെട്ടിടിച്ചുകിടന്നിരുന്ന കുന്നുംപ്രദേശങ്ങൾ വെട്ടിത്തെളിയിച്ച്

അവർ കൃഷിക്കുപയോഗപ്രദമാക്കി. മലബാറിലെ ഭൂമിയുടമസ്സമ്പ്രദായപ്രകാരം ഈ ഭൂമികളുടെ ഉടമസ്ഥാവകാശം ജന്മികളിലാകുന്നു അർപ്പിക്കപ്പെട്ടിരുന്നതു്. ജന്മികൾ ഹിന്ദുക്കളുമായിരുന്നു. കുറെ സ്ഥലം ജന്മിയുടെ കൈയിൽ നിന്നു് ഒരാൾ ചാർത്തിവാങ്ങി അതു വളച്ചുകെട്ടി വെട്ടിത്തെളിയിച്ചു മിക്കപ്പോഴും അതിൽത്തന്നെ ഒരു കുടിലുകെട്ടി പാർത്തു വൃക്ഷങ്ങൾ നട്ടു സ്ഥലം ഫലവത്താക്കിക്കൊണ്ടുവരുമ്പോൾ, അടുത്തൊരാൾ അതിൽ കണ്ണുവെച്ചു ജന്മിയെ സ്വാധീനിച്ചു് ആ സ്ഥലം മേൽച്ചാർത്തുവാങ്ങി ആദ്യകുടിയാനെ ഒഴിപ്പിച്ചു കുടിയിറക്കുക എന്നതു് അസാധാരണമല്ലായിരുന്നു. ഇങ്ങനെയുള്ള ചില അവസരങ്ങളിൽ ക്രുദ്ധനായ മാപ്പിളക്കുടിയാൻ മേൽച്ചാർത്തെടുത്ത കക്ഷിയെയും ഹിന്ദുജന്മിയെയും ആക്രമിക്കുകയുണ്ടായിട്ടുണ്ടു്. എവിടെയും കുഴപ്പങ്ങളുണ്ടാകുന്ന അവസരങ്ങളിൽ പോക്കിരികൾ കടന്നുകൂടി മുതലെടുക്കാറുണ്ടു്; അതുപോലെ ഈ സന്ദർഭങ്ങളിലും ചിലർ തലയിട്ടു നിരപരാധികളെ ഉപദ്രവിച്ചു ചെറിയൊരു സംഘട്ടനത്തെ അതിൻെറ സ്വഭാവം മാററി ചെറിയൊരു ലഹളയാക്കി മാപ്പിളമാർ ലഹളക്കാരാണെന്ന ഒരു ബോധം പൊതുജനങ്ങളിൽ വളർത്തിപ്പോന്നിട്ടുമുണ്ടു്. ഈ തകരാറുകൾ വെറും ജന്മികുടിയാൻവഴക്കുകൾമാത്രമായിരുന്നു. ഇങ്ങനെയുള്ള ചില അവസരങ്ങളിൽ ചിലപ്പോൾ വെള്ളക്കാർക്കും ജീവഹാനി വന്നിരുന്നു. തന്നിമിത്തം മാപ്പിളമാരെ അമർത്തുവാൻവേണ്ടി ചില പ്രത്യേകനിയമങ്ങൾ പാസ്സാക്കിയും മാപ്പിളനാട്ടിൽ വെള്ളപ്പട്ടാളത്തിൻെറ ഒരു വിഭാഗത്തെ

നിറുത്തിയും മാപ്പിളമാരെപ്പററി പൊതുജനങ്ങളിൽ ഭീതി വദ്ധിപ്പിക്കുകമാത്രമാണ് ഭരണാധികാരികൾ ചെയ്തതു്.

കേരളീയരാജാക്കന്മാരുടെ കാലത്തു് ആക്ഷേപത്തിന്നു തീപ്പുകൾ എളുപ്പത്തിൽ ലഭിച്ചിരുന്നു. എന്നാൽ ബ്രിട്ടീഷുഭരണം വന്നതോടുകൂടി സ്ഥാപിക്കപ്പെട്ട നിയമങ്ങളും ന്യായക്കോടതികളുംമുഖേന നീതി ലഭിക്കുക എന്നതു വിഷമമേറിയ ഒരു പ്രശ്നമായി. അതിന്നു വളരെ ധനവ്യയവും കാലതാമസവും വേണ്ടിവന്നു. നിദ്ധനരും വിദ്യാവിഹീനരുമായിത്തീന്ന മാപ്പിളമാക്ക് ഇതെല്ലാം പ്രയാസമായിരുന്നതുകൊണ്ടായിരിക്കാം, ഒരുപക്ഷേ, തങ്ങൾ അന്യായമാണെന്നു ഗണിച്ച പ്രവൃത്തികളെ ചെറുക്കുന്നതു ത്യാഗമാണെന്നു വിശ്വസിച്ച് അവർ അക്രമത്തിലേയ്ക്കു തുനിഞ്ഞതു്! ഈ തെററിദ്ധാരണകൾക്കുള്ള പോംവഴി മാപ്പിളമാരെ വിദ്യാസമ്പന്നന്മാരാക്കിത്തീക്കുകയായിരുന്നു. അതിന്നു് അധികൃതന്മാർ തുനിഞ്ഞതുമില്ല. എന്നാൽ നിരത്ഥകമായ ഈ ത്യാഗങ്ങൾക്കുകൂടി ചില ഫലങ്ങൾ ഉണ്ടായിട്ടില്ലെന്നില്ല. ഇങ്ങനെയുള്ള ചില സംഭവങ്ങൾ ഭരണാധികാരികളുടെ കണ്ണുകൾ തുറപ്പിക്കുവാനിടയാക്കി. തന്മൂലം ജന്മികുടിയാൻബന്ധത്തെ നിജപ്പെടുത്തിയ ചില നിയമങ്ങൾ നിമ്മിക്കപ്പെട്ടു.

1921-ലെ ലഹള ജന്മി-കുടിയാൻ എന്ന അടിസ്ഥാനത്തിലല്ലായിരുന്നു. ഇന്ത്യൻസ്വാതന്ത്ര്യസമരം ആരംഭിച്ച കാലമായിരുന്നു അതു്. ഈ സമരത്തിന്റെ ആദ്യഘട്ടങ്ങളിൽ പൊതുജനങ്ങളെ കാര്യങ്ങൾ മനസ്സിലാക്കി സംഘടിപ്പിക്കുവാൻ തീവ്രമായ പ്രചാരണവേല

ഇന്ത്യയൊട്ടുക്ക നടന്നുകൊണ്ടിരുന്നു. "ഒരു കൊല്ലത്തിനുള്ളിൽ സ്വാതന്ത്ര്യം", "ബ്രിട്ടീഷ്ഭരണം ശയിത്താൻഭരണം", "ഹിന്ദു-മുസ്ലിം ഐക്യം" എന്നിവയായിരുന്നു അന്നത്തെ മുദ്രാവാക്യങ്ങൾ. രാഷ്ട്രീയപ്രാസംഗികന്മാർ തങ്ങളുടെ പ്രസംഗങ്ങളിൽ ബ്രിട്ടീഷ്ഭരണംകൊണ്ട് ഇന്ത്യക്കുണ്ടായ വിപത്തുകളെ വിസ്തരിച്ചു വിവരിച്ചു സമരം മഹാത്മാഗാന്ധിയുടെ നേതൃത്വത്തിൽ അക്രമരഹിതമായിരിക്കണമെന്നു പൊതുജനങ്ങളെ ശാസിച്ചു. ഹിന്ദുനേതാക്കളും മുസ്ലിംനേതാക്കളും ഇദംപ്രഥമമായി ഒന്നിച്ചുരാഷ്ട്രീയരംഗത്തിൽ പ്രവർത്തിച്ചു. മലബാറിലെ പ്രചരണത്തിലും പരിപാടികളിലും മാപ്പിളമാർ ആത്മാർത്ഥമായും ആവേശത്തോടുകൂടിയും പങ്കെടുത്തുകൊണ്ടുമിരുന്നു.

മഹാത്മജിയുടെ സ്വാതന്ത്ര്യസമരത്തിൻെറ അടിത്തറ അക്രമരാഹിത്യമായിരുന്നുവല്ലോ. ഈ ശിക്ഷണം മാപ്പിളമാരെസ്സംബന്ധിച്ചേടത്തോളം പ്രായോഗികമല്ലെന്നു മാപ്പിളമാരുടെ അന്നത്തെ സ്ഥിതിഗതികൾ പൂർണ്ണമായി ഗ്രഹിച്ചിരുന്ന ബ്രിട്ടീഷ്ഭരണാധികാരികൾക്കറിയാമായിരുന്നു. അവരാണല്ലോ മാപ്പിളമാരെ അക്രമത്തിൽനിന്നു തടുത്തുനിറുത്തുവാനാണെന്ന ഉദ്ദേശത്തിൽ 'മാപ്പിളആക്ട്' പാസ്സാക്കിയതും മാപ്പിളമാരുടെ നോൽമ്പുകാലങ്ങളിൽ ഏറ്റ്ണാട്ടിലും വള്ളുവനാട്ടിലും വെള്ളപ്പട്ടാളം മാർച്ച്ചെയ്തുകൊണ്ടിരിക്കുവാൻ ഏപ്പാടുചെയ്തതും. മാപ്പിളമാരെ അക്രമത്തിലേക്കു നയിക്കാൻ കഴിഞ്ഞെങ്കിൽ, സ്വാതന്ത്ര്യസമരത്തിൻെറ രണ്ടു പ്രധാനഘടകങ്ങളായ അക്രമരാഹിത്യത്തെയും, ഹിന്ദു-മുസ്ലിംമൈത്രിയെയും ഒരേ

അടിയിൽ തവിടുപൊടിയാക്കാമെന്ന ദുരുദ്ദേശംകൊണ്ടാ യിരുന്നുവോ, മാപ്പിളമാർ ആവേശത്തോടെ സംഘടിച്ചു പ്രവൎത്തിച്ചിരുന്ന ഈ അവസരങ്ങളിൽ, സമാധാനലംഘ നമുണ്ടാവാതിരിക്കുവാനുള്ള യാതൊരു മുൻകരുതൽനടപ ടിയും അധികാരികൾ എടുക്കാതിരുന്നതെന്നു് ആരും സം ശയിച്ചുപോകും. ഈ സംശയം സ്ഥാപിക്കുമാറു വിവേക ശൂന്യമായ ചില നടപടികൾ അവർ എടുക്കുകയുമുണ്ടായി.

നിസ്സാരമായ ഏതോ നിയമലംഘനത്തിന്നു സംശ യിക്കപ്പെട്ട ചില മാപ്പിളമാർ അവരുടെ ഒരു പ്രധാനകേ ന്ദ്രമായ തിരൂരങ്ങാടിയിലെ ജുമാഅത്ത്പള്ളിയിൽ ഒളി ച്ചിരുന്നുവത്രേ. അവരെ അറസ്റ്റ്ചെയ്യുവാനായി പോലീ സ്സിൻെറ ഒരു സംഘം സ്ഥലത്തെത്തി പള്ളി വളഞ്ഞു. അ വർ പുറത്തു വരുന്നില്ലെന്നു കണ്ടപ്പോൾ പോലീസ്സുകാർ വെടിവെച്ചുകൊണ്ടു പള്ളിക്കകത്തു പ്രവേശിച്ചു. പള്ളി യിൽ കയറി അക്രമം നടത്തിയെന്നു കേട്ടു ക്ഷുഭിതരായ സ്ഥലത്തെ മാപ്പിളമാർ പോലീസ്സംഘത്തെ ആക്രമി ച്ചെതിൎത്തു. പോലീസ്പാൎട്ടി സ്ഥലംവിട്ടോടിപ്പോകുകയും ചെയ്തു. പിന്നീടു കുറേ ദിവസത്തേയ്ക്കു, പട്ടാളം എത്തു ന്നതുവരെ, അധികൃതർ ഈ ദേശത്തു സമാധാനം പാലി ക്കുവാൻ വേണ്ടതായ യാതൊരു നടപടിയും എടുത്തില്ല. ഇവിടെ ബ്രിട്ടീഷ്ഭരണം അവസാനിച്ചുവെന്നു മാപ്പിള മാരും ധരിച്ചു. ലഹളക്കാർ അടുത്ത ദേശങ്ങളിലേയ്ക്കു നീ ങ്ങുവാൻതുടങ്ങി. ചുറ്റുപാടുമുള്ള പോലീസ്സ്റ്റേഷനുക ളും ഗവൎമ്മെണ്ടാപ്പീസ്സുകളും അവർ കൈവശപ്പെടുത്തി മാ പ്പിളമാരുടെ സ്വയംഭരണം സ്ഥാപിക്കുവാൻതുടങ്ങി. അ

ക്രമരാഹിത്യസമരംകൊണ്ടു സ്വയംഭരണം സ്ഥാപിക്കുവാൻ ഒരു കൊല്ലം വേണ്ടിവരുമെങ്കിൽ അല്പനേരത്തെ അക്രമംകൊണ്ടു സ്വാതന്ത്ര്യം ലഭിക്കുവാൻ തങ്ങൾക്കു സാധിച്ചെന്നു്, പക്ഷേ, മാപ്പിളമാർ അഭിമാനിച്ചിട്ടുണ്ടാകാം. ഈ ധാരണയായിരിക്കണം, അവരെ കൂടുതൽ ദേശങ്ങൾ കൈവശപ്പെടുത്തുവാൻ പ്രേരിപ്പിച്ചതു്.

കുറേ ദിവസത്തിന്നുള്ളിൽ പട്ടാളം എത്തി. മാപ്പിളനാട്ടിൽ പട്ടാളനിയമം നടപ്പാക്കി. പട്ടാളക്കാർക്ക് പിടികിട്ടിയ മാപ്പിളമാരെ പോലീസ്സിൽ ഏല്പിച്ചു കൂട്ടംകൂട്ടമായി നടത്തി പുതുതായി സ്ഥാപിക്കപ്പെട്ട പട്ടാളക്കോടതികളിലേയ്ക്കു കൊണ്ടുപോയി. അവിടെവെച്ചു 7 കൊല്ലംമുതൽ 14കൊല്ലംവരെ കഠിനതടവിന്നു ശിക്ഷിച്ചു്, മദ്രാസ്സംസ്ഥാനത്തിലെ എല്ലാ ജയിലുകളും മാപ്പിളത്തടവുകാരെക്കൊണ്ടു നിറച്ചു. സാധാരണജയിലുകളിൽ സ്ഥലം പോരാതെ വന്നപ്പോൾ ബെല്ലാറിയിൽ ഒരു പ്രത്യേകജയിൽ സ്ഥാപിച്ചു് അതിലേയ്ക്കയച്ചു. അനേകംപേരെ അന്തമാൻദ്വീപിലേയ്ക്കു നാടുകടത്തി. പട്ടാളക്കാരുടെ മാർച്ചുകളിൽ പിടികിട്ടാത്ത മാപ്പിളമാരെ കണ്ടെടുത്തു വെച്ചു വെടിവെച്ചു കൊല്ലുകയും ചെയ്തു. ഒരവസരത്തിൽ സാമാനം കയററുവാൻപയോഗിക്കുന്ന ഒരു തീവണ്ടിവാഗനിലിട്ടു ഭദ്രമായടച്ചു ജെയിലിലേയ്ക്കു കൊണ്ടുപോയിരുന്ന നൂറോളം മാപ്പിളത്തടവുകാർ ആ വാഗനിൽക്കിടന്നു തന്നെ ശ്വാസംമുട്ടി മൃതിയടയുകയുണ്ടായി.

ലഹളക്കാരായിച്ചമഞ്ഞവരിൽ അധികഭാഗവും പോക്കിരികളായിരുന്നുവെന്നതു പ്രസ്താവയോഗ്യമാണു്. എ

ന്നാൽ ലഹളയുടെ ദുരിതം അനുഭവിച്ചതിൽ ആരുംത ന്നെ ഒഴിവായതുമില്ല. മര്യാദക്കാരായ മാപ്പിളമാർ ലഹ ളക്കാരുടേയും പട്ടാളക്കാരുടേയും പിടിയിൽനിന്നു രക്ഷ പ്പെടുവാൻവേണ്ടി കുന്നുകളിലും കാടുകളിലും ഒളിക്കുവാൻ ശ്രമിച്ചുവെങ്കിലും ഈ മാപ്പിളനാട്ടിൽ അവക്ക് നിവൃ ത്തിമാർഗ്ഗങ്ങളൊന്നും ലഭിച്ചില്ല. ഈ പ്രദേശങ്ങളിലെ ഹി ന്ദുക്കളും ഗുരുതരമായ കഷ്ടതകൾ അനുഭവിക്കേണ്ടിവന്നു. ലഹളയുടെ ആദ്യകാലങ്ങളിൽ ലഹളക്കാർ ഹിന്ദുക്കളെ ഒരുവിധത്തിലും ഉപദ്രവിച്ചിരുന്നില്ല. പിന്നീടു പട്ടാള നിയമപ്രവർത്തനം ഊർജ്ജിതമായപ്പോൾ അതു മാപ്പിളമാ രെമാത്രമേ ബാധിക്കുന്നുള്ളു എന്നറിഞ്ഞപ്പോഴാണ് ലഹ ളക്കാർ ഹിന്ദുഭവനങ്ങളിൽ കടന്നു് ഉപജീവനാർത്ഥം കൊ ള്ളയിടുവാൻ തുടങ്ങിയതു്. എന്നാൽ ഈ ഇരുണ്ട ഘട്ടങ്ങ ളിലും വളരെ അധികം ഹിന്ദുത്തറവാടുകളുടെ മുമ്പിൽ കാവൽനിന്നു ഹിന്ദുസ്ത്രീകളെയും കുട്ടികളെയും രക്ഷപ്പെടു ത്തിയതു് അവരോടു കൂറുള്ള മാപ്പിളമാരായിരുന്നു. അ തീവകഷ്ടപ്പാടുകൾ മാപ്പിളമാരിൽനിന്നു ഹിന്ദുജനത അ നുഭവിച്ചിരുന്നുവെങ്കിലും നാട്ടിൽ സമാധാനം വീണ്ടും സ്ഥാപിതമായ ഉടനെത്തന്നെ അത്ഭുതകരമാംവണ്ണം ഇരു സമുദായങ്ങളും തങ്ങളുടെ വ്രണങ്ങളെ മറന്നു പൂർണ്ണ സൌഹാർദ്ദം പുനഃസ്ഥാപിച്ചു സഹകരണത്തോടെ വർത്തി ക്കുകയാണുണ്ടായതു്. മുൻകരുതലോടുകൂടിയല്ലാതെ, അവി ചാരിതമായി അനുഭവപ്പെട്ട ഈ ദുരിതങ്ങൾ അതിവേ ഗം മറക്കുവാൻ കേരളീയക്ക് സാധിച്ചുവെന്നതു തലമുറകളാ യി അവർ പുലർത്തിപ്പോന്ന സാമുദായികമൈത്രിക്കു സാ ക്ഷ്യം വഹിക്കുന്നു.

തങ്ങളുടെ ജന്മഭൂമിയുടെ രക്ഷയ്ക്കും സാമ്പത്തികവളച്ച്യ്ക്കുംവേണ്ടി നൂററാണ്ടുകളായി ത്യാഗപൂർവ്വം അവിശ്രമം സേവനം ചെയ്തുവന്ന മാപ്പിളസമുദായം ബ്രിട്ടീഷുഭരണകാലത്ത് ഒരു ദുഷ്കീർത്തി സമ്പാദിക്കുവാനിടയായത് ഏററവും പരിതാപകരംതന്നെ. ഹിന്തുഭരണകാലത്തു സമുദായങ്ങൾ തമ്മിൽ ശരിയായ സമ്പർക്കമുണ്ടായിരുന്നതിനാൽ വിദ്വേഷത്തിന്നു കാരണമുണ്ടായിരുന്നില്ല. സ്വഭാവവൈശിഷ്ട്യവും മററു മാനുഷികഗുണങ്ങളുമായിരുന്നു അന്നത്തെ രാഷ്ട്രീയസേവനത്തിൻെറ അടിസ്ഥാനങ്ങൾ. മാപ്പിളമാരെ അവർ വിശ്വസിച്ചിരുന്ന ഇസ്ലാംമതം സൽഗുണസമ്പന്നരാക്കിയിരുന്നു. അബിസീനിയായിൽ അഭയം പ്രാപിച്ച ആദിമമുസ്ലിംകളെ അവരുടെ പുതിയ മതം എങ്ങനെ പരിവർത്തനംചെയ്തിരുന്നുവോ, അതേപ്രകാരം ആദിമമാപ്പിളമാരും ഈ പരിവർത്തനത്തിന്നു വിധേയരായിരുന്നു. എന്നാൽ മനുഷ്യവർഗ്ഗത്തിൻെറ പുരോഗതിക്ക് അത്യാവശ്യമായ ശാസ്ത്രീയവിജ്ഞാനം നേടുന്നതിനുള്ള കേന്ദ്രങ്ങൾ അന്നു കേരളത്തിലുണ്ടായിരുന്നില്ല. ഈ പ്രപഞ്ചത്തിലെ സൃഷ്ടിഗണങ്ങളുടെ സ്വഭാവത്തെയും അവയിൽ അന്തർഭവിച്ചുകിടക്കുന്ന ശക്തികളെയും പഠിച്ച്, ആ പഠനംവഴിയായി പ്രപഞ്ചസ്രഷ്ടാവിനെ അറിഞ്ഞ്, അവന്നു കീഴ്വണങ്ങുവാനും ഈ പഠനത്തിൽനിന്നുത്ഭവിക്കുന്ന വിജ്ഞാനംകൊണ്ടു സൃഷ്ടിഗണങ്ങളെ അധീനപ്പെടുത്തി മനുഷ്യന്ന് ഇഹലോകത്തിൽ സൌഭാഗ്യകരമായ ഒരു ജീവിതം സാധിക്കുവാനുമാണ് മുസ്ലിംകളുടെ പുണ്യഗ്രന്ഥമായ ഖുർ ആൻെറ ആഹ്വാനം. വ്യക്തികളുടെ പ്ര

യത്നംകൊണ്ടു ലഭിക്കുന്ന ലാഭങ്ങൾ സ്വയം സംഭരിച്ചുവെ
ക്കാതെ സാഹോദര്യപൂർവ്വം സമുദായത്തിന്റെ പൊതുനന്മ
ക്കു് ഉപയോഗിക്കണമെന്നും ഖുർ ആൻ ശാസിക്കുന്നു.

അന്നത്തെ കേരളത്തിലെ വിദ്യാഭ്യാസം മിക്കവാറും സംസ്കൃതഭാഷാഭ്യസനവും പുരാണകാവ്യാദിപഠനങ്ങളുമായിരുന്നുവല്ലോ. ഈ വിദ്യാഭ്യാസം മാപ്പിളമാരുടെ ജീവിതത്തിന്നോ മതപരമായ വികസനത്തിന്നോ ഉതകുകയില്ലെന്ന ധാരണയായിരിക്കാം, ഒരുപക്ഷേ, മാപ്പിളമാരെ ഈ വിദ്യാലയങ്ങളിൽ പ്രവേശിച്ചു ദേശീയഭാഷ അഭ്യസിക്കുന്നതിന്നുകൂടി പ്രേരിപ്പിക്കാതിരുന്നതു്. മതസിദ്ധാന്തങ്ങൾ പഠിപ്പിക്കുന്നതിന്നായി അവർ പള്ളികളിൽ മദ്രസകൾ സ്ഥാപിച്ചിരുന്നു. ഈ മദ്രസകളിൽ ദേശീയഭാഷാപഠനത്തിന്നോ ശാസ്ത്രപഠനങ്ങൾക്കോ വേണ്ടിയുള്ള ഏർപ്പാടുകൾ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. അതിനാൽ അതിലെ വിദ്യാർത്ഥികൾക്കു് അറബിഭാഷാപഠനംകൊണ്ടും മതച്ചട്ടങ്ങളുടെ പഠനംകൊണ്ടുംമാത്രം തൃപ്തിപ്പെടേണ്ടിവന്നു; ഭൂരിഭാഗം കുട്ടികളെയും അർത്ഥം മനസ്സിലാക്കാൻ സാധിക്കാതെയുള്ള ഖുർ ആൻപാരായണംമാത്രം പഠിപ്പിച്ചുപോരികയും ചെയ്തു.

ബ്രിട്ടീഷുഭരണം സ്ഥാപിതമായപ്പോൾ അവരുടെ ഭരണതാൽപര്യങ്ങൾ നിറവേറുന്നതിന്നായി ആംഗ്ലേയ വിദ്യാലയങ്ങൾ സ്ഥാപിക്കപ്പെട്ടു. ഈ വിദ്യാലയങ്ങളിൽ പ്രവേശിച്ചു വിദഗ്ധത നേടുകയാൽ അമുസ്ലിംകൾക്കു ഭരണകൂടങ്ങളിലേക്കു പ്രവേശനം ലഭിച്ചു. മാപ്പിളമാർ ശരിയായ നേതൃത്വമില്ലാത്തതുകൊണ്ടും വിദ്യാഭ്യാസത്തിന്ന

പള്ളിമദ്രസകളെയും ഓത്തുപള്ളികളെയുംമാത്രം ആശ്രയിച്ചതുകൊണ്ടും ഭരണകൂടങ്ങളിൽ തീരെ സ്വാധീനമില്ലാത്തവരായിത്തീരുകയും മതപരമായ ചടങ്ങുകളഭ്യസിക്കുന്ന ഒരു വിദ്യാഭ്യാസംകൊണ്ടുമാത്രം തൃപ്തിപ്പെട്ടു ലൌകികവിദ്യാഭ്യാസത്തിൽ പിന്നോക്കംനില്ക്കുന്ന ഒരു ജനതയായിത്തീരുകയും ചെയ്തു. ഇങ്ങനെ വിദ്യാഭ്യാസത്തിലും ജീവിതനിലവാരത്തിലും വ്യത്യസ്തരായിത്തീൎന്നതുകൊണ്ടു മാപ്പിളമാൎക്കു പുരോഗമിച്ച മററു സമുദായങ്ങളുമായി ശരിയായ സമ്പൎക്കത്തിന്നു് അവസരം കുറഞ്ഞു; അവർ മററു സമുദായങ്ങളിൽനിന്നു് അകന്നുനില്ക്കുവാനും തുടങ്ങി. ബ്രിട്ടീഷുകാർ അവരുടെ ഭരണകാലത്തു നിയമവും സമാധാനവും പാലിക്കുവാൻമാത്രം തുനിഞ്ഞിരുന്നതുകൊണ്ടു മാപ്പിളമാരുടെ പുരോഗമനത്തിന്നു പ്രത്യേകമായ ഏൎപ്പാടുകൾ ഒന്നുംതന്നെ ചെയ്തില്ല. ഇങ്ങനെ ബുദ്ധിസാമൎത്ഥ്യംകൊണ്ടും പ്രയത്നശീലംകൊണ്ടും ആരോടും കിടപിടിക്കാവുന്ന മാപ്പിളമാർ, തങ്ങളുടെ അവസരങ്ങൾ പാഴാക്കിക്കളഞ്ഞതുകൊണ്ടു്, സ്വന്തം ലക്ഷ്യങ്ങൾക്കും ശ്രേയസ്സിന്നും വളച്ചും ഹാനികരമായ ഒരു പതനത്തിൽ എത്തിച്ചേൎന്നു; സ്വന്തം മാതൃഭൂമിയെ സേവിക്കാനുള്ള കഴിവുകളും കുറഞ്ഞുവന്നു.

# മുസ്ലിംസംസ്കാരം

നാം നിത്യേന ഉപയോഗിച്ചുവരുന്ന ഒരു പദമാകുന്നു സംസ്കാരം. എന്നാൽ സംസ്കാരം എന്തെന്നു നിർവ്വചിക്കുക എന്നതു് എളുപ്പമല്ല. സംസ്കരിച്ച ഒരു മനുഷ്യന്റെ വിവരണത്തിൽനിന്നു സംസ്കാരത്തിന്റെ ഉദ്ദേശവും പ്രവർത്തനവും ഏതാണ്ടു മനസ്സിലാക്കാവുന്നതാണു്. സ്വാർത്ഥം തീരെ കൈവിട്ടുകൊണ്ടും വിശാലമനസ്കതയോടെ മററുള്ളവരുടെ ന്യായമായ അവകാശങ്ങളെ വകവെച്ചുകൊണ്ടും സമുദായത്തോടുള്ള തന്റെ കർത്തവ്യത്തെ സ്നേഹപൂർവ്വം നിറവേററിക്കൊണ്ടും ദുർഗ്ഗുണങ്ങളെ വെടിഞ്ഞുകൊണ്ടും സമാധാനത്തിൽ ജീവിക്കുന്ന ഒരു വ്യക്തിയെ

സംസ്കരിച്ച മനുഷ്യനെന്നു പറയാവുന്നതാണ്. മനുഷ്യ ജീവിതത്തെത്തന്നെ സംസ്കരിച്ചുന്നമിപ്പിച്ച് പൂർണ്ണസാഹോദര്യം പാലിച്ചു ലോകത്തിൽ സമാധാനവും ശാന്തിയും പുലർത്തുകയാകുന്നു ഇസ്ലാംമതത്തിൻെറയും ലക്ഷ്യം. അതിനാൽ ഇസ്ലാം മതപരമായ ഒരു സംസ്കാരമാകുന്നു.

ഇസ്ലാംമതം ഈ പ്രപഞ്ചത്തിൻെറ പ്രവർത്തനത്തെ സൂക്ഷ്മമായി വീക്ഷിച്ചു പാഠങ്ങൾ പഠിക്കുവാൻ മനുഷ്യനെ ശാസിക്കുന്നു:

“നോക്കുക! ആകാശത്തിൻെറയും ഭൂമിയുടെയും സൃഷ്ടിയിലും മാറിമാറിവരുന്ന അഹോരാത്രങ്ങളിലും മനുഷ്യന് ഉപയോഗപ്രദമായ വിഭവങ്ങളും വഹിച്ചുകൊണ്ടു സമുദ്രങ്ങളിൽ സഞ്ചരിക്കുന്ന കപ്പലുകളിലും ആകാശത്തുനിന്ന് അല്ലാഹു വർഷിപ്പിക്കുന്ന മഴയിലും അതുമൂലം നിർജ്ജീവമായ ഭൂമിയിൽ അവൻ ഉല്പാദിപ്പിക്കുന്ന ജീവസ്സുരണങ്ങളിലും ലോകത്തിൻെറ വിവിധഭാഗങ്ങളിൽ ജീവിക്കുന്ന ജന്തുക്കളിലും കാററിൻെറ ഗതിഭേദങ്ങളിലും ആകാശത്തിൽ കാററിനാൽ ചലിപ്പിക്കപ്പെടുന്ന മേഘങ്ങളിലും ചിന്തിച്ചുനോക്കുന്നവർക്ക് പല ലക്ഷ്യങ്ങളും ഉണ്ട്.”

ഖുർ ആൻ 2—164.

“ആകാശത്തിലും ഭൂമിയിലുമുള്ള എത്രയോ ലക്ഷ്യങ്ങളുടെ സമീപത്തുകൂടി അവർ കടന്നുപോകുന്നു! എന്നിട്ടും അതിൽനിന്നു യാതൊരു പാഠവും പഠിക്കുന്നില്ല.”

ഖുർ ആൻ 12—105

"പരമകാരുണികനായ ദൈവത്തിൻെറ സൃഷ്ടിയിൽ നീ യാതൊരു വികല്പവും കാണുകയില്ല. സൂക്ഷിച്ചുനോക്കു, നീ അതിൽ വല്ല പഴുതും കാണുന്നുണ്ടോ?"

ഖുർ ആൻ 67—3

"നിശ്ചയമായും നാം എല്ലാ വസ്തുക്കളേയും നിശ്ചിത മാത്രകളിൽ സൃഷ്ടിച്ചിരിക്കുന്നു."

ഖുർ ആൻ 54—49

പ്രകൃതിയെ സൂക്ഷ്മമായി വീക്ഷിക്കുന്നവക്കു കാണാം, ഈ പ്രപഞ്ചത്തിലെ എല്ലാ ചരാചരങ്ങളും ചില ക്ലപ്ത നിയമങ്ങൾക്കു അധീനമായി വൎത്തിക്കുന്നുവെന്നു്. സൂൎയ്യനും ചന്ദ്രനും മറെറല്ലാ ഗോളങ്ങളും അതാതിന്നു നിശ്ചയിച്ച നിയമങ്ങൾക്കു വിധേയമായി ചരിക്കുന്നു. ജീവജാലങ്ങൾക്കും പ്രകൃതിനിയമങ്ങൾ അനുസരിക്കേണ്ടതുണ്ടു്. മനുഷ്യനു് ഏതു ശാസ്ത്രജ്ഞനേയും അത്ഭുതപ്പെടുത്തുന്ന ഒരു ശരീരമുണ്ടു്. മനുഷ്യേന്ദ്രിയങ്ങളുടെ നിൎമ്മാണവും പ്രവൎത്തനവും അത്യത്ഭുതകരമാണു്. ശരീരത്തിന്നു കേടുതട്ടുമ്പോൾ ആ കേടുപാടുകൾ ശരീരംതന്നെ തീൎക്കുന്നു. മനുഷ്യനിലും അവൻെറ ചുററുപാടിലും സൃഷ്ടിസംഹാരപ്രവൎത്തനങ്ങൾ നിമിഷംപ്രതി നടന്നുകൊണ്ടിരിക്കുന്നു. ഇവയിലൊന്നിൻേറതെങ്കിലും കൎത്തൃത്വം മനുഷ്യന്നില്ല. ഏററവും നിസ്സാരമായ ഒരു ജീവിയെപ്പോലും സൃഷ്ടിക്കുന്നതിന്നു് അവന്നു സാധ്യവുമല്ല. പ്രകൃതിനിയമങ്ങൾക്കു് ഒരണുപോലും മാററംവരുത്തുവാൻ മനുഷ്യന്നു സാധിക്കുകയില്ല. ഈ നിയമങ്ങൾ അനുസരിക്കാതെ ഒരു ശ്വാസംവിടുന്നതിന്നോ ഒരു ചെറുവിരൽ പൊക്കുന്നതിന്നോ ഒരു വാ

ക്കച്ചരിക്കുന്നതിന്നോ, ഒരു ആലോചന ഉന്നയിക്കുന്നതിന്നു പോലുമോ മനുഷ്യന്നു പ്രാപ്തിയില്ല. ഇതിൽനിന്നു തെളിയുന്നതു് ഈ പ്രപഞ്ചത്തിൻെറയും അതിലെ നിയമസംഹിതയുടെയും പിന്നിൽ അഗാധജ്ഞാനിയായ ഒരു സ്രഷ്ടാവും പരിപാലകനുമുണ്ടെന്നാണു്. സ്രഷ്ടാവിനെ പരിശുദ്ധഖുർ ആൻ ഇങ്ങനെ ചിത്രീകരിക്കുന്നു:—

"ദൈവം വിശ്വത്തിൻെറ തേജസ്സാകുന്നു." 24—35

"അവൻ ആദിയും അന്തവുമാകുന്നു. അവൻ സ്പഷ്ടനും അസ്പഷ്ടനുമാണു്. അവൻ സർവ്വജ്ഞനാകുന്നു."

57—3

"അവൻ ദൈവമാണു്. അവനെക്കൂടാതെ യാതൊരു ദൈവവുമില്ല. ദൃശ്യവും അദൃശ്യവുമായ (എല്ലാം) അവൻ അറിയുന്നു. അവൻ പരമകാരുണികനും കരുണാനിധിയുമാണു്. അവൻ ആരാധ്യനാണു്. അവൻ സർവ്വാധിപതിയും പരിശുദ്ധനും സമാധാനപരിപാലകനും വിശ്വാസസംരക്ഷകനും രക്ഷാദായകനും മഹോന്നതനും അപ്രതിരോധ്യനും അഭേദ്യനുമാകുന്നു. അവർ ആരാധിക്കുന്ന ദൈവേതരസത്വങ്ങളിൽനിന്നും എത്രയോ പരിശുദ്ധനായ ദൈവത്തിന്നു സ്തോത്രം! അവൻ സ്രഷ്ടാവും ഉൽപാദകനും രൂപദായകനുമാകുന്നു. അവന്നു മനോഹരങ്ങളായ പല നാമങ്ങളുമുണ്ടു്. ആകാശത്തിലും ഭൂമിയിലുമുള്ളതെല്ലാം അവൻെറ മഹത്വം പ്രഖ്യാപനംചെയ്യുന്നു. അവൻ മഹോന്നതനും അഗാധജ്ഞനുമാകുന്നു." 59: 22-4

ആ സ്രഷ്ടാവിൻെറ നിയമങ്ങൾക്കു്, അഥവാ കല്പനകൾക്കു കീഴ്പ്പെട്ടു ജീവിക്കുവാൻമാത്രമേ മനുഷ്യന്നു സാധി

ക്കുകയുള്ളു. ഇങ്ങനെ അഖിലലോകസ്രഷ്ടാവിൻെറ കല്പനകൾക്കു കീഴ്പ്പെടുന്ന മതമാകുന്നു ഇസ്ലാംമതം. അതിനാൽ ഇസ്ലാം ഒരു പ്രകൃതിമതമാണെന്നു പറയപ്പെടുന്നു.

മനുഷ്യൻ ഒരു ബുദ്ധിജീവിയാകുന്നു. അവനിൽ അപ്പിച്ചിരിക്കുന്ന ബുദ്ധി ഉപയോഗിച്ചു പ്രകൃതിനിയമങ്ങളെ പഠിച്ചു പ്രകൃതിയിലെ ചില സംഹാരശക്തികളെ അവനു സംഭരിക്കാം. ബുദ്ധിയുടെ വളച്ച്യക്കനുസരിച്ച് ഈ നശീകരണശക്തികളുടെ പ്രവത്തനഫലം അത്ര ഭയങ്കരമായിരിക്കും. ആദിമമനുഷ്യൻ സ്വരക്ഷയ്ക്കായി ഒരു വടി ഉപയോഗിക്കുവാൻ പഠിച്ചു. എന്നാൽ ഇന്നത്തെ മനുഷ്യൻ മനുഷ്യവംശത്തെത്തന്നെ ഒരു നിമിഷത്തിൽ നശിപ്പിക്കുവാൻ സാധ്യതയുള്ള ഹൈഡ്രജൻബോമ്പുമുതലായി അതിഭയങ്കരങ്ങളായ നശീകരണായുധങ്ങൾ സംഭരിച്ചിരിക്കുകയാണല്ലോ. മനുഷ്യൻെറ ജീവിതവും മററു ജീവികളുടേതുപോലെ ആഹാരസമ്പാദനത്തെയും സന്താനോൽപാദനത്തെയും ആശ്രയിച്ചിരിക്കകൊണ്ടു് അവൻ ഈ ഉദ്ദേശനിവ്വഹണത്തിൽ മിക്കപ്പോഴും സ്വാത്ഥിയും അവിവേകിയും കലഹപ്രിയനുമായിത്തീരുന്നു; അവൻെറ ബുദ്ധിയുടെ കെല്പ് അവനെ ഗവ്വിഷ്ഠനാക്കിത്തീക്കുകയും ചെയ്യുന്നു. അതിനാൽ താൻ സംഭരിച്ച നശീകരണായുധങ്ങളെ മനുഷ്യൻ പലപ്പോഴും ദുരുപയോഗപ്പെടുത്തുന്നു.

മാത്രമല്ല, മനുഷ്യൻ ഒരു സാമൂഹ്യജീവിയുമാകുന്നു. എന്നാൽ സമൂഹത്തിലെ വ്യക്തികളുടെ സ്വാത്ഥവും അവിവേകവും സാമുദായികജീവിതത്തിൻെറ ക്ഷേമത്തെയും സമാധാനത്തെയും തടസ്സപ്പെടുത്തുന്നു. ഇതിന്നുള്ള പരി

ഫാരം വ്യക്തികളിൽ ധാർമ്മികബോധവും ഉത്തരവാദിത്വബോധവും വളർത്തുകമാത്രമാണ്. വ്യക്തികൾ സംഭരിക്കുന്ന ശക്തിയെ സമുദായത്തിന്റെ പൊതുനന്മയ്ക്കുപയോഗിക്കുവാനും ധാർമ്മികമായ നടപടിയിലൂടെ സമുദായത്തെ സമാധാനജീവിതത്തിലേയ്ക്കു നയിക്കുവാനും മനുഷ്യനെ പ്രേരിപ്പിക്കുവാൻവേണ്ടി ഇസ്ലാം അവന്റെ ശ്രദ്ധയെ പ്രകൃതിയുടെ കാര്യകാരണങ്ങളോടുകൂടിയ പ്രവർത്തനത്തിലേയ്ക്കും മനുഷ്യചരിത്രത്തിലേയ്ക്കും ക്ഷണിക്കുന്നു.

"ഉദ്ദേശംകൂടാതെയല്ല നാം ഈ പ്രപഞ്ചത്തെ സൃഷ്ടിച്ചതു്." ഖുർ ആൻ 38—27

"വിശ്വാസികളേ! നിങ്ങൾ സർവ്വലോകസമാധാനം സ്ഥാപിക്കുവിൻ!........" ഖുർ ആൻ 20—208

"അല്ലാഹു നിങ്ങളെ ശാന്തിഭവനത്തിലേയ്ക്കു ക്ഷണിക്കുന്നു. അവൻ ഇച്ഛിക്കുന്നവരെ അവൻ നേർമാർഗ്ഗത്തിലേയ്ക്കു നയിക്കുന്നു." ഖുർ ആൻ 10—25

"അവർ തങ്ങളുടെ ആത്മാവുകളെക്കുറിച്ചു ചിന്തിച്ചുനോക്കുന്നില്ലയോ? അവൻ ആകാശവും ഭൂമിയും അവയ്ക്കിടയിലുള്ള സർവ്വവും സത്യസ്ഥാപനത്തിനായിമാത്രമാണ് സൃഷ്ടിച്ചിരിക്കുന്നതു്. അവയ്ക്കെല്ലാം ഒരു ക്ലിപ്തകാലമുണ്ടു്. എന്നാൽ മനുഷ്യരിൽ അധികവും ദൈവദർശനത്തിൽ വിശ്വസിക്കാത്തവരാകുന്നു." ഖുർ ആൻ 30—8

"അവർ ഭൂമിയിൽ സഞ്ചരിച്ചുനോക്കുന്നില്ലേ? അവർക്ക് ഹൃദയമുണ്ടെങ്കിൽ ചിന്തിച്ചുനോക്കുകയും ചെവിയുണ്ടെങ്കിൽ ശ്രദ്ധിച്ചു കേൾക്കുകയും ചെയ്യാമല്ലോ. മനുഷ്യരുടെ

ദൃഷ്ടികളല്ല, അവരുടെ ഹൃദയങ്ങളത്രേ അന്ധമായിപ്പോയിരിക്കുന്നതു്.” ഖുർ ആൻ 22—46

“നിങ്ങൾക്കുമുമ്പു വിവിധജീവിതരീതിയോടുകൂടിയ പല സമുദായങ്ങളും കഴിഞ്ഞുപോയിട്ടുണ്ടു്. അതുകൊണ്ടു ഭൂമിയിൽ സഞ്ചരിക്കുകയും സത്യത്തെ നിരസിച്ചവരുടെ അവസാനം എന്തായിരുന്നുവെന്നു കാണുകയും ചെയ്യുക!” ഖുർ ആൻ 3—137

“എത്രയോ രാജ്യങ്ങളെ അവരുടെ ദുഷ്പ്രവൃത്തികൾ കാരണമായി നാം നശിപ്പിച്ചിരിക്കുന്നു. അവിടത്തെ ഭവനങ്ങൾ ഇടിഞ്ഞുപൊളിഞ്ഞും കിണറുകളും മണിമേടകളും ശൂന്യമായും കിടക്കുന്നു.” ഖുർ ആൻ 22—45

ചുരുക്കി പറയുന്നതായാൽ മനുഷ്യൻ തൻെറ ജ്ഞാനേന്ദ്രിയങ്ങൾ ഉപയോഗിച്ചു് ഈ പ്രപഞ്ചത്തെ സൂക്ഷ്മമായി പഠിക്കുന്നപക്ഷം പ്രപഞ്ചം യാദൃച്ഛികമല്ലെന്നും അങ്ങനെയുള്ള ഒരു അനുമാനം മനുഷ്യബുദ്ധിക്കുതന്നെ അപമാനകരമാണെന്നും മനസ്സിലാകുന്നതാണു്. എന്നാൽ മനുഷ്യൻെറ ജ്ഞാനേന്ദ്രിയങ്ങൾ അതിർത്തിയോടുകൂടിയവയാകുന്നു. അവൻെറ കണ്ണുകൾക്കോ കാതുകൾക്കോ ഒരതിർത്തിക്കപ്പുറം കാണുവാനോ ശ്രവിക്കുവാനോ സാധ്യമല്ല. അവൻെറ ബുദ്ധികൊണ്ടു് അതിർത്തിയില്ലാത്തതോ കാലംകൊണ്ടു നിർണ്ണയപ്പെടുത്താത്തതോ ആയ പ്രകൃതിയെ അനുമാനിക്കുവാനും സാധിക്കുന്നതല്ല. എന്നാൽ പ്രകൃതിനിയമങ്ങൾ അനുസരിക്കുവാൻ അവൻ നിർബ്ബന്ധിതനുമാകുന്നു. അതിനാൽ ജീവജാലങ്ങളടങ്ങിയ ഈ

പ്രപഞ്ചത്തിന്റെ അഗാധജ്ഞാനിയായ സ്രഷ്ടാവുതന്നെ തന്റെ ഗുണവിശേഷങ്ങളെപ്പററിയും ധാർമ്മികമാർഗ്ഗത്തെക്കുറിച്ചുമുള്ള ജ്ഞാനം മനുഷ്യന്നു നല്കുവാൻ ദൈവനിയുക്തരായ മാർഗ്ഗദർശികളെ മനുഷ്യരിൽനിന്നുതന്നെ നിയോഗിച്ചയച്ചുകൊണ്ടിരുന്നു. ഈ മാർഗ്ഗദർശികളുടെ നിർദ്ദേശങ്ങളാകുന്നു മതമെന്നറിയപ്പെടുന്ന പ്രസ്ഥാനം.

ഇസ്ലാംമതം ഘോഷിക്കുന്നതു മനുഷ്യൻ ഭൂമിയിൽ ജാതനായതുമുതല്ക്കേ അവന്നു ദൈവപ്രവാചകന്മാർവഴിയായി മാർഗ്ഗദർശനം നല്കിക്കൊണ്ടിരുന്നുവെന്നാണ്. ഈ മാർഗ്ഗദർശികളെല്ലാം ഒരേ മതംതന്നെയാണ് പ്രബോധനം ചെയ്തിരുന്നത്. അതായത്, ദൈവാജ്ഞകൾക്കു പൂർണ്ണമായി കീഴ്വണങ്ങുക എന്ന് ഇസ്ലാംമതം.

"യാതൊരു സമുദായവും ഒരു പ്രവാചകനെ കൂടാതെ കഴിഞ്ഞുപോയിട്ടില്ല."

ഖുർ ആൻ

"നിങ്ങൾക്കുമുമ്പു നാം പ്രവാചകന്മാരെ അയച്ചിരുന്നു. അവരിൽ ചിലരെപ്പററി നാംതന്നെ അറിയിച്ചിട്ടുണ്ട്; ചിലരെപ്പററി അറിയിച്ചിട്ടുമില്ല."

ഖുർ ആൻ 40_78

"പറയുക, നാം അല്ലാഹുവിലും അവൻ അയച്ചുതന്നിട്ടുള്ളതിലും (ഖുർ ആൻ) ഇബ്രാഹിമിനും ഇസ്മാലിനും ഇസാക്കിനും യാകോബിന്നും മൂസക്കും ഈസാവിനും അയച്ചുകൊടുത്തിട്ടുള്ളതിലും (പൊതുവെ) എല്ലാ പ്രവാചകന്മാർക്കും അവരുടെ നാഥനിൽനിന്നു നല്കപ്പെട്ടിട്ടുള്ളതിലും വി

ശ്വസിക്കുന്നു. അവർതമ്മിൽ ഞങ്ങൾ യാതൊരു വ്യത്യാസവും കല്പിക്കുന്നില്ല. ഞങ്ങൾ ദൈവത്തിൽ ശരണംപ്രാപിച്ചവരാകുന്നു.”

ഖുർ ആൻ 2—136.

“വ്യക്തമായി ജനങ്ങളെ അറിയിക്കുവാൻവേണ്ടി അവരുടെ ഭാഷയിലല്ലാതെ പ്രവാചകന്മാരെ നാം അവക്ക് അയച്ചുകൊടുത്തിട്ടില്ല.”

ഖുർ ആൻ

മേലുദ്ധരിച്ച ഖുർ ആൻവാക്യങ്ങളിൽനിന്നു ലോകത്തിൽ എവിടെയും സ്ഥിതിചെയ്യുന്ന ജനസമൂഹങ്ങൾക്കും വ്യത്യസ്തഭാഷ സംസാരിക്കുന്ന ജനതക്കും പ്രവാചകന്മാരെ അയച്ചുകൊടുത്തിട്ടുണ്ടെന്നു തെളിയുന്നു. ഈ പ്രവാചകന്മാരിൽ ചിലക്ക് ദിവ്യഗ്രന്ഥങ്ങളും നല്കീട്ടുണ്ട്. ഇവർ ആരെല്ലാമായിരുന്നുവെന്നു പൂർണ്ണമായി വിസ്തരിച്ചു പ്രസ്താവിച്ചിട്ടില്ലാത്തതിനാൽ അന്യമതപ്രവാചകന്മാരെ ദൂഷിക്കുന്നതിന്നോ അവരുടെ മതത്തെ അവഹേളിക്കുന്നതിന്നോ ഒരു മുസ്ലിമിന്നു പാടില്ലാത്തതാകുന്നു. എല്ലാ സത്യപ്രവാചകന്മാരും ഇസ്ലാമിൻെറ മൌലികതത്വങ്ങളാകുന്നു പ്രബോധനംചെയ്തിട്ടുള്ളതു്. ഇവരെല്ലാവരും ദൈവനിയുക്തരും സത്യപ്രബോധകന്മാരുമാണെന്നു മുസ്ലിംകൾ വിശ്വസിക്കേണ്ടിയിരിക്കുന്നു. അതിനാൽ ലോകത്തിലെ വിവിധമതസ്ഥരുമായി എന്നെന്നേയ്ക്കും മതസ്പർദ്ധയോ മതവൈരാഗ്യമോ കൂടാതെ പരസ്പരം സൌഹാർദ്ദത്തിൽ ജീവിക്കുവാൻ മുസ്ലിംകൾ നിർബ്ബന്ധിതരാകുന്നു.

ഒട്ടനേകം പ്രവാചകന്മാർ ഭൂഗോളത്തിൻെറ നാനാ ഭാഗങ്ങളിലും വിവിധഭാഷക്കാക്കും സമുദായങ്ങൾക്കും മാർഗ്ഗദശികളായി അയയ്ക്കപ്പെട്ടതിന്നുശേഷം ഭൂമിയുടെ ഏതാണ്ടു മധ്യപ്രദേശത്തു സ്ഥിതിചെയ്യുന്നതും അന്ന് അന്ധകാരത്തിൽ മുഴുകിക്കിടന്നിരുന്നതുമായ അറേബിയാമരുഭൂമിയിൽ അന്ത്യപ്രവാചകനായി മുഹമ്മത്നബി സ. അ. ചരിത്രകാലത്തു നിയമിക്കപ്പെട്ടു. അതിന്നുമുമ്പു വന്നു പ്രവാചകന്മാരാൽ പ്രബോധനംചെയ്യപ്പെട്ട മതസിദ്ധാന്തങ്ങളെ സ്ഥിരീകരിച്ചുകൊണ്ട് അവസാനദൈവികഗ്രന്ഥമായ പരിശുദ്ധഖുർ ആൻ തിരുമേനിക്കു വഴികാട്ടിയായി നല്കപ്പെടുകയും ചെയ്തു. മനുഷ്യരാശിയുടെ മാനസികവളച്ച് ഏതാണ്ടു പൂർത്തിയാവുകയും മാനുഷവർഗ്ഗം തത്വജീവിതത്തിലേയ്ക്കും ഉത്തരവാദിത്വബോധത്തിലേയ്ക്കും പ്രവേശിച്ചുതുടങ്ങുകയും ഭൂഗോളത്തിൽ ആകമാനം സഞ്ചാരസൌകര്യങ്ങൾ വിപുലീകരിക്കുകയും ചെയ്തതായിരിക്കാം, മേലാൽ പ്രവാചകന്മാരും ദൈവികഗ്രന്ഥങ്ങളും വേണ്ടതില്ലെന്നു വെയ്ക്കുവാൻ കാരണം. മാനുഷവർഗ്ഗത്തിൻെറ നിലനില്പിന്നും പുരോഗമനത്തിന്നും ആവശ്യമായ എല്ലാ തത്വാംശങ്ങളും അടങ്ങിയ ഒരു ദിവ്യഗ്രന്ഥമാകുന്നു പരിശുദ്ധ ഖുർ ആൻ. ഈ തത്വോപദേശങ്ങൾക്കനുസരിച്ചു ജീവിക്കുന്നപക്ഷം സമ്പൽസമൃദ്ധവും സമത്വസുന്ദരവും സമാധാനപൂർണ്ണവുമായ ഒരു ലോകം സൃഷ്ടിക്കാവുന്നതാണ്. കൂടാതെ, ഖുർ ആൻ മനുഷ്യനിൽ ഉന്നയിപ്പിക്കുന്ന ദൈവബോധം അവനെ ദൈവത്തിങ്കൽ ശാന്തിപ്രാപിക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്യുന്നു. ഖുർ ആനെപ്പററി ഖുർ ആൻതന്നെ പറയുന്നതു നോക്കുക:

"ഇതു് ഒരു ദൈവികഗ്രന്ഥമാകുന്നു. ഇതിൽ യാതൊരു സന്ദേഹവുമില്ല. ഭക്തിമാൎഗ്ഗത്തിൽ ചരിക്കുന്നവൎക്കു് ഇതു മാൎഗ്ഗദൎശകമാകുന്നു."

ഖുർ ആൻ 2_2

"ഇതു് അറബിഭാഷയിലുള്ള ഒരു ഗ്രന്ഥമാണു്. മുൻപു പ്രബോധനംചെയ്യപ്പെട്ടിട്ടുള്ളവയെ ഇതു സ്ഥിരീകരിക്കുകയും ദുഷ്കൎമ്മകാരികൾക്കു മുന്നറിയിപ്പു നല്കുകയും സൽക്കൎമ്മകാരികൾക്കു സന്തോഷവാൎത്തയെ അറിയിക്കുകയും ചെയ്യുന്നു."

ഖുർ ആൻ 46__12

"ഈ ഗ്രന്ഥം നിങ്ങൾക്കു നല്കപ്പെട്ടിരിക്കുന്നതു മനുഷ്യവൎഗ്ഗത്തെ അന്ധകാരത്തിൽനിന്നു പ്രകാശത്തിലേയ്ക്കു്—സൎവ്വസ്തോത്രങ്ങൾക്കും അൎഹനും പ്രതാപപൂൎണ്ണനുമായ അല്ലാഹുവിൻെറ മാൎഗ്ഗത്തിലേയ്ക്കു്—അല്ലാഹുവിൻെറ കാരുണ്യത്തോടുകൂടി നയിക്കുന്നതിന്നായിട്ടാകുന്നു."

ഖുർ ആൻ 14__1

"അല്ലാഹു വിവിധകാലങ്ങളിൽ വിവിധദേശങ്ങളിലായി ഈ മഹത്തായ സന്ദേശം പരസ്പരം സാദൃശ്യമുള്ള ഗ്രന്ഥങ്ങളിലായി അതിൻെറ ഉള്ളടക്കം ആവൎത്തിച്ചാവൎത്തിച്ചു വെളിപ്പെടുത്തീട്ടുണ്ടു്. അതു വായിച്ചുകേൾപ്പിക്കപ്പെടുമ്പോൾ ദൈവഭയമുള്ളവർ രോമാഞ്ചകഞ്ചുകിതരാകുന്നു. അതു കേട്ടുകഴിയുമ്പോൾ അവരുടെ ശരീരവും മനസ്സും ഒന്നുപോലെ മൃദുത്വമുള്ളതായിത്തീരുന്നു. അതാണു് ദൈവികമാൎഗ്ഗദൎശനത്തിന്നുള്ള ശക്തി. അല്ലാഹു തനിക്കു

ഇഷ്ടമുള്ളവക്ക് മാൎഗ്ഗദൎശനംചെയ്യുന്നു. എന്നാൽ അവൻ കൈവെടിഞ്ഞവരെ നേർമാൎഗ്ഗത്തിൽ നയിക്കുവാൻ ആരെക്കൊണ്ടും സാധിക്കുകയില്ല.”

ഖുർ ആൻ 39—23

“നിശ്ചയമായും ഈ സന്ദേശം നാം നല്കീട്ടുള്ളതാകുന്നു. നിശ്ചയമായും നാം അതിനെ സംരക്ഷിക്കുകയും ചെയ്യും.”

ഖുർ ആൻ 15—9

ഖുർ ആന്റെ തത്വാംശങ്ങളുടെ പ്രായോഗികതയാലും ന്യായ്യതയാലും മനുഷ്യഹൃദയങ്ങളെ സ്വാധീനിക്കുവാനുള്ള പ്രേരണാശക്തിയാലുമായിരിക്കാം, ജൎമ്മനിയിലെ ഏററവും വിഖ്യാതനായ ഗഥെ എന്ന കവി ഖുർ ആന്റെ തൎജ്ജമ വായിച്ചപ്പോൾ “ഇതാണ് ഇസ്ലാമെങ്കിൽ ചിന്തിക്കുന്ന ഓരോ മനുഷ്യനും ഒരു മുസ്ലിമാണെ”ന്നു പ്രഖ്യാപിക്കുവാൻ ഇടയായത്.

ദൈവപ്രവാചകന്മാരായി നിയമിക്കപ്പെട്ടവർ സാധാരണക്കാരായിരുന്നില്ല; അവരെല്ലാവരും യാതൊരു കളങ്കവും തീണ്ടാത്ത സൽസ്വഭാവികളും സത്യസന്ധരുമായിരുന്നു. മുഹമ്മത് നബി സ. അ. ക്കു പ്രവാചകത്വം ലഭിച്ചത് അവിടത്തെ നാല്പതാമത്തെ വയസ്സിലായിരുന്നു. അതിന്നു മുമ്പുതന്നെ ‘അൽ ആമീൻ’(വിശ്വസ്തൻ) എന്നു തന്റെ നാട്ടുകാരാൽ നാമകരണംചെയ്യപ്പെട്ട ഒരു ബഹുമാന്യപുരുഷനായിരുന്നു തിരുമേനി. അക്ഷരാഭ്യാസവുംകൂടി ലഭിച്ചിട്ടില്ലാതിരുന്ന ഒരു അനാഥബാലനായിട്ടാണ്

അവിടന്നു വളൎന്നുവന്നതെങ്കിലും അന്നത്തെ അറബികളു ടെ അഭിമാനകരമല്ലാത്ത നികൃഷ്ടജീവിതം തന്റെ മന സ്സിനെ വല്ലാതെ അലട്ടിക്കൊണ്ടിരുന്നു. അവർ ആരാധി ച്ചിരുന്ന ബഹുദൈവങ്ങൾക്കു് അവരെ ആ ദുരാചാരങ്ങ ളിൽനിന്നു രക്ഷിക്കുവാൻ സാധിച്ചിരുന്നതുമില്ല. ഈവ ക ചിന്തകളാൽ നിമഗ്നനായി വെളിച്ചം തേടിയുംകൊണ്ടു തിരുമേനി മക്കാനഗരത്തിന്നു വടക്കുഭാഗത്തായി ഏതാണ്ടു മൂന്നുനാഴിക അകലെ സ്ഥിതിചെയ്യുന്ന ഹിറാ എന്ന കു ന്നിന്മേലുള്ള ഒരു ഗുഹയിൽ ഇടയ്ക്കിടയ്ക്കു ചെന്നിരുന്നു ധ്യാ നിക്കാറു പതിവായിരുന്നു.

അങ്ങനെയുള്ള ഒരു രാത്രിയിലായിരുന്നു ശക്തിയേ റിയ ഒരു പ്രകാശം പ്രത്യക്ഷപ്പെട്ടു ഖുർ ആന്റെ പ്രഥമവാ ക്യം പ്രബോധനം ചെയ്തതു്.

"വായിക്കുക" എന്ന ഗംഭീരമായ ഒരു ശബ്ദമാണു് ആദ്യം കേട്ടതു്. "എനിക്കു വായിക്കുവാൻ അറിഞ്ഞുകൂ ടാ" എന്നു രണ്ടു പ്രാവശ്യം തിരുമേനി പറഞ്ഞുവെങ്കിലും ആ ശബ്ദം പിന്നെയും തുടൎന്നു: "വായിക്കുക, സ്രഷ്ടാവായ നിന്റെ നാഥന്റെ നാമത്തിൽ; രക്തപിണ്ഡത്തിൽനി ന്നു് അവൻ മനുഷ്യനെ സൃഷ്ടിച്ചു. പേനകൊണ്ടു പഠിപ്പി ച്ചവനായ നിന്റെ നാഥൻ എത്രയും ശ്രേഷ്ഠനത്രേ. അ വൻ മനുഷ്യനെ അവന്നറിവില്ലാത്തതു പഠിപ്പിച്ചു."

96—1—4

ഇതിനെത്തുടൎന്നു മുപ്പത്തിരണ്ടുകൊല്ലം പ്രവാചക തിരുമേനിക്കു് അപ്പപ്പോളായി ജിബ്രീൽ(അ. സ.)എന്ന ദൈവദൂതൻവഴിയായി ദൈവം നേരെ അറിയിച്ച സന്ദേ

ശ്വാകൃങ്ങൾ യാതൊരു സംശയവുംകൂടാതെ ശേഖരിച്ച ഗ്രന്ഥമാകുന്നു മുസ്ലിംകളുടെ മൂലഗ്രന്ഥമായ പരിശുദ്ധ ഖുർആൻ. ഈ വാകൃങ്ങളെ നബിത്തിരുമേനി പലപ്പോളും വിശദീകരിച്ചിട്ടുണ്ടു്. ഇങ്ങനെയുള്ള തിരുമേനിയുടെ വചനങ്ങളെ ഒന്നായി ശേഖരിച്ച ഗ്രന്ഥമാക്കിട്ടുള്ളതിനെ നബിവചനങ്ങളെന്നു വിളിച്ചുവരുന്നു. ഖുർആന്റെയും നബിവചനങ്ങളുടെയും വെളിച്ചത്തിൽ പിന്നീടു വന്ന ഉലമാക്കളാൽ (മതപണ്ഡിതന്മാർ) ഒട്ടനേകം ഗ്രന്ഥങ്ങൾ നിർമ്മിക്കപ്പെട്ടിട്ടുണ്ടു്. ഈ ഗ്രന്ഥങ്ങളാകുന്നു മുസ്ലിംകളുടെ ജീവിതസമ്പ്രദായത്തെ ക്രമീകരിക്കുന്നതു്. എന്നാൽ ഒരു അനാഥബാലനായി ജീവിതം തുടന്നു്, സതൃത്തിന്റെ പ്രചരണത്തിൽ എത്രയോ ക്ലേശം സഹിച്ചു്, ഒടുവിൽ ഒരു സ്വാതന്ത്ര്യരാഷ്ട്രം സൃഷ്ടിച്ചു് അതിൽ പരിപൂർണ്ണമായ മനുഷ്യസാഹോദര്യം പാലിച്ചു്, നീതിപൂർവ്വവും നിയമപരവുമായ ഭരണം സ്ഥാപിച്ചു്, ക്ഷേമവും സന്തുഷ്ടിയും പുലർത്തിയ പ്രവാചകത്തിരുമേനിയെത്തന്നെയാകുന്നു മുസ്ലിംകൾ മാതൃകയായി തുടരുന്നതു്. 1375 ചാന്ദ്രവർഷങ്ങൾക്കുമുമ്പു് അറേബിയാമരുഭൂമിയിൽവെച്ചു് ആ അപരിഷ്കൃതകാലത്തു് അക്ഷരാഭ്യാസവുംകൂടി ലഭിക്കുവാൻ സാധിച്ചിട്ടില്ലാത്ത ഒരു സാധാരണമനുഷ്യൻ, നവീനലോകത്തിന്റെ എല്ലാ വിമർശനങ്ങളുടെയും വെളിച്ചത്തിൽ മനുഷ്യരാശിയുടെ ക്ഷേമജീവിതത്തിന്നും പുരോഗമനത്തിന്നും ഏററവും ഉപയുക്തമാണെന്നു് അഭൃസ്തവിദ്യരാലും ചിന്തകന്മാരാലും സമ്മതിക്കപ്പെട്ടുന്ന തത്വാംശങ്ങളടങ്ങിയ ഒരു ചെറുഗ്രന്ഥം പ്രദാനം

ചെയ്യുന്നതും ആ മനുഷ്യവ്യക്തിയെ ഭൂഗോളത്തിലെ ഏഴി ലൊരു ഭാഗത്തിലധികം ജനത ആദരവോടെ മാതൃകയാ യി അനുകരിച്ചുവരുന്നതുംതന്നെയാണ് ആ പുണ്യവാ ന്റെ ശാസനകൾ അത്ഭുതാവഹവും മനുഷ്യന്നു പുറത്തുള്ള ഒരു ശക്തിയാൽ പ്രേരിതങ്ങളുമാണെന്നതിന്നു വിശ്വാസ യോഗ്യമായ തെളിവ്.

“പറയുക, ഞാൻ നിങ്ങളെപ്പോലെ ഒരു മനുഷ്യൻ മാത്രമാകുന്നു. അല്ലാഹു ഏകനാണെന്ന് എനിക്ക് അറി വു ലഭിച്ചിരിക്കുന്നു. അതിന്നാൽ അവന്റെ മാർഗ്ഗത്തിൽ ഉറച്ചുനില്ക്കുകയും അവന്റെ മാപ്പിന്ന് അർത്ഥിക്കുകയും ചെയ്യുവിൻ.” ഖുർ ആൻ 41—6

“നിന്നെ ഞാൻ അയച്ചിരിക്കുന്നതു സർവ്വചരാചര ങ്ങൾക്കും ഒരനുഗ്രഹമായിട്ടുമാത്രമാകുന്നു.”

ഖുർ ആൻ 21—107

എന്നിങ്ങനെയുള്ള ഖുർആൻ വാക്യങ്ങൾ പ്രവാച കത്തിരുമേനിയുടെ വിനയത്തെയും ആത്മാർത്ഥതയെയും വെളിപ്പെടുത്തുന്നു.

അല്ലാഹുവിൽ വിശ്വസിക്കുകയും സൽക്കർമ്മങ്ങൾ അനുഷ്ഠിക്കുകയും ചെയ്യുക എന്നു പരിശുദ്ധഖുർ ആൻ ആവർത്തിച്ചാവർത്തിച്ചു ശാസിക്കുന്നു. സൽക്കർമ്മാനുഷ്ഠാന ത്തോടുകൂടിയല്ലാത്ത ദൈവാരാധന പ്രയോജനകരമല്ല.

“കിഴക്കോട്ടോ പടിഞ്ഞാട്ടോ നിങ്ങളുടെ മുഖം തി രിക്കുന്നതല്ല സൽക്കർമ്മം. അല്ലാഹുവിലും അന്ത്യദിനത്തി ലും മലക്കുകളിലും ഗ്രന്ഥത്തിലും പ്രവാചകന്മാരിലും വി

ശ്വാസിക്കുകയും നിങ്ങൾ സ്നേഹിക്കുന്ന നിങ്ങളുടെ ധനത്തിൽനിന്നു നിങ്ങളുടെ ബന്ധുക്കൾക്കും അനാഥർക്കും പാവങ്ങൾക്കും വഴിപോക്കർക്കും യാചകർക്കും അടിമകളെ മോചിപ്പിക്കുന്നതിന്നും ചെലവഴിക്കുകയും കൃത്യമായി പ്രാർത്ഥന നടത്തുകയും ശരിയായി ദാനംചെയ്യുകയും തങ്ങൾ ചെയ്തിട്ടുള്ള വാഗ്ദാനങ്ങൾ നിറവേററുകയും വിഷമങ്ങളിലും ദുരിതങ്ങളിലും ദുർഘടഘട്ടങ്ങളിലും സഹനം കാണിക്കുകയും ചെയ്യുന്നതാകുന്നു യഥാർത്ഥസൽക്കർമ്മം. അവരത്രെ സത്യസന്ധരും സന്മാർഗ്ഗികളും." ഖുർ ആൻ 2—177

ഇങ്ങനെ ഒട്ടനേകം ഖുർ ആൻവാക്യങ്ങൾമുഖേനയും പ്രവാചകത്തിരുമേനിയുടെ മാതൃകവഴിയായും വിശ്വാസത്തെയും സൽക്കർമ്മങ്ങളെയും സംപൂർണ്ണമായി വിശദീകരിച്ചിട്ടുണ്ട്. പ്രാർത്ഥന, ഉപവാസം, തീർത്ഥയാത്ര, ദാനം, സത്യത്തിന്നുവേണ്ടി ത്യാഗം,] കുടിയും ചൂതും പലിശയും ബഹിഷ്കരിക്കൽ, വിജ്ഞാനസമ്പാദനം, നീതിപൂർവ്വമായ ഭരണം, മനുഷ്യസാഹോദര്യപാലനം, സാമൂഹ്യജീവിതത്തിൻെറ ക്ഷേമം ലാക്കാക്കിക്കൊണ്ടുള്ള ഒരു ധനവിതരണപദ്ധതിയുടെ സ്ഥാപനം എന്നിവ സൽക്കർമ്മങ്ങളിൽ ഉൾപ്പെടുന്നു. പ്രവാചകത്തിരുമേനിയുടെ പ്രബോധനം കാലക്രമത്തിൽ അജ്ഞതയിലും ദുരാചാരങ്ങളിലും ആണ്ടുകിടന്നിരുന്ന അറബിജനതയെ വിജ്ഞാനത്തിലേയ്ക്കും സംസ്കാരത്തിലേയ്ക്കും ഉയർത്തി അവരെ ഏകദൈവവിശ്വാസത്തിലും ഏകസാഹോദര്യത്തിലും സന്മാർഗ്ഗജീവിതത്തിലും അടിയുറപ്പിച്ചപ്പോൾ അവരിൽ എന്നെന്നില്ലാത്ത ഒരു ചൈതന്യം ഉജ്ജ്വലിച്ചു. തങ്ങൾക്കു

ലഭിച്ച ഈ പുതിയ വെളിച്ചത്തെ തങ്ങൾ അറിയുന്ന ലോകത്തെല്ലാം പ്രകാശിപ്പിക്കേണമെന്ന പ്രത്യാശ അവരെ ബലമായി ബാധിച്ചു; ഈ ഉദ്ദേശസാദ്ധ്യത്തിന്നു് അവരുടെ എല്ലാ കഴിവുകളും വിനിയോഗിക്കുവാൻ തുടങ്ങി.

പ്രവാചകത്തിരുമേനിയുടെ ജീവകാലത്തുതന്നെ ഈ ദൈവികസംസ്കാരം അനുകരിക്കുവാൻ വിദേശക്കോയ്മകളെ ക്ഷണിച്ചുകൊണ്ടിരുന്നു. തന്റെ നിര്യാണത്തിന്നുശേഷം ആറു കൊല്ലത്തിന്നുള്ളിൽ ഈ സംസ്കാരം സിറിയായിലേയ്ക്കും ഇറാക്കിലേയ്ക്കും പ്രവേശിച്ചു. പിന്നെ നാലു കൊല്ലത്തിന്നുള്ളിൽ അതു് ഈജിപ്തിൽ സ്ഥാപിതമായി. ഒരു നൂററാണ്ടിന്നുള്ളിൽ മുസ്ലിംസംസ്കാരവാഹകരായ അറബികളെ അത്ഭുതകരമായ വിജയത്തോടെ മൊറാക്കോ, സ്പെയിൻ, ഫ്രാൻസ് എന്നീ രാജ്യങ്ങളിലേയ്ക്കും നയിച്ചു. കോൺസ്റ്റാൻറിനോപ്പിളിന്റെ പടിവാതിൽവരെയും സിന്ധുനദീതീരംവരെയുമുള്ള ദേശങ്ങളും സെൻട്രൽ ഏഷ്യയും ഈ സംസ്കാരത്തിന്നധീനമായി.

മുസ്ലിംകളുടെ ഈ വിജയം അത്യത്ഭുതകരമായ ഒന്നായിരുന്നു. മുസ്ലിംസൈന്യങ്ങൾ അന്യായമായ ഒരുവിധനാശനഷ്ടങ്ങൾക്കും കാരണമാക്കിയില്ല. യാതൊരാളെയും നിർബ്ബന്ധം ചെലുത്തി മതത്തിൽ ചേർക്കുകയോ മററു സമുദായങ്ങളെ കഷ്ടപ്പെടുത്തുകയോ ചെയ്തില്ല. നേരെമറിച്ചു്, അവർ അധീനപ്പെടുത്തിയ ദേശങ്ങളിലെല്ലാം അവർ ഒരു ധാർമ്മികശക്തിയായിട്ടായിരുന്നു ജനങ്ങൾക്കു ബോദ്ധ്യപ്പെട്ടതു്.

മുസ്ലിംരാഷ്ട്രത്തിന്റെ തലസ്ഥാനം മദീനയായിരുന്നപ്പോൾ പരിശുദ്ധഖുർ ആന്റെ നിബന്ധനകളും നബിതിരുമേനിയുടെ മാതൃകയും പ്രായോഗികമായി നടപ്പിൽവരുത്തുകയാണ് ഭരണാധികാരികൾ ചെയ്തതു്. ക്രിസ്താബ്ദം 660-ൽ സാമ്രാജ്യതലസ്ഥാനം ഉമയ്യാദ് ഗോത്രക്കാരുടെ ഇരിപ്പിടമായിരുന്ന ദമാസ്കസ്സിലേക്കു മാററി. ഇവിടെവെച്ചു മതതത്ത്വങ്ങൾ സ്വതന്ത്രചിന്തയാൽ വികസിക്കപ്പെട്ടുവാൻതുടങ്ങി. നബിവചനങ്ങളുടെ പഠനം, അറബിഭാഷാപഠനം, നിയമപഠനം, ചരിത്രപഠനം — ഇവയെല്ലാം ശാസ്ത്രീയാടിസ്ഥാനത്തിൽ നടത്തപ്പെട്ടു.

അബ്ബാസിയഖലീഫമാർ ഭരണം ഏറെറടുത്തതോടുകൂടി ക്രി. അ. 762-ൽ സാമ്രാജ്യതലസ്ഥാനം ബാഗ്ദാദിലേക്കു മാററി. ഇതിന്നുശേഷം ഒമ്പതും പത്തും നൂററാണ്ടുകളിലായിരുന്നു മുസ്ലിംസംസ്കാരം അതിന്റെ മൂർദ്ധന്യദശയെ പ്രാപിച്ചതു്. വ്യവസായം, കച്ചവടം, ശില്പകല, ഇതരകലകൾ എന്നിവ പേഷ്യയിലും മെസൊപൊട്ടോമിയായിലും സിറിയായിലും ഈജിപ്തിലും ശക്തിയോടെ പുരോഗമിച്ചു. സമർക്കണ്ടിലും വടക്കെ ആഫ്രിക്കയിലും സ്പെയിനിലും മുസ്ലിംകൾ പുരാതനയവനരുടെയും പേഷ്യക്കാരുടെയും ഹൈന്ദവരുടെയും ശാസ്ത്രഗ്രന്ഥങ്ങൾ തർജ്ജമചെയ്തും സ്വതന്ത്രചിന്ത ഉപയോഗിച്ചും ഈ ശാസ്ത്രങ്ങൾ വികസിപ്പിക്കുകയും പുതിയ ശാസ്ത്രങ്ങൾ നിർമ്മിക്കുകയും ചെയ്തു. മുസ്ലിംചരിത്രംമാത്രം കണിശമായി പഠിച്ചുപോന്ന മുസ്ലിംകൾ ലോകചരിത്രം പഠിക്കുവാനും എഴുതുവാനും

തുടങ്ങി. അറബുഭാഷാപഠനവും വ്യാകരണവും വിട്ട് അറബ്സാഹിത്യത്തിലേയ്ക്കു പ്രവേശിച്ചു. പ്രധാനമായ കേന്ദ്രങ്ങളിൽ സർവ്വകലാശാലകൾ സ്ഥാപിച്ചു; ബാഗ്ദാദ്, അലക്സാൻഡ്രിയ, സമർക്കണ്ട്, കോർഡോവോ എന്നിവയായിരുന്നു ചില ശ്രുതിപ്പെട്ട സർവ്വകലാശാലകൾ. ഈ കേന്ദ്രങ്ങളിൽ മതതത്ത്വപഠനത്തോടുകൂടിത്തന്നെ എല്ലാ ശാസ്ത്രങ്ങളും പഠിപ്പിച്ചിരുന്നു. വിദേശങ്ങളിൽനിന്നും ഇതരസമുദായങ്ങളിൽനിന്നും അനേകവിദ്യാർത്ഥികൾ ഈ സർവ്വകലാശാലകളിൽ പാർത്തു ജ്ഞാനം നേടി. വൈദ്യശാസ്ത്രം, പ്രകൃതിശാസ്ത്രം, ഗണിതശാസ്ത്രം, ജ്യോതിശ്ശാസ്ത്രം, ഭൂമിശാസ്ത്രം, രസതന്ത്രശാസ്ത്രം എന്നിങ്ങനെ അന്നറിയപ്പെട്ട എല്ലാ ശാസ്ത്രങ്ങളും ഇവിടെ പഠിച്ചുകൊണ്ടിരുന്നു.

പ്രകൃതിയുടെ സ്വഭാവങ്ങൾ ആരാഞ്ഞറിഞ്ഞ് അങ്ങനെ ലഭിക്കുന്ന അറിവു മനുഷ്യൻെറ സേവനത്തിന്നുപയുക്തമാക്കിത്തീർക്കുകയാണല്ലോ ശാസ്ത്രപഠനത്തിൻെറ ഉദ്ദേശം. ശാസ്ത്രസംബന്ധമായ വിജ്ഞാനം എപ്പോഴും വളർന്നുകൊണ്ടിരിക്കുന്നതാകകൊണ്ടു വിവിധകാലങ്ങളിലെയും ദേശങ്ങളിലെയും ശാസ്ത്രജ്ഞന്മാരുടെ ഗവേഷണങ്ങളെയും കണ്ടുപിടുത്തങ്ങളെയും ആശ്രയിച്ചായിരിക്കും ശാസ്ത്രങ്ങളുടെ മുമ്പോട്ടുള്ളഗതി. ശാസ്ത്രപുരോഗമനത്തിന്നും നാഗരികവളർച്ചയ്ക്കുംവേണ്ടി അക്കാലത്തെ മുസ്ലിംഅറബികൾ ചെയ്ത പ്രയത്നം അദ്വിതീയമാണ്. അറബികൾമുഖാന്തരമാണ് അന്ന് അന്ധതയിലിരുന്ന യൂറോപ്പിന്നു ഗ്രീക്കുകാരുടെ വിജ്ഞാനം ലഭിച്ചത്. അങ്കഗണിതശാസ്ത്രത്തിൻെറ പുരോഗമനത്തിന്നും ലോകസംസ്കാരപുരോഗമനത്തിന്നുപോലും

ഏററവും ഉതകിച്ച ശൂന്യം എന്ന സംഖ്യയും അതുപയോഗിക്കുന്ന ദശഗണനസമ്പ്രദായവും ലോകത്തിന്ന പ്രദാനം ചെയ്തത്ത് അറബികളായിരുന്നു. അതിന്നു മുമ്പു വലിയ സംഖ്യകൾ ഒന്നായി എഴുതുവാനും കൂട്ടുവാനും യൂറോപ്പിന്നറിഞ്ഞിരുന്നില്ല. 'ശൂന്യം' ഉപയോഗിക്കുന്ന സമ്പ്രദായം ഇന്ത്യയിൽ പുഴിയെഴുത്തായി നടപ്പുണ്ടായിരുന്നുവെന്നും ക്രി. അ. 773-ൽ അൽമൻസൂർ എന്ന ഖലീഫയുടെ സദസ്സിൽ ഒരു ഹിന്ദു ജ്യോത്സ്യൻ കൊണ്ടുവന്ന ജ്യോതിഷക്കുറിപ്പുകളിൽനിന്നു് അറബികൾക്കു ലഭിച്ചുവെന്നുമാണ് അടുത്ത കാലത്തെ ഗവേഷണംകൊണ്ടറിയപ്പെടുന്നതു്. എന്നാൽ ഈ സമ്പ്രദായം സൂക്ഷിച്ചതും വികസിപ്പിച്ചതും പാശ്ചാത്യക്കു സമ്മാനിച്ചതും അറബികളായിരുന്നു. അൽജിബ്ര എന്ന കണക്കുശാസ്ത്രം അറബികളുടെ സ്വന്തംകൃതിയാണു്. ഈ വിഷയത്തെക്കുറിച്ചുള്ള 'അൽജബർ വൻമുഖ്ബല' എന്ന ഒന്നാമത്തെ ഗ്രന്ഥം രചിച്ചതു് അൽക്വാരസ്മി എന്ന മഹാനായിരുന്നു.

വൈദ്യശാസ്ത്രത്തിൻെറ പുരോഗമനത്തിന്നു ലോകം അറബികളോടു വളരെ കടപ്പെട്ടിട്ടുണ്ടു്. പുരാതനഗ്രീക്കുകാരുടെ യൂനാനിയെന്ന ചികിത്സാസമ്പ്രദായത്തെസ്സംബന്ധിച്ചു് അനേകം ഗ്രന്ഥങ്ങൾ അവർ അറബിഭാഷയിലേക്കു തർജ്ജമചെയ്തു സ്വന്തംഗവേഷണംവഴിയായി ഈ ശാസ്ത്രത്തെ പോഷിപ്പിച്ചു. മനുഷ്യശരീരം സ്ഥിതിചെയ്യുന്നതു രക്തത്തെ ആസ്പദമാക്കീട്ടാണെന്നും അതുവരെ ശാസ്ത്രജ്ഞന്മാർ വിശ്വസിച്ചിരുന്നതുപോലെ ധാതുക്കളെ ആശ്രയിച്ചിട്ടല്ലെന്നുമുള്ള അറിവു നജ്മദ്ദീൻ എന്ന അ

റബ്ബ്വൈദ്യനാണ് ആദ്യമായി ലോകത്തിന്ന നല്കിയ ത്. ചികിത്സയിൽ ശുദ്ധവായുവിൻെറയും ശുചീകരണ ത്തിൻെറയും ആവശ്യകതയെ അറബികൾ മനസ്സിലാ ക്കി; ഈ അറിവിനെ ആസ്പദപ്പെടുത്തി ആദ്യമായി രോ ഗികളുടെ പ്രത്യേകശുശ്രൂഷയ്ക്കായി ആസ്പത്രികൾ സ്ഥാ പിച്ചു.

ഇങ്ങനെ അറബികൾ മറെറല്ലാ ശാസ്ത്രങ്ങളും പഠി ച്ചു സ്വന്തംപ്രയത്നംകൊണ്ടു് അവയെ പുരോഗമിപ്പിച്ചു. അബുമൂസ്സ, മിസ്രി, ഇബ്നുൽ ഖാശിയ്യ എന്നിവർ പ്ര സിദ്ധരസതന്ത്രശാസ്ത്രജ്ഞന്മാരായിരുന്നു. ഖാലിദ് ഇ ബ്ൻയസീദ് എന്ന ഖലീഫതന്നെ ഈ ശാസ്ത്രത്തെസ്സം ബന്ധിച്ചു വളരെയധികം ഗ്രന്ഥങ്ങൾ എഴുതീട്ടുണ്ടു്. അൽഹസ്സൻ ലോകപ്രസിദ്ധനായ ഒരു പ്രകൃതിശാസ്ത്ര ജ്ഞനായിരുന്നു. ഇദ്ദേഹത്തിൻെറ എല്ലാ പുസ്തകങ്ങളും യൂറോപ്യന്മാർ ലത്തീൻഭാഷയിൽ പരിഭാഷപ്പെടുത്തീട്ടു ണ്ടു്. ദൃക്ക്ശാസ്ത്രത്തെസ്സംബന്ധിച്ചുള്ള ഇദ്ദേഹത്തിൻെറ ഗ്രന്ഥങ്ങൾ പ്രസിദ്ധങ്ങളാകുന്നു. ഇതേപ്രകാരം അൽക് വാരസ്മി എന്ന പ്രസിദ്ധഗണിതശാസ്ത്രജ്ഞൻെറ ഗ്ര ന്ഥങ്ങളും ലത്തീൻഭാഷയിൽ തർജ്ജമചെയ്യപ്പെട്ടിട്ടുണ്ടു്. ഇദ്ദേഹത്തിൻെറ നഷ്ടപ്പെട്ടുപോയ ഗ്രന്ഥങ്ങൾ ഉപയോ ഗത്തിന്നു വീണ്ടും ലഭിച്ചതു് ഇംഗ്ലണ്ടിലെ കേംബ്രിഡ്ജ് സർവ്വകലാശാലയിൽ ശേഖരിച്ചിട്ടുണ്ടായിരുന്ന ലത്തീൻ പരിഭാഷകൾവഴിയായിട്ടായിരുന്നു. തത്വജ്ഞാനത്തെക്കു റിച്ചു് ഇമാം അൽഗസ്സാലി എഴുതീട്ടുള്ള ഗ്രന്ഥങ്ങൾ ലോ കത്തിൻെറ പ്രശംസ നേടീട്ടുണ്ടു്. ഭൂമിശാസ്ത്രപരമായി

അറബികൾ സംഭരിച്ച വിജ്ഞാനവും ഗണ്യമായിരുന്നു. വ്യാപാരത്തിലും സഞ്ചാരത്തിലും കടൽയാത്രയിലും നിപുണരായിരുന്ന അറബികൾ, തങ്ങൾ സഞ്ചരിച്ച ദേശനിവാസികളുടെ ജീവിതസമ്പ്രദായങ്ങളെക്കുറിച്ചും ഉൽപന്നങ്ങളെക്കുറിച്ചും സൂക്ഷ്മമായി രേഖപ്പെടുത്തിയിരുന്നതു കൂടാതെ, ഭൂപ്രകൃതിയെപ്പററിയും സഞ്ചാരമാർഗ്ഗങ്ങളെപ്പററിയും കാര്യമായ അറിവു സമ്പാദിക്കുകയും ചെയ്തിരുന്നു. പൂർവ്വദേശങ്ങളിൽ സഞ്ചരിച്ച ഗ്രന്ഥങ്ങൾ എഴുതിയ അൽബിറൂണി, ഇബ്നു ബത്തൂത്ത എന്നീ സഞ്ചാരികളോടു ഭാരതീയർതന്നെ തങ്ങളുടെ രാജ്യത്തിലെ ചരിത്രപരമായും മററുമുള്ള അറിവിന്നു വളരെ കടപ്പെട്ടിട്ടുണ്ട്.

മുസ്ലിംസാമ്രാജ്യതലസ്ഥാനമായിരുന്ന ബാഗ്ദാദും ആ സാമ്രാജ്യത്തിലുൾപ്പെട്ട സ്പെയിനിലെ കൊർഡോവയും കെയിറോവും ഡമാസ്കസ്സും മുസ്ലിംസംസ്കാരത്തിൻെറ കാര്യമായ കേന്ദ്രങ്ങളായിരുന്നു. തലസ്ഥാനം ബാഗ്ദാദിലേക്കു മാററിയതോടുകൂടി അതു വിസ്തീർണ്ണമായ റോഡുകളും വിളക്കുകളാൽ ശോഭിക്കുന്ന തെരുവീഥികളും മനോഹരമായ എടുപ്പുകളും ഒന്നാംതരം ശുചീകരണഏർപ്പാടുകളും നിറഞ്ഞ ഒരു പട്ടണമായി പരിണമിച്ചു. ഇവിടെ ഗംഭീരങ്ങളായ വിജ്ഞാനകേന്ദ്രങ്ങളും ഗ്രന്ഥശാലകളും പള്ളികളും പൊന്തിവന്നു. വിദ്യാഭ്യാസകേന്ദ്രങ്ങളിൽ വിദൂരദേശങ്ങളിൽനിന്നു വന്ന വിദ്യാർത്ഥികൾ ദാനമായി ജാതിമതവ്യത്യാസമെന്യേ വിഖ്യാതരായ പണ്ഡിതന്മാരുടെ കീഴിൽ വിവിധശാസ്ത്രങ്ങളും കലകളും അഭ്യസിച്ചു. ഖലീഫമാർ പേരുകേട്ട തത്ത്വശാസ്ത്രജ്ഞന്മാർക്കും ശാസ്ത്രജ്ഞന്മാ

ക്കം കവികൾക്കും വൈദ്യന്മാക്കും സ്വാഗതം നല്കി. നിയമവും സമാധാനവും പാലിക്കുവാൻ പട്ടണത്തിൽ ഒന്നാംതരം പോലീസ്ബന്ദവസ്തു ഏപ്പെടുത്തപ്പെട്ടു.

കൊർഡോവയെപ്പററി ഒരു ചരിത്രകാരൻ ഇങ്ങനെ വിവരിക്കുന്നു: "യൂറോപ്പിൽ സൂര്യാസ്തമനത്തോടുകൂടി ഇരുൾ അടഞ്ഞു. കൊർഡോവയിലാവട്ടെ, ആയിരക്കണക്കായ വിളക്കുകളാൽ തെരുവീഥികൾ ശോഭിക്കപ്പെട്ടു. യൂറോപ്പിലെ ജനങ്ങൾ വൃത്തിഹീനരായി നടന്നിരുന്ന കാലത്തു കൊർഡോവയിൽ ആയിരക്കണക്കായി കുളങ്ങൾ കുഴിക്കപ്പെട്ടു. യൂറോപ്പിലെ തെരുവുകൾ മണ്ണുനിറഞ്ഞ അവസരത്തിൽ കൊർഡോവയിൽ ഇഷ്ടികപാകിയ നിരത്തുകൾ നിർമ്മിക്കപ്പെട്ടു. യൂറോപ്പിലെ പ്രഭുക്കൾക്ക് ഒപ്പിടുവാൻകൂടി അറിവില്ലാതിരുന്നപ്പോൾ കൊർഡോവയിലെ കുട്ടികൾ സ്കൂളുകളിൽ പഠിച്ചുവന്നു. ഈ പരിവർത്തനത്തിന്നും പരിഷ്കാരത്തിന്നും കാരണഭൂതൻ മഹാനായ അബ്ദുറഹിമാൻ എന്ന ഖലീഫയായിരുന്നു. 10-ാം നൂററാണ്ടിൽ കൊർഡോവയിൽ പത്തു ലക്ഷം ജനങ്ങൾ താമസിച്ചു. ഇക്കാലത്തു അവിടെ അമ്പതു ആസ്പത്രികൾ, തൊള്ളായിരം കുളങ്ങൾ, എണ്ണൂറു വിദ്യാലയങ്ങൾ, അറുനൂറു പള്ളികൾ, എഴുപതു സ്വകാര്യവായനശാലകൾ, ആറു ലക്ഷം പുസ്തകങ്ങൾ എന്നിവയൊക്കെയുണ്ടായിരുന്നു." മറെറാരു ചരിത്രകാരൻ പറയുന്നതു അക്കാലത്തു കൊർഡോവ, കയിറോ, ബാഗ്ദാദ്, ദമാസ്കസ്സ് എന്നീ പട്ടണങ്ങളിലല്ലാതെ ലോകത്തിൽ മറെറാരിടത്തും പോലീസ്നടപടികളോ തെരുവീഥികളിൽ വിളക്കുകളോ ഉണ്ടായിരുന്നില്ലെന്നാണു.

എന്നാൽ മുസ്ലിംസംസ്കാരത്തിൻെറ അത്യത്ഭുതകരമായ ത്വരിതഗതിയെപ്പററി അസൂയപ്പെട്ട ചില പാശ്ചാത്യഗ്രന്ഥകാരന്മാർ 'വാളുകൊണ്ടു പരത്തപ്പെട്ടതാണ് ഇസ്ലാം' എന്ന ഒരു അപരാധം ഇസ്ലാമിൻെറ പേരിൽ കെട്ടിച്ചമച്ചിട്ടുണ്ട്. ഈ ആക്ഷേപം തീരെ വാസ്തവവിരുദ്ധമാണെന്നു പിന്നീടു യൂറോപ്പിലെ ചരിത്രകാരന്മാരും ചിന്തകന്മാരും സമ്പൂർണ്ണമായി സ്ഥാപിച്ചിട്ടുണ്ടെങ്കിലും സാമാന്യജനങ്ങളിൽ ഉളവാക്കിയ ഈ തെററിദ്ധാരണ തീരെ നീങ്ങിട്ടുണ്ടെന്നു പറയുവാൻ വയ്യ. വാസ്തവം പറയുന്നതായാൽ എല്ലാ മതങ്ങളും സംസ്കാരങ്ങളും ഒരേ ദൈവത്തിൽ നിന്നുത്ഭവിച്ചതാണെന്നു പുണ്യഗ്രന്ഥംമുഖേന നിസ്സംശയം പ്രസ്താവിച്ചതും ഈ വാസ്തവം മാതൃകാപരമായി നടപ്പിൽ വരുത്തിയതും ഇസ്ലാംമാത്രമായിരുന്നു. മുസ്ലിംകളുടെ പുണ്യഗ്രന്ഥമായ ഖുർ ആൻ പറയുന്നതു നോക്കുക:

"മതവിഷയത്തിൽ നിർബ്ബന്ധം അരുത്. സത്യം അസത്യത്തിൽനിന്നു സ്പഷ്ടമായി വേർതിരിക്കപ്പെട്ടിരിക്കുന്നു."
ഖുർ ആൻ 2—256

"പറയുക, സത്യം നിങ്ങളുടെ നാഥനിൽനിന്നാകുന്നു. ഇഷ്ടമുള്ളവർ വിശ്വസിക്കട്ടെ. ഇഷ്ടമില്ലാത്തവർ വിശ്വസിക്കേണ്ട."
ഖുർ ആൻ 18—29

"യുക്തിയും സൽപ്രേരണയും ഉപയോഗിച്ച് നിൻെറ നാഥൻെറ മാർഗ്ഗത്തിലേയ്ക്ക് അവരെ ക്ഷണിക്കുകയും ഏററവും ഉത്തമമായ മാർഗ്ഗത്തിൽ അവരോടു വാദപ്രതിവാദം നടത്തുകയും ചെയ്യുക. വഴിപിഴച്ചവരാരെന്നും

സന്മാൎഗ്ഗചാരികളാരെന്നും നിൻെറ നാഥന്നു നല്ലവണ്ണം അറിയാവുന്നതാണു്." ഖുർ ആൻ 16—125

"അവർ ആരാധിക്കുന്ന ദൈവേതരസത്വങ്ങളെക്കുറിച്ചു നീ ചീത്തപറയരുതു്. എന്തെന്നാൽ പ്രതികാരമായി അവരുടെ അജ്ഞതനിമിത്തം അവർ അല്ലാഹുവിനെയും ചീത്തപറയുന്നതാകുന്നു." ഖുർ ആൻ 6—108

ഇനി മാതൃകാപരമായി റസൂൽത്തിരുമേനിയും തൻെറ അനുയായികളും എങ്ങനെ കല്പിക്കുകയും പ്രവൎത്തിക്കുകയും ചെയ്തുവെന്നു പരിശോധിക്കാം.

ഹിജറ 9-ാംവൎഷത്തിൽ നെജ്റാനിൽനിന്നു് എഴുപതുപേരടങ്ങിയ ഒരു സംഘം റോമൻകത്തോലിക്കക്രിസ്ത്യാനികൾ തങ്ങളുടെ തലവന്മാരായ അബ്ദുൽമസീഹിൻെറയും അബ്ദുൽഹാറിസിൻെറയും നേതൃത്വത്തിൽ മദീനത്തു വന്നു. നബിയുമായി മതവിഷയതൎക്കങ്ങൾ നടത്തണമെന്നായിരുന്നു ഇവരുടെ ഉദ്ദേശം. നബി അവരെ വിനയപൂൎവ്വം സല്കരിച്ചു. അവൎക്ക താമസിക്കുന്നതിന്നു തൻെറ സ്വന്തംപള്ളിതന്നെ വിട്ടുകൊടുക്കുകയും അവിടെ അവരുടെ പൂജാദികൎമ്മങ്ങൾ നടത്തുന്നതിന്നനുവദിക്കുകയും ചെയ്തു.

ഹിജറ മൂന്നാംകൊല്ലത്തിൽ ഏതാനും യഹൂദികൾ മദീന വിട്ടുപോയ അവസരത്തിൽ അവരുടെ കൂടെ ബാല്യംമുതൽ താമസിച്ചിരുന്ന ഏതാനും അറബികളുടെ സന്തതികളുമുണ്ടായിരുന്നു. ഇവരുടെ പിതാക്കന്മാർ മുസ്ലിംകളായിത്തീൎന്നതിനാൽ തങ്ങളുടെ സന്തതികൾ യഹൂദി

കളെ അനുഗമിക്കുന്നതിനെ തടയണമെന്നും, അവരെ മദീനത്തുതന്നെ നിർത്തി ഇസ്ലാംമതം സ്വീകരിപ്പിക്കണമെന്നും നബിയോടു് ആവശ്യപ്പെട്ടു. നബി അതിന്നനുവദിച്ചില്ല. മതവിഷയത്തിൽ അവനവൻെറ യുക്തിക്കും മനോഹിതത്തിന്നുമാണു് പ്രാധാന്യമെന്നു ഭാവിമുസ്ലിംകൾക്കും ലോകത്തിന്നും കാണിച്ചുകൊടുക്കുമാറു് അവരെ അവരുടെ ഹിതമനുസരിച്ചു വിട്ടുകൊടുക്കുവാനാണു് നബി കല്പിച്ചതു്.

പ്രവാചകൻതിരുമേനി മക്കായിലെ ജനങ്ങളെ ഇസ്ലാംമതത്തിലേക്കു ക്ഷണിക്കുവാൻ തുടങ്ങിയപ്പോൾ ഖുറൈശിഗോത്രത്തിലെ നേതാക്കളിൽനിന്നു് അതീവ ദുരിതങ്ങൾ അനുഭവിക്കേണ്ടിവരികയും തന്നിമിത്തം തൻെറ ജന്മനഗരം ഉപേക്ഷിച്ചു മദീനത്തു പോയി താമസിക്കേണ്ടിവരികയും ചെയ്തുവെന്നതു ചരിത്രപ്രസിദ്ധമാണല്ലോ. കാലക്രമത്തിൽ ഇസ്ലാമിൻെറ അനുയായികൾ വർദ്ധിച്ചുവർദ്ധിച്ചുവരികയാൽ മക്കയിലെ ദേവാലയത്തിൽ ഏകദൈവാരാധന സ്ഥാപിക്കുന്നതിന്നായി നബി തൻെറ പതിനായിരം ശിഷ്യഗണങ്ങളോടുകൂടി മക്കയിൽ പ്രവേശിച്ചു. മുസ്ലിംകളുടെ കഠിനശത്രുക്കളുടെ കേന്ദ്രംതന്നെയായിരുന്നു മക്ക. എന്നാൽ ഒരു തുള്ളി രക്തംപോലും ചൊരിക്കാതെയാണു് ഈ പട്ടണം നബിയുടെ അധീനത്തിൽ വന്നതു്. ഈയവസരത്തിൽ ഒരൊററ മനുഷ്യനെങ്കിലും ഇസ്ലാംമതം അവലംബിക്കുന്നതിന്നു നിർബ്ബന്ധിക്കപ്പെടുകയോ യാതൊരാളും ഇസ്ലാംമതം സ്വീകരിക്കുകയോ ചെയ്തില്ല. “ആ പട്ടണവാസികൾ സസന്തോഷം മുഹമ്മദി

ൻെറ മേൽക്കോയ്മയെ അംഗീകരിച്ചെങ്കിലും അവരിൽ ഒരാൾപോലും ഈ നൂതനമതത്തെ അവലംബിക്കുകയോ മുഹമ്മദിൻെറ പ്രവാചകത്വവാദത്തെ അംഗീകരിക്കുകയോ ചെയ്തില്ല" എന്നാണ് ഒരു അമുസ്ലിംചരിത്രകാരനായ സർ വില്യം മൂർ രേഖപ്പെടുത്തിയിരിക്കുന്നതു്.

"തിന്മയെ നന്മകൊണ്ടെതിർക്കുക."

ഖുർ ആൻ 23—96

"നന്മയും തിന്മയും ഒരുപോലെയല്ല. തിന്മയെ നന്മകൊണ്ടെതിർക്കുക. അങ്ങനെ ചെയ്താൽ നിൻെറ ശത്രു നിൻെറ ഉററ സ്നേഹിതനായിത്തീരും."

ഖുർ ആൻ 41—34

എന്നിങ്ങനെയുള്ള ഖുർ ആൻവാക്യങ്ങളായിരുന്നു മുസ്ലിംകളുടെ പൊതുജീവിതത്തെ നിയന്ത്രിച്ചിരുന്നതു്. പിന്നീടു മുസ്ലിംകൾ ഒരു സമുദായമായി വളർന്നുവന്നപ്പോൾ ആ സമുദായത്തിൻെറ രക്ഷയ്ക്കുവേണ്ടി യുദ്ധത്തിന്നനുമതി നല്കപ്പെട്ടു. "നിങ്ങളോടു യുദ്ധംചെയ്യുന്നവരുടെ നേരെ ദൈവത്തിൻെറ നാമത്തിൽ നിങ്ങൾ യുദ്ധം ചെയ്യുവിൻ. എന്നാൽ യുദ്ധത്തിൻെറ അതിരു കവിഞ്ഞുപോകരുതു്." (ഖു. 2, 190). ഈ വാക്യം പ്രബോധനം ചെയ്യപ്പെട്ടതിന്നുശേഷം തങ്ങളെ ആക്രമിക്കുന്നവരെ എതിർത്തുകൊണ്ടു പലപ്പോഴും മുസ്ലിംകൾക്കു യുദ്ധത്തിൽ ഏർപ്പെടേണ്ടിവന്നിട്ടുണ്ടു്. എന്നാൽ യുദ്ധത്തിന്നു കല്പിച്ച അതിർത്തികൾ കണിശമായി പാലിച്ചുകൊണ്ടായിരുന്നു അവർ ആ യുദ്ധങ്ങളെല്ലാം നടത്തിയതു്. മതപ്രചര

ണാത്ഥം നബിയാകട്ടെ ശിഷ്യന്മാരാകട്ടെ യാതൊരു സമരവും നടത്തിയിട്ടില്ലെന്നുമാത്രമല്ല, യുദ്ധത്തിൽ പരാജിതരായ ശത്രുക്കളോട്ട് അത്രയും നീതിപൂർവ്വമായി പെരുമാറുകയും ചെയ്തു.

ഹുനൈൻയുദ്ധത്തിൽ ഹവാസിൻസംഘക്കാരായ ആറായിരംപേരെ മുസ്ലിംകൾ തടവുകാരായി പിടിച്ചു. ഏതാനും ദിവസങ്ങൾക്കുശേഷം അവരുടെ തലവന്മാരിൽ ഒരാളായ സാക്കിഫ് നബിത്തിരുമേനിയുടെ അടുക്കൽ വന്നു തടവുകാരായി പിടിക്കപ്പെട്ടവരുടെ കുടുംബങ്ങൾ അനുഭവിക്കുന്ന കഷ്ടപ്പാടുകളും അരിഷ്ടതകളും വിവരിക്കുകയും അവരെ മോചിപ്പിക്കുന്നതിന്നു് അപേക്ഷിക്കുകയും ചെയ്തു. അന്നുതന്നെ തിരുമേനി ആ ആറായിരംപേരെയും വിട്ടയച്ചുകൊടുത്തു. അവരിൽ ഒരാളെങ്കിലും ഇസ്ലാംമതത്തെ ആശ്ലേഷിച്ചിട്ടില്ല.

അറേബിയ നബിത്തിരുമേനിയുടെ അധീനത്തിൽ വന്നപ്പോൾ തൻെറ അമുസ്ലിംപ്രജകൾക്കു പല രക്ഷാപത്രങ്ങളും നല്കിയിരുന്നു. ഈ രക്ഷാപത്രങ്ങൾ തിരുമേനിയുടെ ചരിത്രപ്രസിദ്ധമായ മതസഹിഷ്ണുതയ്ക്കു സാക്ഷ്യംവഹിക്കുന്നു. യഹൂദികളുമായുള്ള ഒരു സന്ധിയിൽ പറഞ്ഞതാണിതു്:

“നമ്മുടെ രക്ഷയിൻകീഴിൽ വസിക്കുന്ന യഹൂദികളെ എല്ലാവിധമക്രമങ്ങളിൽനിന്നും കാത്തുകൊള്ളുന്നതാകുന്നു. എല്ലാവിധത്തിലും അവർ നമ്മിൽനിന്നു് അഭയത്തിന്നു യോഗ്യന്മാരായിരിക്കുന്നതും മുസ്ലിംകൾ അനുഭവിക്കുന്ന എല്ലാ ആനുകൂല്യങ്ങളിലും ഭാഗഭാക്കുകളാകുന്നതുമാണു്.”

നെജ്റാനിലെ കൃസ്ത്യാനികൾക്ക നല്കിയ ഉറപ്പ് ഇങ്ങനെയായിരുന്നു: "നിങ്ങളുടെ ദേവാലയങ്ങളിലും ആരാധനസ്ഥലങ്ങളിലുമുള്ള വലുതും ചെറുതുമായ എല്ലാവിധവസ്തുക്കളും അതേവിധത്തിൽ സുരക്ഷിതമായിരിക്കുന്നതും മുസ്ലിംകൾ അവയുമായി ഇടപെടാതിരിക്കുന്നതുമാണ്. ദൈവവും അവൻെറ പ്രവാചകനും ഈ ലേഖനം മൂലം വാഗ്ദാനംചെയ്യുന്നതെന്തെന്നാൽ, അവരുടെ ബിഷപ്പിൻെറ ത്രപതയിൽനിന്നു ബിഷപ്പിനെയോ, വൈദീകശാലകളിൽനിന്നു സന്യാസിമാരെയോ ഇടവകയിൽനിന്നു പുരോഹിതന്മാരെയോ ബഹിഷ്കരിക്കുന്നതല്ല. അവരുടെ അവകാശങ്ങളിലോ നിത്യവൃത്തികളിലോ, അവർ സമാധാനത്തിലും സത്യത്തിലും വസിക്കുന്നകാലത്തോളം, മുസ്ലിംകൾ ഇടപ്പെടുന്നതല്ല. യാതൊരുവിധമർദ്ദനങ്ങളും അവർ അനുഭവിക്കേണ്ടിവരുന്നതല്ല. എന്നപോലെത്തന്നെ അവരിൽനിന്നു യാതൊരുത്തനും മർദ്ദനം അനുഭവിക്കാവതുമല്ല." ഈ വിധത്തിലുള്ള അനേകം രക്ഷാപത്രങ്ങൾ റസൂൽതിരുമേനി തൻെറ അമുസ്ലിംപ്രജകൾക്ക നല്കിയതു് ഇന്നും സുരക്ഷിതമായി സൂക്ഷിച്ചിട്ടുണ്ടു്.

ഈജിപ്തും സിറിയായും മുസ്ലിംകളുടെ അധീനത്തിലായ ആദ്യനൂററാണ്ടുകാലത്തു് ഇന്നത്തെപ്പോലെതന്നെ മുസ്ലിംകളും കൃസ്ത്യാനികളും ഏററവും സൌഹാർദ്ദത്തിലും സ്നേഹത്തിലുമാണ് ജീവിച്ചുവന്നതു്. യൂറോപ്പിൽനിന്നു ജൂതന്മാരെ അടിച്ചോടിച്ചിരുന്നപ്പോഴെല്ലാം മുസ്ലിംകളുടെ ഭരണത്തിൻകീഴിലുള്ള രാജ്യങ്ങളിലാണ് അവർ അഭയം പ്രാപിച്ചതു്. പലസ്തീൻ മുസ്ലിംകൾക്കു് അധീനമായ

പ്പോൾ ഇസ്ലാമിലെ രണ്ടാമത്തെ ഖലീഫയായിരുന്ന ഉജ്ജ്വലനായ ഉമർ ബിൻ ഖത്താബ് (റ) ജറൂസലമിൽ പ്രവേശിച്ച വാർത്ത, ഇസ്ലാമിലെ സഹിഷ്ണുതയെയും ഇതരമതസ്ഥരുടെ ദേവാലയങ്ങളെ രക്ഷിക്കുന്നതിലുള്ള ശ്രുഷ്കാന്തിയെയും പൂർണ്ണമായി തെളിയിക്കുന്ന ഒന്നാകുന്നു.

റോമൻസാമ്രാജ്യത്തിൽപ്പെട്ട പലസ്തീൻ അധീനപ്പെടുത്തിയ മുസ്ലിംനായകൻ, ഖലീഫതന്നെ നേരെവന്ന് ആ പരിശുദ്ധനഗരത്തിൻെറ താക്കോലുകൾ സ്വീകരിക്കണമെന്നു ഖലീഫയെ അറിയിച്ചു. അന്നത്തെ മുസ്ലിംസാമ്രാജ്യത്തിൻെറ ഏകാധിപതിയായ ഖലീഫ മദീനത്തുനിന്നു ജറൂസലമിലേക്കു യാത്രചെയ്യുമ്പോളുണ്ടായ അകമ്പടി ഒരൊട്ടകവും ഒരടിമയുംമാത്രമായിരുന്നു. ഈ ഒരൊട്ടകത്തിൻെറമേൽ രാജാവും ആശ്രിതനും ഒരുമിച്ചു സവാരി ചെയ്തുകൊണ്ടാണ് പലസ്തീനിൽ എത്തിയത്. വമ്പിച്ച ഒരു സാമ്രാജ്യത്തിൻെറ അധിപതി ഇത്രയും വിനീതനായി യാത്രചെയ്തതു റോമാസാമ്രാജ്യത്തിലെ ഉദ്യോഗസ്ഥന്മാരെ ആശ്ചര്യപ്പെടുത്തിയെന്നു പറയേണ്ടതില്ലല്ലോ. എന്നിരുന്നാലും ജറൂസലമിലെ ആർച്ച്ബിഷപ്പും ഉദ്യോഗസ്ഥന്മാരും ഖലീഫയുടെ പദവിക്കുചിതമായ സ്വീകരണം നല്കി, ജറൂസലമിൻെറ അലങ്കാരമായ പരിശുദ്ധ പള്ളിയിലേക്കു് അദ്ദേഹത്തെ ആനയിച്ചു. ഖലീഫ പള്ളിയിലായിരുന്നപ്പോൾ അസർപ്രാർത്ഥനയ്ക്കുള്ള സമയമായി. ബിഷപ്പും ഉദ്യോഗസ്ഥന്മാരും പള്ളിക്കകത്തുതന്നെ പ്രാർത്ഥന നടത്തിക്കൊള്ളുവാൻ ഖലീഫയോടഭ്യർത്ഥിച്ചു. എന്നാൽ ഖലീഫ ഈ അപേക്ഷ സ്വീകരിച്ചില്ല. മുസ്ലിം

സാമ്രാജ്യത്തിൻെറ അധിപനും ഇപ്പോഴത്തെ രക്ഷിതാവു മായ ഖലീഫ തങ്ങളുടെ അപേക്ഷ നിരസിച്ചതിൽ ബി ഷപ്പും ക്രിസ്തീയോദ്യോഗസ്ഥന്മാരും നിരാശതയും വ്യസന വും പ്രദശിപ്പിച്ചു. അപ്പോൾ ഉമർ (റ) അവരെ അറി യിച്ചതു്, "ഞാൻ നിങ്ങളുടെ ഈ ദേവാലയത്തിൽ പ്രാ ത്ഥന നടത്തുന്നപക്ഷം ഭാവിയിൽ അജ്ഞരായ മുസ്ലിം കൾ തങ്ങളുടെ ഖലീഫ ഉമർ പ്രാത്ഥിച്ച പള്ളിയാണി തു്, അതിനാൽ ഇതു തങ്ങൾക്കു് അവകാശപ്പെട്ടതാണെ ന്നു് ഒരുപക്ഷേ വാദിച്ചേയ്ക്കാം; അതിനാൽ ഞാൻ വെ ളിയിൽ പ്രാത്ഥിച്ചുകൊള്ളാം." എന്നാണു്. ലോകത്തിൽ എവിടെയെങ്കിലും ഇതിലധികം മതസഹിഷ്ണുത രേഖ പ്പെടുത്തിയിട്ടുണ്ടോ എന്നു സംശയമാണു്.

ബലപ്രയോഗംകൊണ്ടല്ല, മുസ്ലിംകളുടെ ആചാര ങ്ങളും അവരനുവത്തിച്ച ജീവിതസമ്പ്രദായവും ആകഷ ണീയമായതുകൊണ്ടാകുന്നു, അവർ പ്രവേശിച്ച ദേശങ്ങ ളിലെ സാധാരണജനത മുസ്ലിംനാഗരികത്വം അംഗീക രിക്കുകയും ക്രമേണ ഇസ്ലാംമതാനുയായികളായിത്തീരുക യും ചെയ്തതു്. പ്രമാണികളാൽ മദ്ദിതരായ ഒരു ജനതയാ യിരുന്നു അവർ. മുസ്ലിംകൾ ജാതിമഹത്വത്തിനോ കുലീ നതയ്ക്കോ യാതൊരു പ്രത്യേകവിലയും കല്പിച്ചില്ല. അവരു ടെ പ്രാത്ഥനാഃവളയിൽ വെള്ളക്കാരനും കറുത്ത മനുഷ്യ നും ധനവാനും ദരിദ്രനും ഭരണാധികാരിയും സാധാരണ ക്കാരനും സ്വതന്ത്രനും അടിമയും തോളോടുതോളൊത്തു വരിവരിയായി നിന്നു തങ്ങളുടെ സ്രഷ്ടാവിന്നു കീഴ്വണ ങ്ങി. ലോകത്തിൻെറ നാനാഭാഗങ്ങളിൽനിന്നും വന്നുചേ

ന്റ പുണ്യനഗരമായ മക്കായിൽവെച്ച് ഹജ്ജുകർമ്മം അനു ഷ്ഠിക്കുമ്പോൾ രാജാവും പ്രജയും ജന്മിയും കുടിയാനും പുരു ഷനും സ്ത്രീയും കുബേരനും ദരിദ്രനും യാതൊരു വ്യത്യാസ വുംകൂടാതെ ആഡംബരമില്ലാത്ത ഒരേ ഉടുപ്പു ധരിച്ച് ഏ കദൈവത്തിന്നു സ്തോത്രം നല്കി. കൊല്ലത്തിൽ ഒരു മാസം മുസ്ലിമായ ഓരോ പുരുഷനും സ്ത്രീയും പ്രഭാതംമുതൽ അ സ്തമനംവരെ ഭക്ഷണപാനീയങ്ങൾ നിശ്ശേഷം ഉപേക്ഷി ച്ച് വിശപ്പും ദാഹവും സഹിച്ച് വ്രതമനുഷ്ഠിച്ച് ദീനരോടു സഹതപിച്ച് വിനയത്തോടെ ത്യാഗത്തിന്നു സന്നദ്ധരാ യി. അവരുടെ കയ്യിൽ വന്ന ധനത്തിന്റെ ഉടമസ്ഥാ വകാശം ദൈവത്തിൽ അർപ്പിച്ച് ഒരു അമാനത്തായിമാ ത്രം കൈവശംവെച്ച് വ്യക്തികളിൽ അമിതമായി സംഭ രിക്കാതെ ദാനധർമ്മങ്ങൾ അനുഷ്ഠിച്ച് പാവങ്ങളുടെ ദുരി തങ്ങൾ നീക്കി. മുസ്ലിംകളുടെ ഭരണത്തിൻകീഴിൽ വന്ന ജനതയെ പ്രത്യേകം സന്തുഷ്ടരാക്കിയത്, നീതിപരിപാ ലനത്തിൽ ഭരണാധികാരികൾ അനുഷ്ഠിച്ച നിഷ്കർഷയാ യിരുന്നു.

“വിശ്വാസികളേ, നിങ്ങൾ ദൈവത്തിന്നുവേണ്ടി ഉ റച്ചുനില്ക്കുകയും നീതിപരിപാലനത്തിൽ മാതൃകയായി വ ർത്തിക്കുകയും ചെയ്യുവിൻ. മററുള്ളവർ നിങ്ങളോടു കാണി ക്കുന്ന ശത്രുത നീതി കൈവെടിയുന്നതിന്നു നിങ്ങളെ പ്രേ രിപ്പിക്കാതിരിക്കട്ടെ! നീതി കാണിക്കുവിൻ! അതാണ് ഭ ക്തിമാർഗ്ഗം. ദൈവത്തെ ഭയപ്പെടുവിൻ! എന്തെന്നാൽ ദൈവം നിങ്ങൾ പ്രവർത്തിക്കുന്നതെല്ലാം അറിഞ്ഞുകൊ ണ്ടിരിക്കയാണ്. ഖുർആൻ 5—8

"വിശ്വാസികളേ, നീതിപരിപാലനത്തിൽ ദൈവത്തിന്റെ സാക്ഷികളെന്നപോലെ ഉറച്ച നിലകൊള്ളുവിൻ! അതു (നീതി) നിങ്ങൾക്കോ നിങ്ങളുടെ മാതാപിതാക്കൾക്കോ നിങ്ങളുടെ ബന്ധുക്കൾക്കോ എതിരായിരുന്നാലും ശരി, അവർ ധനികരോ ദരിദ്രരോ ആയിക്കൊള്ളട്ടെ. എന്തെന്നാൽ അവരുടെ രക്ഷിതാവു ദൈവമത്രേ.... നിങ്ങൾ നീതിയെ വൈകല്യപ്പെടുത്തുകയോ അതിൽനിന്നു് ഒഴിഞ്ഞുമാറുകയോ ചെയ്യുകയാണെങ്കിൽ നിശ്ചയമായും ദൈവം നിങ്ങളുടെ സകലപ്രവൃത്തികളെയും നല്ലവണ്ണം അറിയുന്നവനാണെന്നോൎക്കുവിൻ!"

ഖുർആൻ 4—135

"അവരുടെയിടയിൽ നീ വിധികല്പിക്കുകയാണെങ്കിൽ നീതിപൂൎവ്വം വൎത്തിക്കുക. ദൈവം നിശ്ചയമായും നീതിമാന്മാരെ സ്നേഹിക്കുന്നു." ഖുർആൻ 5—45

നീതിപരിപാലനത്തിൽ മുസ്ലിംരാഷ്ട്രങ്ങൾ കൈക്കൊണ്ട നിഷ്കൎഷയെ ഉദാഹരിക്കുന്ന രസാവഹമായ അനേകസംഭവങ്ങൾ മുസ്ലിംചരിത്രത്തിൽ രേഖപ്പെടുത്തീട്ടുണ്ടു്. സ്ഥലച്ചുരുക്കത്താൽ അവയെ വിസ്തരിക്കുന്നതിനു സാധ്യമല്ല. മുസ്ലിംപണ്ഡിതന്മാർ നീതിക്കു് എത്രകണ്ടു പ്രാധാന്യം നല്കിയിരുന്നുവെന്നതിനെ തെളിയിക്കുന്ന ഒരു സംഭവംമാത്രം പറയാം. 'കിത്താബുൽഫഖരി' എന്ന ഗ്രന്ഥത്തിന്റെ ഒന്നാമത്തെ അധ്യായത്തിൽ പ്രസ്താവിച്ചിട്ടുള്ളതാണിതു്. ഹുലാഖു എന്നു പേരായ ഒരു സുൽത്താൻ ബലഹീനനും ദുൎമ്മാൎഗ്ഗിയുമായ ഒരു അബ്ബാസിയ ഖലീഫയെ

തോല്പിച്ചു ബാഗ്ദാദ് കൈവശപ്പെടുത്തിയ അവസരത്തിൽ ബാഗ്ദാദിലെ ഉലമാക്കളെയെല്ലാം ക്ഷണിച്ചുവരുത്തി ഒരു ചോദ്യത്തിന്നുത്തരം നല്കുവാൻ ആജ്ഞാപിച്ചു. നീതി പരിപാലിക്കാത്ത ഒരു മുസ്ലിംഭരണാധികാരിയോ, അതല്ല നീതി പരിപാലിക്കുന്ന ഒരു അമുസ്ലിംഭരണകർത്താവോ, ആരാണ് മുസ്ലിംശ്രുപ്രകാരം സ്വീകാര്യയോഗ്യൻ എന്നായിരുന്നു ചോദ്യം. റിസാവുദ്ദീൻ അലിബിനു തവാസ് എന്നു പേരായി അന്നത്തെ ഏററവും ഉത്തമനും ബഹുമാന്യനുമായ പണ്ഡിതൻ നല്കിയ ഉത്തരം, നീതി പരിപാലിക്കുന്ന അമുസ്ലിംഭരണാധികാരിയാകുന്നു സ്വീകാര്യയോഗ്യനെന്നാണ്. ഈ അഭിപ്രായത്തോട് എല്ലാ ഉലമാക്കളും യോജിക്കുകയും ചെയ്തു. ഇതിനെ ശരിവെച്ചുകൊണ്ടു മുഹമ്മദ് മാർമ്മ ഡ്യൂക്ക് പിക്ത്താൾ ഇങ്ങനെ എഴുതുന്നു:

"അല്ലാഹു എല്ലാ മനുഷ്യരെയും ഒരേ മാനദണ്ഡംകൊണ്ടാണ് അളക്കുക എന്നു പ്രവാചകത്തിരുമേനി പറഞ്ഞിരിക്കെ മുസ്ലിംകൾക്ക്, വിശ്വാസികളെ ഒരു മാനദണ്ഡംകൊണ്ടും അവിശ്വാസികളെ മറെറാരു മാനദണ്ഡംകൊണ്ടും അളക്കുവാൻ പാടില്ല. അല്ലാഹു ഒരേ അളവുകോൽകൊണ്ടാകുന്നു എല്ലാവരെയും അളക്കുന്നതു്. അവന്നു് ആരോടും പക്ഷഭേദമില്ല. അവൻെറ നിയമങ്ങൾ അനുസരിക്കുന്നതു് ആരായാലും, എവിടെയായാലും, അവരോടുമാത്രമാണ് അവന്നു പക്ഷഭേദം. ഒരാൾ ഏതു മതമാണ് വിശ്വസിക്കുന്നതെന്നോ ഏതു ചടങ്ങുകളാണ് ആചരിക്കുന്നതെന്നോ അല്ല അല്ലാഹുവിൻെറ പരിശോ

ധന. എന്തെങ്കിലും ചില പ്രത്യേകവാക്കുകഠം ഉച്ചരിക്കു ന്നതുകൊണ്ടോ ചില പ്രത്യേകാചാരങ്ങഠം തുടരുന്നതുകൊ ണ്ടോ ഒരാഠംക്കു തൻെറ കുററങ്ങളെയും കുറവുകളെയും സാ ധൂകരിക്കാവുന്നതല്ല. ഒരുവൻെറ സൽക്കർമ്മംകൊണ്ടാണു് അവനെ അളക്കുന്നതു്. ഒരു രാഷ്ട്രമായാലും വ്യക്തിയാ യാലും സൽക്കർമ്മംകൊണ്ടു ഗുണവും ദുഷ്കർമ്മംകൊണ്ടു ദോ ഷവും ഉണ്ടാകുന്നു. മുസ്ലിംസംസ്കാരത്തിൻെറ ഉയർച്ചയുടെ യും താഴ്ചയുടെയും ചരിത്രംതന്നെ ഇതിന്നു മതിയായ തെ ളിവാണു്."

മേലെഴുതിയതാകുന്നു മുസ്ലിംസംസ്കാരത്തിൻെറ രത്ന ച്ചുരുക്കം. പ്രവാചകത്തിരുമേനി തൻെറ അറുപത്തിമൂന്നാം മത്തെ വയസ്സിൽ നിർവ്വഹിച്ച അവസാനഹജ്ജുകർമ്മത്തോ ടുകൂടി ആ സംസ്കാരതത്വങ്ങഠം പൂർത്തീകരിച്ചു. ഈ ഹജ്ജുകർമ്മം മുസ്ലിംചരിത്രത്തിൽ വളരെ പ്രാധാന്യമർഹി ക്കുന്ന ഒന്നാകുന്നു. ഇതിന്നുമുമ്പുതന്നെ തീർത്ഥയാത്രയെക്കു റിച്ചു താഴെ കൊടുക്കുന്ന പ്രബോധനം ലഭിച്ചിരുന്നു:

"തീർത്ഥയാത്രയെ മനുഷ്യർക്കിടയിൽ പ്രഖ്യാപനം ചെയ്യുക. തങ്ങഠംക്കുള്ള പ്രയോജനത്തെ അനുഭവിക്കുന്ന തിന്നും ദൈവത്തിൻെറ നാമം ഉൽഘോഷിക്കുന്നതിന്നും അവർ കാൽവഴിയായും വിദൂരസ്ഥമായ ആഴമേറിയ പ ർവ്വതസരണികളിലൂടെയുള്ള യാത്രകൊണ്ടു ക്ഷീണിച്ച എ ല്ലാതരം ഒട്ടകങ്ങഠംവഴിയായും നിന്നിലേയ്ക്കു വന്നുചേരു ന്നതാണു്."

ഖുർ ആൻ 22—27, 29

പരസ്പരം കലഹിച്ചുകൊണ്ടിരുന്ന ഒരു ജനതയെ സംസ്കരിച്ച് ഐക്യത്തിലും സാഹോദര്യത്തിലും അടിയുറപ്പിച്ചശേഷം ഹിജറ 10-ാം കൊല്ലത്തിൽ (ക്രിസ്താബ്ദം 633) നബിത്തിരുമേനി തൻെറ അവസാനഹജ്ജുയാത്രയ്ക്കൊരുങ്ങി. മഹത്തായ ഈ യാത്രയിൽ പങ്കുകൊള്ളുവാൻ ആജ്ഞാപിച്ചുകൊണ്ട് അറേബ്യയിലെ നാനാദിക്കുകളിലേയ്ക്കും ആളുകളെ അയച്ചു. തങ്ങളുടെയും തങ്ങളുടെ നേതാക്കളുടെയും ഇസ്ലാംമതസ്വീകരണത്തെ തെളിയിക്കുവാൻ അറേബ്യയിലെ എല്ലാ ഗോത്രക്കാരുടെയും പ്രതിനിധികൾ ആയിരക്കണക്കിൽ മക്കായിലേയ്ക്കും മദീനയിലേയ്ക്കും പ്രവഹിച്ചു. ഒരു ലക്ഷത്തിലധികം അനുയായികളൊന്നിച്ച് നബിത്തിരുമേനിയും മക്കയിൽ പ്രവേശിച്ചു. തദവസരത്തിലായിരുന്നു ഖുർആൻെറ താഴെകൊടുക്കുന്ന അവസാനസന്ദേശം ലഭിച്ചത്:

"അല്ലാഹുവിൽനിന്നു സഹായവും വിജയവും ലഭിക്കുമ്പോഴും അല്ലാഹുവിൻെറ മതത്തിൽ ജനങ്ങൾ കൂട്ടംകൂട്ടമായി ചേരുന്നതു നീ കാണുമ്പോഴും നിൻെറ നാഥനെ സ്തുതിക്കുകയും അവനോട് മാപ്പിന്നപേക്ഷിക്കുകയും ചെയ്യുക."

ഖുർആൻ 110—1, 3

തിരുമേനിയുടെ ചരമം ആസന്നമായെന്ന് അറിയിച്ചുകൊണ്ടുള്ള സന്ദേശമായിരുന്നു അത്. നബിത്തിരുമേനി ഹജ്ജുകർമ്മം കഴിഞ്ഞു ജനങ്ങളെ അഭിമുഖീകരിക്കുന്നതിന്ന് അറഫാത്തിലെത്തി. പുരുഷന്മാരും സ്ത്രീകളുമായി അന്നു തിരുമേനിക്കു ചുററും ഒരു ലക്ഷത്തിനാല്പതിനാ

യിരത്തിൽപ്പരം ജനങ്ങൾ തിങ്ങിക്കൂടിയിരുന്നു. തിരുമേനി ഒരു ഒട്ടകപ്പുറത്തിരുന്നു സാവധാനത്തിൽ സംസാരിച്ചു. ആ വാക്കുകളെ മററുള്ളവർ ഉച്ചത്തിൽ ആവത്തിച്ചു. അങ്ങനെ അവിടെ തടിച്ചുകൂടിയിരുന്ന ജനസമൂഹത്തിന്നെല്ലാം തിരുമേനിയുടെ വാക്കുകൾ കേൾക്കുവാൻ കഴിഞ്ഞു. തിരുമേനി തൻെറ പ്രസംഗം ഇങ്ങനെ ആരംഭിച്ചു:

"ജനങ്ങളേ, എൻെറ വാക്കുകൾ ശ്രവിക്കുക. മറെറാരു കൊല്ലത്തിൽ നിങ്ങളുടെ മദ്ധ്യേ എന്നെ കാണുവാൻ നിങ്ങൾക്കു കഴിയുമോ എന്നു് എനിക്കറിഞ്ഞുകൂടാ."

തിരുമേനി തുടന്നു:

"ഈ വിശുദ്ധദിനത്തെയും ഈ വിശുദ്ധമാസത്തെയും ഈ വിശുദ്ധനഗരത്തെയുംപോലെ നിങ്ങളുടെ ജീവനും നിങ്ങളുടെ സ്വത്തുക്കളും നിങ്ങളുടെ അഭിമാനവും നിങ്ങൾക്കു് അന്യോന്യം വിശുദ്ധമായിരിക്കട്ടെ!

"ജനങ്ങളേ, ഞാൻ പറയുന്നതു ഹൃദയത്തിൽ ധരിക്കുക: നിങ്ങളെല്ലാവരും സമന്മാരാകുന്നു. പൊതുവായ ഒരു സാഹോദര്യത്തിൻെറ അംഗങ്ങളാകുന്നു നിങ്ങൾ. അതിനാൽ ഒരുവൻ അവൻെറ ഇഷ്ടാനുസരണം തന്നതിന്നൊഴിച്ചു മറെറാന്നും അവനിൽനിന്നു് എടുക്കുന്നതു വിരോധിക്കപ്പെട്ടിരിക്കുന്നു. അതിനാൽ മററുള്ളവരുടെ അവകാശങ്ങളിൽ കൈവെയ്ക്കരുതു്............നിങ്ങളുടെ അടിമകളെസ്സംബന്ധിച്ചാണെങ്കിൽ നിങ്ങൾ എന്തു ഭക്ഷിക്കുന്നുവോ, അതു് അവരെയും ഭക്ഷിപ്പിക്കുക. നിങ്ങൾ എന്തു് ഉടുക്കുന്നുവോ, അതു് അവരെയും ഉടുപ്പിക്കുക."

എന്നിങ്ങനെ സാരഗർഭങ്ങളും മാനുഷസാഹോദര്യത്തെയും മനുഷ്യൻെറ അവകാശങ്ങളെയും ഉത്തരവാദിത്വങ്ങളെയും മനുഷ്യഹൃദയത്തിൽ അടിയുറപ്പിക്കുന്നതുമായ തത്വോപദേശങ്ങൾ നല്കിയതിന്നുശേഷം തിരുമേനി ഉച്ചത്തിൽ പറഞ്ഞു: "നാഥാ, ഞാൻ എൻെറ സന്ദേശം നല്കിയില്ലേ?"

"തീർച്ചയായും അവിടുന്നു നല്കിക്കഴിഞ്ഞു" എന്ന ആ ജനസമൂഹത്തിൻെറ മറുപടി ആ പ്രദേശത്തെല്ലാം മാറ്റൊലിക്കൊണ്ടു.

"അതിന്നു നീ സാക്ഷിയാകുന്നു. ഞാൻ നിന്നോടു കാരുണ്യം അഭ്യർത്ഥിക്കുന്നു" എന്നു പറഞ്ഞു തിരുമേനി ഒട്ടകത്തിന്മേൽനിന്നിറങ്ങി. അനന്തരം അല്ലാഹു പ്രവാചകത്തിരുമേനിയെ ഇങ്ങനെ അറിയിച്ചു:

"ഈ ദിവസം നാം നിങ്ങൾക്കുവേണ്ടി നിങ്ങളുടെ മതത്തെ പൂർത്തീകരിക്കുകയും നിങ്ങളുടെ മേലുള്ള എൻെറ അനുഗ്രഹത്തെ മുഴമിപ്പിക്കുകയും ഇസ്ലാമിനെ നിങ്ങളുടെ മതമായി അംഗീകരിക്കുകയും ചെയ്തിരിക്കുന്നു."

ഖുർ ആൻ 5—4

അധികദിവസം താമസിയാതെ ലോകത്തിന്ന് ഒരനുഗ്രഹമായി നിയോഗിച്ചയയ്ക്കപ്പെട്ട റസൂൽത്തിരുമേനി പരലോകം പ്രാപിച്ചു. തിരുമേനിയാൽ സ്ഥാപിതമായ ഇസ്ലാംമതസംസ്കാരം ഇന്നും ജീവിക്കുന്നു.

# മുസ്ലിംഭരണകാലം

ഏതാണ്ട് ആയിരം വർഷങ്ങളിലധികം കാലം ഇന്ത്യാചരിത്രം മുസ്ലിംകളുമായി ബന്ധപ്പെട്ടാണിരിക്കുന്നത്. ഭാരതത്തിന്റെ ദക്ഷിണപ്രദേശത്തുള്ള കേരളക്കരയിൽ വന്ന മുസ്ലിംകൾ ഹിന്ദുജനതയുടെ സഹായസഹകരണങ്ങളോടുകൂടി വലിയൊരു സമുദായമായി വളർന്നുവന്ന ചരിത്രം ആദ്യാധ്യായങ്ങളിൽ വിവരിച്ചുവല്ലോ. എന്നാൽ ഉത്തരേന്ത്യയിൽ മുസ്ലിംകളുടെ ആഗമനം സമാധാനത്തോടുകൂടിയായിരുന്നില്ല. മദ്ധ്യേഷ്യയിൽനിന്നു വടക്കെ ഇന്ത്യയിൽ ആദ്യം പ്രവേശിച്ച മുസ്ലിംകളുടെ ചരിത്രം അക്രമങ്ങളാലും കൊള്ളകളാലും നിറയപ്പെട്ടതാണെന്നു ചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നു.

ഇന്ത്യയിൽ ബ്രിട്ടീഷ്ഭരണം സ്ഥാപിതമാകുന്നതിന്നുമുമ്പ് ഇന്ത്യ ഒരേ ഭരണത്തിൻകീഴിൽ ഒരിക്കലും ഏകീകരിക്കപ്പെട്ടിട്ടില്ലായിരുന്നു. ഹിന്തുഭരണകാലത്തും മുസ്ലിംഭരണകാലത്തും ഭാരതത്തിലെ വ്യത്യസ്തഭാഗങ്ങൾ പല രാജാക്കന്മാരുടെയും അധീനത്തിലായിരുന്നുവല്ലോ. പല കാരണങ്ങളാലും, പ്രത്യേകിച്ച് മേല്ക്കോയ്മയ്ക്കുവേണ്ടി, ഈ രാജാക്കന്മാർ തമ്മിൽത്തമ്മിൽ യുദ്ധംചെയ്തുകൊണ്ടിരുന്നു.

ഈ യുദ്ധങ്ങൾ ഹിന്തുരാജാക്കന്മാർതമ്മിലും മുസ്ലിംരാജാക്കന്മാർതമ്മിലും, ഹിന്തുരാജാക്കന്മാരും മുസ്ലിംരാജാക്കന്മാരുംതമ്മിലും നടന്നുകൊണ്ടിരുന്നു. അതിനാൽ അന്നത്തെ ഇന്ത്യാചരിത്രം മിക്കവാറും രാജാക്കന്മാരുടെയും അവർതമ്മിൽ നടന്നുകൊണ്ടിരുന്ന യുദ്ധങ്ങളുടെയും ചരിത്രമായിട്ടാണ് രേഖപ്പെടുത്തിയിട്ടുള്ളത്.

അതാതുകാലങ്ങളിൽ നടന്നുകൊണ്ടിരുന്ന സംഭവങ്ങളെ അതാതുകാലങ്ങളിൽ രേഖപ്പെടുത്തുന്ന സമ്പ്രദായം ഭാരതീയർക്കില്ലായിരുന്നു. അതിനാൽ ഇന്ത്യാചരിത്രം എഴുതുന്നതിന്നു വേണ്ടുന്ന വിവരങ്ങൾ ശേഖരിക്കുവാൻ ചരിത്രകാരന്മാർക്ക് മിക്കപ്പോഴും ഊഹാപോഹങ്ങളെയും രാജധാനികളിലെ പണ്ഡിതന്മാരും കവികളും നിർമ്മിച്ച ഗ്രന്ഥങ്ങളെയും കവിതകളെയും ആശ്രയിക്കേണ്ടിയിരുന്നു. ഇവരണ്ടും അതിശയോക്തികളാലും തൽക്കാലത്തെ വ്യക്തിപരമായ വികാരങ്ങളാലും നിറയപ്പെട്ടിരുന്നതുകൊണ്ടു പൂർണ്ണമായിവിശ്വാസയോഗ്യമായിരുന്നില്ലതാനും. അതിനാൽ പലപ്പോഴായി ഇന്ത്യ സന്ദർശിച്ച വിദേശീയരാൽ രചിക്കപ്പെട്ട പര്യടനക്കുറിപ്പുകളടങ്ങിയ ഗ്രന്ഥ

ങ്ങളെയായിരുന്നു ചരിത്രകാരന്മാർ കാൎയ്യമായി ഉപയോഗപ്പെടുത്തിയതു്. എന്നാൽ ഈ ഗ്രന്ഥങ്ങൾ, അവയുടെ കൎത്താക്കൾ സന്ദൎശിച്ച ദേശങ്ങളിലും കാലങ്ങളിലും ജീവിച്ച ഭാരതീയരുടെ ജീവിതസമ്പ്രദായങ്ങളുടെയും സ്ഥിതിഗതികളുടെയും വിവരണങ്ങൾമാത്രമായിരുന്നതുകൊണ്ടു്, അവയ്ക്കു് ഒരു ചരിത്രത്തിനുവേണ്ടുന്ന തുടൎച്ചയില്ലായിരുന്നു. എന്നിരുന്നാലും ചീനക്കാരായ ഹ്യുയാങ്ങ് സാങ്ങ്, ഫാഹിയാൻ, മുസ്ലിംകളായ അൽബിറൂണി, ഇബ്‌നു ബതൂത്ത എന്നിങ്ങനെയുള്ള സഞ്ചാരികളിൽനിന്നാകുന്നു നിഷ്പക്ഷമായി രേഖപ്പെടുത്തിട്ടുള്ള പല വിവരങ്ങളും ചരിത്രകാരന്മാൎക്കു ലഭിച്ചിട്ടുള്ളതു്.

ഭരണപരമായും ഭാഷാപരമായും ഇന്ത്യ ഏകീകരിച്ചിരുന്നില്ലെങ്കിലും മതപരമായും സംസ്കാരപരമായും ഏകീകൃതമായിരുന്നു. എത്രയും പുരാതനമായ ഹിന്ദുമതം ചിന്തിക്കുന്ന വ്യക്തികളെയും ചിന്തകൂടാതെ ജീവിക്കുന്ന വ്യക്തികളെയും സമൂഹങ്ങളെയും അവരുടെ മാനസികവളൎച്ചയ്ക്കനുസരിച്ചു സംതൃപ്തരാക്കുവാൻ പൎയ്യാപ്തമാകുന്നു. ദൈവത്തിന്റെ ഏകത്വം സ്ഥാപിച്ചു്, നന്മയെയും തിന്മയെയും വേർതിരിച്ചു്, തിന്മയെ ത്യജിച്ചു സത്ഗുണങ്ങളെ ആചരിച്ചു ധാൎമ്മികമായ ജീവിതത്തിലൂടെ ചിന്തിക്കുന്ന വ്യക്തികളെ മോക്ഷത്തിലേയ്ക്കു നയിക്കുവാൻ സഹായിക്കുന്ന വേദങ്ങളും മററു പുണ്യഗ്രന്ഥങ്ങളും അവതാരപുരുഷന്മാരും ഹൈന്ദവൎക്കുണ്ടു്. ചിന്തകൊണ്ടലട്ടാത്ത വെറും സാധാരണജനങ്ങളെയാകട്ടെ, ഹിന്ദുമതം തൊഴിൽമുഖേന വിഭജിച്ചു വീണ്ടും ആരാധനാകേന്ദ്രങ്ങൾ

വഴിക്കും പുരോഹിതന്മാർവഴിക്കും സംഘടിപ്പിച്ചു ധാർമ്മി കമായ ജീവിതത്തിലേയ്ക്കു നയിക്കുകയും ചെയ്യുന്നു.

ഹൈന്ദവർ തങ്ങളുടെ ദേവാലയങ്ങളിലേയ്ക്കു് എപ്പോഴും വലിയ സംഭാവനകൾ നല്കിക്കൊണ്ടിരുന്നതുകൊണ്ടു ക്ഷേത്രങ്ങളിൽ വളരെയധികം ധനം സംഭരിക്കപ്പെട്ടവന്നു. അതേപ്രകാരംതന്നെ ഹിന്ദുരാജാക്കന്മാരുടെ രാജധാനികളും അതിയായ സമ്പത്തിൻെറ കേന്ദ്രങ്ങളായി. ഈ സമ്പത്തുകളും പൊതുവെയുള്ള ഇന്ത്യയുടെ ധനസമൃദ്ധിയും സമ്പത്തിനെ കാംക്ഷിച്ച വിദേശീയരെ എപ്പോഴും ആകർഷിച്ചു; അവരെ മിക്കപ്പോഴും ആക്രമണത്തിന്നു പ്രേരിപ്പിച്ചു. ഇങ്ങനെയായിരുന്നു ഏഷ്യയുടെ മധ്യപ്രദേശങ്ങളിൽനിന്നു മുഹമ്മത്‌ഗസനി, മുഹമ്മത്‌ഗോറി, തിമൂർ എന്നിങ്ങനെയുള്ള മുസ്ലിംയോദ്ധാക്കൾ ഇന്ത്യയെ ആക്രമിക്കുവാനിടയായതു്. അന്തച്ഛിദ്രങ്ങളാൽ അന്നത്തെ രാജാക്കന്മാൎക്കു് ഈ അക്രമികളെ ചെറുക്കുവാനുള്ള കഴിവുണ്ടായിരുന്നില്ല. അതു് അക്രമികൾക്കു കൂടുതൽ കൊള്ളയ്ക്കും കവച്ചയ്ക്കും പ്രേരകമായി. ഇതാണു് വാസ്തവം.

യഥാർത്ഥമുസ്ലിംസംസ്കാരംകൊണ്ടു മെരുക്കപ്പെട്ടവരായിരുന്നില്ല ഈ യോദ്ധാക്കൾ. യഥാർത്ഥമുസ്ലിംസംസ്കാരവാഹികൾ അന്നത്തെ അറബികളായിരുന്നു. തങ്ങൾ സ്ഥാപിച്ച സാമ്രാജ്യത്തിലെ നിവാസികൾക്കു യാതൊരു വിധകഷ്ടതകളും അനുഭവിക്കുവാൻ അവർ അനുവദിച്ചിരുന്നില്ലെന്നുമാത്രമല്ല, അറബികൾക്കുള്ള സർവ്വസ്വാതന്ത്ര്യങ്ങളും അനുവദിച്ചുകൊടുക്കുകയും ചെയ്തിരുന്നു. ദേവാലയങ്ങൾ സുരക്ഷിതമാക്കുക, ഫലവൃക്ഷങ്ങളും കൃഷികളും നശി

പ്പിക്കാതിരിക്കുക, യുദ്ധത്തിൽ ഏർപ്പെടാത്ത സാധാരണജനതയെയും പ്രത്യേകിച്ചു വൃദ്ധന്മാരെയും സ്ത്രീകളെയും കുട്ടികളെയും ഉപദ്രവിക്കാതിരിക്കുക എന്നിങ്ങനെയുള്ള മുസ്ലിം യുദ്ധനിയമങ്ങൾ യുദ്ധംചെയ്യേണ്ടിവന്നപ്പോഴെല്ലാം അവർ കണിശമായി പാലിച്ചുപോന്നു. മുസ്ലിംനാമധേയം ധരിച്ച് ഇന്ത്യയെ ആക്രമിച്ചു കൊള്ളചെയ്ത യോദ്ധാക്കൾ, വാസ്തവത്തിൽ, ചരിത്രകാരന്മാർക്ക് ഇസ്ലാംമതത്തെ മലിനപ്പെടുത്തുവാൻ വഴി തെളിയിച്ചുകൊടുക്കുകമാത്രമാണുണ്ടായത്.

ബ്രിട്ടീഷുഭരണകാലത്താകുന്നു ഇന്ത്യാചരിത്രം രേഖപ്പെടുത്തുവാൻ തുടങ്ങിയത്. ബ്രിട്ടീഷുകാർക്കുമുമ്പ് ഇന്ത്യ ഒട്ടുമുക്കാലും ഭരിച്ചിരുന്നതു മുസ്ലിംകളായിരുന്നു; അവരുടെ കയ്യിൽനിന്നാണല്ലോ ബ്രിട്ടീഷുകാർ ഭരണാധികാരം കൈപ്പററിയത്. അവർക്കുമുമ്പുണ്ടായിരുന്ന ഭരണാധികാരികളേക്കാൾ ഉത്തമന്മാർ തങ്ങളാണെന്ന അഭിപ്രായം ബഹുഭൂരിപക്ഷം ഹിന്ദുജനതയിൽ ഉന്നയിക്കേണ്ടതു തങ്ങളുടെ ചുമതലയാണെന്നു ധരിച്ചു ബ്രിട്ടീഷുചരിത്രകാരന്മാർ പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അതിന്നു് അവരെ ആക്ഷേപിക്കേണ്ടതില്ല. കൂടാതെ, യൂറോപ്പിലെ കുരിശുയുദ്ധകാലം മുതല്ക്കു മുസ്ലിംകളെയും അവരുടെ സംസ്കാരത്തെയും ആക്ഷേപിക്കുന്ന ഒരു സമ്പ്രദായമായിരുന്നു യൂറോപ്യൻചരിത്രകാരന്മാർ അനുവർത്തിച്ചിരുന്നതും. അതിനാൽ മുസ്ലിംകളുമായി ബന്ധപ്പെട്ട ഇന്ത്യാചരിത്രം അവർ നിഷ്പക്ഷമായി രേഖപ്പെടുത്തിയിട്ടുണ്ടായിരിക്കുമെന്നു കരുതുവാൻ തരമില്ല. ബ്രിട്ടീഷുചരിത്രകാരന്മാർ എഴുതിയ ഇന്ത്യാച

രിത്രത്തിൻെറ പഠനമാണ് ഹിന്ദുക്കളെയും മുസ്ലിംകളെയും പൂർണ്ണസൌഹാർദ്ദത്തിൽ ജീവിതം നയിക്കുവാൻ അനുവദിക്കാതിരുന്നതെന്നു പറഞ്ഞാൽ അതൊരു വാസ്തവം മാത്രമാകുന്നു. മേലാലെങ്കിലും ഇന്ത്യൻചരിത്രകാരന്മാർ ഗവേഷണങ്ങൾ നടത്തി ഈ ദോഷം പരിഹരിക്കുമെന്നു പ്രതീക്ഷിക്കാം. ഈ വിഷയത്തിൽ പൊതുജനങ്ങളുടെ ചിന്തയെ ഉണർത്തുവാൻ ഉതകുന്ന ചില സൂചനകൾ എടുത്തുകാണിക്കുവാൻമാത്രമേ ഇവിടെ നിവൃത്തിയുള്ളൂ.

ആയിരം കൊല്ലങ്ങൾക്കുമുമ്പ് ഇന്ത്യയെ ആക്രമിച്ച മുസ്ലിംകളുടെ പ്രവർത്തനങ്ങൾ ധാർമ്മികമായിരുന്നുവോ ഇല്ലയോ എന്ന് ഇപ്പോൾ സ്ഥാപിക്കേണ്ടതില്ല. മനുഷ്യസ്വഭാവവും അന്നത്തെ പരിതസ്ഥിതികളും മനസ്സിലാക്കി, ചരിത്രത്തിൽ വിവരിച്ചപ്രകാരമുള്ളതും മുസ്ലിംയോദ്ധാക്കൾ വരുത്തിയതുമായ കെടുതികൾക്കുത്തരവാദി ഇസ്ലാംമതമല്ല എന്നു സ്ഥാപിക്കുന്നതു് ഇന്ത്യൻരാഷ്ട്രീയസൌഹാർദ്ദജീവിതത്തിനു് അനുകൂലമായിരിക്കുമെന്നതു നിസ്തർക്കമാണു്. ഈ പരിഷ്കൃതകാലത്തുകൂടി, രാഷ്ട്രങ്ങളെ അധീനപ്പെടുത്തുവാനും ലോകത്തിലെ വിഭവങ്ങൾ സംഭരിക്കാനുമായി, ലോകസമാധാനത്തിൻെറയും മനുഷ്യസ്വാതന്ത്ര്യസ്ഥാപനത്തിൻെറയും പേരിൽ ഒരു രാഷ്ട്രം ലക്ഷക്കണക്കായ സ്ത്രീകളും പിഞ്ചുപൈതങ്ങളും സമാധാനത്തിൽ ജീവിക്കുന്ന മറെറാരു രാഷ്ട്രത്തിലെ സുന്ദരമായ ഒരു പട്ടണത്തെ ഒരു നിമിഷംകൊണ്ടു പാടേ നശിപ്പിക്കാമെങ്കിൽ, ആയിരം കൊല്ലങ്ങൾക്കുമുമ്പു ഗസനിമുഹമ്മതും മററും നടത്തിയെന്നു പറയപ്പെടുന്ന കെടുതികൾ അന്നത്തെ പരി

ത്സ്ഥിതിയിൽ എത്രകണ്ടു യഥാർത്ഥവും ഗുരുതരവുമാണെന്നു ശരിയായി ഗവേഷണം നടത്തി തീർച്ചപ്പെടുത്തേണ്ടതാണു്. ലോകചരിത്രത്തിന്റെയും മുസ്ലിംചരിത്രത്തിന്റെയും വെളിച്ചത്തിൽ ഈ സംഭവങ്ങളുടെ സ്ഥിതിഗതികളെ കാര്യകാരണസമേതം നിരൂപണംചെയ്യുന്നാപക്ഷം ഇസ്ലാംമതം നിരപരാധിയാണെന്നു് എളുപ്പം സ്ഥാപിക്കപ്പെടും.

1206-ൽ ആയിരുന്ന അടിമരാജവംശക്കാരനായ കുത്തുബുദ്ദീൻ ഇന്ത്യയിലെ രാജാവായി അഭിഷേകംചെയ്യപ്പെട്ടതു്. പിന്നീടു സുൽത്താന്മാർ ഭരണം നടത്തി. അതിന്നുശേഷം 1526-ൽ മുഗൾസാമ്രാജ്യം സ്ഥാപിക്കപ്പെട്ടു. ഈ രാജവംശങ്ങളിലെ മുസ്ലിംകൾ തികച്ചും ഭാരതീയരായിരുന്നു. പൂർവ്വികന്മാർ വിദേശീയരായിരുന്നുവെങ്കിലും അവരുടെ ജന്മഭൂമി ഭാരതമായിരുന്നു. അതിനാൽ അവരുടെ പരിശ്രമങ്ങളുടെ ഫലങ്ങൾ, അനുകൂലങ്ങളായിരുന്നാലും പ്രതികൂലങ്ങളായിരുന്നാലും, ഭാരതത്തിൽത്തന്നെ ലയിച്ചു. ഭാരതീയരായ ദ്രാവിഡരുടെയും ആര്യന്മാരുടെയും സ്ഥിതി ഇതുതന്നെയായിരുന്നു; അവക്കു കുറേക്കൂടി കാലപ്പഴക്കമുണ്ടെന്നേയുള്ളു. എങ്കിലും ഒരു വ്യത്യാസമുണ്ടായിരുന്നുവെന്നു സമ്മതിക്കാതെ തരമില്ല: ദ്രാവിഡരും ആര്യന്മാരും അംഗീകരിച്ച ഹിന്ദുമതത്തിന്റെയും സംസ്കാരത്തിന്റെയും ജനനം ഇന്ത്യയിലായിരുന്നു; ഭാരതീയരായ മുസ്ലിംകൾ അംഗീകരിച്ചവയുടേതാകട്ടെ, ഭാരതത്തിന്നു പുറത്തും. ആധുനികലോകം സംസ്കാരങ്ങളുടെ സമ്മേളനത്തെ സ്വാഗതംചെയ്തുവരികയാണു്. എന്നാൽ

ഭാരതത്തെസ്സംബന്ധിച്ചേടത്തോളം ചരിത്രകാരന്മാർ സ്വന്തം ഉദ്ദേശനിർവ്വഹണത്തിന്നു സൃഷ്ടിച്ച ചില പ്രശ്നങ്ങൾ ഭാരതത്തിലെ സമുദായങ്ങളുടെ സൌഭാഗ്യജീവിതത്തെ തടസ്സപ്പെടുത്തിയിട്ടുണ്ടെന്നു് ഇതിന്നുമുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഇവയിലൊന്നാണു്, ഭാരതത്തിലെ മുസ്ലിംഭരണകർത്താക്കൾ മതവിദ്വേഷംനിമിത്തം ഹിന്ദുക്കളെ ദ്രോഹിക്കുകയും അവരുടെ മതസ്ഥാപനങ്ങളെ നശിപ്പിക്കുകയും ചെയ്തിരുന്നുവെന്ന പ്രചരണം.

ചിന്തിക്കുന്നവൎക്കറിയാം, ഈ പ്രചരണം തീരെ വാസ്തവവിരുദ്ധമാണെന്നു്. മുസ്ലിംനാമധേയം ധരിച്ച ചില വ്യക്തികൾ അവരുടെ ദുഷ്പ്രവൃത്തികളെക്കൊണ്ടു മുസ്ലിംകളുടെ സൽപ്പേരിനെ മലിനപ്പെടുത്തിയിട്ടുണ്ടാകാമെന്നതല്ലല്ലോ ചിന്താവിഷയം. ഇതരമതസ്ഥരോടുള്ള അപമര്യാദപോലും ഇസ്ലാമികനിബന്ധനകൾക്കു തീരെ വിരുദ്ധമാണെന്നു മുസ്ലിംസംസ്കാരത്തെ പ്രതിപാദിച്ച അധ്യായത്തിൽ പൂൎണ്ണമായി തെളിയിച്ചിട്ടുണ്ടു്. ഇന്ത്യയിൽ അതു സംഭവ്യമാണോ എന്നാണു് പരിശോധിക്കാനുള്ളതു്.

ഇന്നത്തെപ്പോലെ അന്നും ഭാരതീയർ ബഹുഭൂരിപക്ഷം ഹിന്ദുക്കളായിരുന്നു; വിദേശത്തുനിന്നു് ഇന്ത്യയിൽ വന്നു കുടിയേറിപ്പാൎത്ത മുസ്ലിംകളുടെ സന്താനപരമ്പര ഹിന്ദുക്കളെ അപേക്ഷിച്ചു് ഒരു നിസ്സാരന്യൂനപക്ഷവുമായിരുന്നു. ഹിന്ദുക്കൾ അജ്ഞരോ ബലഹീനരോ യുദ്ധപാടവമില്ലാത്തവരോ ആയിരുന്നില്ല. നിസ്സാരന്യൂനപക്ഷക്കാരായ മുസ്ലിംകളുടെ ഭരണം പൊതുവിൽ ഹൈന്ദവരുടെ ക്ഷേമജീവിതത്തിനോ മതത്തിനോ സംസ്കാരത്തി

ദന്നൊ ഹാനികരമാണെന്നു ഹിന്തുജനതയ്ക്കു ബോധ്യപ്പെട്ടിരുന്നുവെങ്കിൽ തീച്ചയായും ആ ഭരണം നൂററാണ്ടുകളോളം നീണ്ടുനില്ക്കുവാൻ ഭൂരിപക്ഷക്കാരായ ഹിന്തുക്കൾ അനുവദിക്കുമായിരുന്നില്ല. മുസ്ലിംകൾ ഹിന്തുവിരോധികളും ഹിന്തുക്കൾ മുസ്ലിംകളുടെ മദ്ദനത്തിന്നു നിശ്ശബ്ദം കീഴ്പ്പെടുന്നവരുമായിരുന്നുവെങ്കിൽ ഇന്ത്യ ഒരു മുസ്ലിംരാഷ്ട്രമായി പരിണമിക്കുവാൻ നൂററാണ്ടുകൾ നിലനിന്ന പ്രയത്നം ആവശ്യമുണ്ടായിരുന്നില്ല. ഭരണാധികാരികൾ നിർബ്ബന്ധം ചെലുത്തിയിരുന്നപ്പോൾ ഭൂരിപക്ഷം അതിശീഘ്രം ന്യൂനപക്ഷമായി പരിണമിച്ചതും എതിർപക്ഷത്തെ നിശ്ശേഷം ഹനിച്ചതുമായ പല ദൃഷ്ടാന്തങ്ങളും ലോകചരിത്രം രേഖപ്പെടുത്തിയിട്ടുണ്ട്. സാധാരണജനങ്ങളുടെ അക്രമത്തെ ഭയപ്പെട്ടുകൊണ്ടു വലിയ ജനവിഭാഗങ്ങൾ തങ്ങളുടെ സവ്വസ്വവും ത്യജിച്ചു കൂട്ടംകൂട്ടമായി സ്വദേശം വിട്ടോടി ദൂരദേശങ്ങളിൽ രക്ഷപ്രാപിക്കുന്ന അനുഭവം ഭാരതത്തിന്നുതന്നെയുണ്ട്. എന്നാൽ മുസ്ലിംകളുടെ തലസ്ഥാനകേന്ദ്രമായി ദീഘകാലം നിലനിന്ന ദൽഹിപ്പട്ടണത്തിൽക്കൂടി മുസ്ലിംകൾ ഒരു ന്യൂനപക്ഷമായിട്ടുതന്നെ നിലകൊണ്ടതു മുസ്ലിംകളും ഹിന്തുക്കളും പൂണ്ണസൌഹാദ്ദത്തിലായിരുന്നു ജീവിച്ചുവന്നതെന്നു നിസ്സംശയം തെളിയിക്കുന്നു. അവസരോചിതം യോജിച്ചു പ്രവത്തിക്കുവാനും നേതൃത്വം സൃഷ്ടിക്കുവാനുമുള്ള കെല്പും പാരമ്പര്യവും ഹൈന്ദവക്കുണ്ട്. രാഷ്ട്രീയസ്വാതന്ത്ര്യം ആവശ്യമാണെന്നു വന്നപ്പോൾ മഹാത്മജിയുടെ നേതൃത്വം അവക്കു ലഭിച്ചു. ആ നേതൃത്വത്തിൻകീഴിൽ സുശക്തമായി അവർ സംഘടിച്ചു സ്വാത

ന്ത്യം നേടി. ഇന്ത്യയിലെ വിഖ്യാതരായ രാജാക്കന്മാർ കൂടി അനുകരിച്ച ബുദ്ധമതം ഇന്ത്യയിലെ ഹൈന്ദവപുരോഹിതന്മാക്ക് സ്വീകാര്യമല്ലെന്നു വന്നപ്പോഠം ബുദ്ധമതം ഭാരതത്തിൽനിന്നു പുറംതള്ളപ്പെട്ടു.

ഭരണാധികാരികഠംവഴിയായുള്ള മതപ്രചരണമോ നിർബ്ബന്ധപരിവത്തനമോ ആയിരുന്നില്ല ഇസ്ലാമിൻെറ പാരമ്പര്യ്യവും. അമുസ്ലിംഭരണത്തിൻകീഴിലിരുന്ന മലയാ അർദ്ധദ്വീപിലെ നിവാസികളെല്ലാവരും ഇണ്ടോനേഷ്യൻദ്വീപുകളിലെ ജനങ്ങളിൽ ബഹുഭൂരിപക്ഷവും ചൈനയിലെ വലിയൊരു വിഭാഗം ജനതയും ഇസ്ലാംമതാനുയായികളായിത്തീന്നതു് ഈ ദേശങ്ങളിലെ ഭരണാധികാരികഠം അമുസ്ലിംകളായിരുന്നപ്പോഴായിരുന്നു. അവിടത്തെ മുസ്ലിംകഠം അത്ഭുതകരമായ മതസഹിഷ്ണതയാണു് ഇന്നും പാലിച്ചുവരുന്നതു്.

ഭാരതം ഭരിച്ച മുസ്ലിംകഠം ഹിന്ദുവിരോധികളായിരുന്നില്ലെന്നതാണു് വാസ്തവം. ഈ രാജാക്കന്മാരിൽ ചിലർ നിപുണരും ചിലർ അപ്രാപ്തരുമായിരുന്നുവെന്നതിന്നു സംശയമില്ല. പ്രാപ്തിയനുസരിച്ചു് അവരുടെ ഭരണം ഗുണദോഷമിശ്രവുമായിരുന്നു. എന്നാൽ അവരുടെ ലക്ഷ്യം ഭാരതീയരുടെ ക്ഷേമജീവിതമായിരുന്നുവെന്നതു തീച്ചയാണു്. ഭരണത്തിന്നു് അവർ ഹിന്ദുവിദഗ്ദ്ധന്മാരുടെ സഹകരണം തേടുകയും ഹിന്ദുക്കഠം ആ സഹകരണം നല്കുകയും ചെയ്തിട്ടുണ്ടു്; നിപുണരായ ഹിന്ദുക്കഠംക്കു മന്ത്രിപദം നല്കുകയും സിവിൽവകുപ്പിലും പട്ടാളത്തിലും ഉയന്ന ഹൈന്ദവോദ്യോഗസ്ഥന്മാരെ നിയമിക്കുകയും ചെ

യ്യിട്ടുണ്ട്. മുഗൾസാമ്രാജ്യത്തിൻെറ പിതാവായ ബാബർതന്നെ നല്ലൊരു ഭരണതന്ത്രജ്ഞനായിരുന്നുവല്ലോ. അദ്ദേഹം തൻെറ ആത്മകഥയിൽ പ്രസ്താവിക്കുന്നതു്, ഹൈന്ദവരെ ഭരിക്കുന്നവർ ഹിന്ദുക്കളുടെ മതാചാരങ്ങളെ ആദരിക്കുകയും ഭാരതത്തിൽ ഗോവധം നിരോധിക്കുകയും വേണമെന്നാകുന്നു. മുഗൾവംശത്തിലെ ഏററവും വിഖ്യാതനായ ചക്രവത്തിയായിരുന്നുവല്ലോ മഹാനായ അക്ബർ. അദ്ദേഹത്തിൻെറ ഭരണം അന്നത്തെ ലോകത്തിലെ ഏററവും പരിഷ്കരിച്ചതും തികച്ചും നീതിപൂവ്വവുമായിരുന്നുവെന്നു സവ്വചരിത്രകാരന്മാരും സമ്മതിക്കുന്നു. അക്ബറിൻെറ രാജധാനി പല തുറകളിലും പ്രശസ്തി നേടിയ ഹിന്ദുക്കളും മുസ്ലിംകളുമായ വിദഗ്ദ്ധന്മാരാൽ നിറയപ്പെട്ടിരുന്നു. ടോഡർമാൾ,ഭഗവൻദാസ്,മാനസിംഹൻ, അബ്ദുഫാസിൽഫൈസി, തുളസിദാസ്, സൂർദാസ് എന്നിവരായിരുന്നു അവരിൽ പ്രധാനികൾ. 'അയിനി അക്ബറി,' 'അക്ബർനാമ' എന്നീ പ്രസിദ്ധഗ്രന്ഥങ്ങൾ അബുഫാസിലിൻെറ കൃതികളാണു്. തുളസിദാസും സൂർദാസും ഖ്യാതിനേടിയ സാഹിത്യകാരന്മാരും കവികളുമായിരുന്നു. അക്ബറിൻെറ കൊട്ടാരത്തിൽവെച്ചു വിദ്വാന്മാർ തമ്മിൽ ഇടയ്ക്കിടെ നടന്നുകൊണ്ടിരുന്ന ചർച്ചകൾവഴിയായി വ്യത്യസ്തസംസ്കാരങ്ങൾ തമ്മിൽ സംയോജനമുണ്ടാകുകയും വിജ്ഞാനവും സംസ്കാരവും പുരോഗമിക്കുകയും ചെയ്തു. ഈ ചർച്ചായോഗങ്ങളിൽ ക്രൈസ്തവരുടെ സാന്നിധ്യം ലഭിക്കാതിരുന്നപ്പോൾ ഗോവയിൽനിന്നു പുരോഹിതന്മാരെ ക്ഷണിച്ചുവരുത്തി അവയിൽ പങ്കുകൊള്ളിച്ചു.

പ്രശംസനീയമായ ഒരു ഭരണസമ്പ്രദായമാണ് അക്ബർ നടപ്പിൽ വരുത്തിയത്: സാമ്രാജ്യത്തെ സുബ്ബകൾ, ഫൌസുകൾ, തഹ്സിലുകൾ എന്നിങ്ങനെ പല വിഭാഗങ്ങളായി തിരിച്ച് അവയെ ഓരോ സുബേദാരുടെ ഭരണത്തിൻകീഴിലാക്കി. സുബേദാർമാരുടെ ധനകാര്യവിദഗ്ധന്മാരായി ദിവാന്മാരെയും സൈന്യാധിപന്മാരായി ഫൗജ്ദാർമാരെയും മററു കീഴുദ്യോഗസ്ഥന്മാരെയും നിയമിച്ചു. ഭൂമിയുടെ വിളവിൻെറ തോതനുസരിച്ച് ഇനങ്ങളായി തിരിച്ചു നികുതി ചുമത്തി. നീതിപാലനത്തിന്നു 'കാസി'മാരെ നിയമിച്ചു. ഏതാണ്ട് ഈ ഭരണസമ്പ്രദായത്തെയാണ് ബ്രിട്ടീഷുകാർകൂടി അനുകരിച്ചത്.

ഭാരതത്തിൻെറ ഏകീകരണത്തെ ലാക്കാക്കി ഹിന്ദുസ്ഥാനി എന്ന ഒരു നൂതനരാഷ്ട്രഭാഷ സ്ഥാപിക്കുവാൻ അക്ബർ ഉദ്യമിച്ചു. സാമുദായികമായ പരിഷ്ക്കാരങ്ങൾ നടപ്പിൽവരുത്തുവാൻകൂടി അദ്ദേഹം ധൈയ്യപ്പെട്ടു. ഭർത്താക്കന്മാർ മൃതിയടഞ്ഞാൽ ശവം ദഹിപ്പിക്കുന്നതിനോടുകൂടി ഭായ്യമാർ അഗ്നിയിൽ ചാടി തന്നെത്താൻ ദഹിപ്പിക്കുന്ന 'സതി' എന്ന സമ്പ്രദായത്തെയും ശൈശവവിവാഹത്തെയും പൊതുജനസഹകരണത്തോടുകൂടി അദ്ദേഹം ഏതാണ്ടു നിത്തൽചെയ്തു എന്നു പറയാം. അക്ബരുടെ ഭരണനയവും മതസഹിഷ്ണുതയും സാമ്രാജ്യത്തിന്നു ഹിന്ദുജനതയുടെയും രാജവംശങ്ങളുടെയും സൌഹാർദ്ദസഹകരണങ്ങളെ നിഷ്പ്രയാസം നേടി. സമുദായമൈത്രിയെ ലാക്കാക്കി അക്ബർതന്നെ ഹിന്ദുക്കളുമായി മിശ്രവിവാഹങ്ങൾ നടത്തി. അക്ബരുടെ ഭരണനൈപുണ്യത്തെയും വിശാലമനസ്ക

തയെയും പ്രശംസിച്ച് അദ്ദേഹത്തെ ഇസ്ലാമിൻെറ പരി ധിയിൽനിന്നു പുറത്തുനിൎത്തുവാൻകൂടി ചില ചരിത്രകാരന്മാർ തുനിഞ്ഞിട്ടുണ്ടു്.

എന്നാൽ ഉത്തരേന്ത്യയിൽ ഭരണം നടത്തിയ അക്ബർമാത്രമല്ല ഭാരതത്തിൽ മതസഹിഷ്ണുത പാലിച്ചിരുന്നതു്. ദക്ഷിണഭാരതത്തിൽ ഭരണംനടത്തിയവരും ഹിന്ദുവിരോധികളാണെന്നു ചരിത്രകാരന്മാർ ചിത്രീകരിച്ചവരുമായ ഹൈദരാലിയും ടിപ്പുവുംകൂടി ഹിന്ദുദേവാലയങ്ങളെ സുരക്ഷിതമായി പാലിച്ചുവന്നിരുന്നുവെന്നതിന്നു ധാരാളം തെളിവുകളുണ്ടു്. ഹൈദരിൻെറ തലസ്ഥാനനഗരമായിരുന്ന ശ്രീരംഗത്തെ ക്ഷേത്രത്തിലെ പ്രധാനപ്രതിഷ്ഠയ്ക്കു് അണിയിക്കുന്നതിന്നായി അദ്ദേഹം സംഭാവനചെയ്ത ഒരു സ്വൎണ്ണകിരീടം ഇന്നും ഉപയോഗിച്ചുവരുന്നു. ശ്രീരംഗത്തിലെ ക്ഷേത്രം ടിപ്പുവിൻെറ രാജധാനിക്കടുത്തുതന്നെയാണു് സ്ഥിതിചെയ്യുന്നതു്. ആ ക്ഷേത്രത്തിലേയ്ക്കു ടിപ്പുതന്നെ പല സംഭാവനകളും നല്കീട്ടുണ്ടു്. മലബാറിലെ ഗുരുവായൂർ, കൊല്ലങ്കോട്ടു്, ആലുങ്ങൽ മുതലായ വളരെ അധികം ക്ഷേത്രങ്ങൾ ടിപ്പുവിൻെറ ദാനങ്ങൾ ഇന്നും അനുഭവിച്ചുവരുന്നു; പല ക്ഷേത്രങ്ങളുടെയും പരിപാലനത്തിന്നായി പൂജാരികൾക്കു കരമൊഴിവാക്കി ഭൂമി പതിച്ചുകൊടുത്തിട്ടുമുണ്ടു്.

ഇന്നത്തെ ഭാരതത്തിലെ ഏതു സന്ദൎശകന്മാരെയും പുളകംകൊള്ളിക്കുന്ന കാഴ്ചകളിൽ ഏററവും മുന്നണിയിൽ നില്ക്കുന്നതും ലോകത്തിലെ അത്ഭുതനിൎമ്മാണങ്ങളിൽ ഒന്നുമാണു് ഷാജിഹാൻചക്രവൎത്തിയാൽ പണിചെയ്യി

ക്കപ്പെട്ട താജ്മഹാൾ എന്ന സൌധം. മുഗൾരാജാക്കന്മാ രാൽ നിർമ്മിക്കപ്പെട്ട മനോഹരങ്ങളും ഗംഭീരങ്ങളുമായ വള്ളികളും സൌധങ്ങളും കോട്ടകളും അവയുടെ നിർമ്മാതാക്കൾക്കും ഭാരതത്തിന്നും അഭിമാനകരമായി ഇന്നും വിലസുന്നു. ദൽഹിയിലെ ജുമാമസ്ജീദ്, ചുവന്നകോട്ട, ആഗ്രാകോട്ട, അതിന്നകത്ത് സ്ഥിതിചെയ്യുന്ന മോതിമസ്ജീദ്, അക്ബർചക്രവർത്തി പണിതുടങ്ങി മുഴമിക്കാതെ വിട്ട ഫാതിപൂർസിക്രി എന്നിവ അവയിൽപ്പെട്ടവയാകുന്നു.

മുഗിളർ ഒന്നാന്തരം സസ്യശാസ്ത്രജ്ഞന്മാരായിരുന്നു. പേഷ്യയിൽനിന്നും അഫ്ഗാനിസ്ഥാനിൽനിന്നും പല തരം പഴവർഗ്ഗങ്ങളെയും വൃക്ഷങ്ങളെയും ഭാരതത്തിൽ കൊണ്ടുവന്ന് അവർ നട്ടുവളർത്തി. ഭംഗിയേറിയ പുഷ്പങ്ങളും ലതകളും നിറഞ്ഞ ആരാമങ്ങളുണ്ടാക്കി പല പ്രദേശങ്ങളെയും അവർ മനോഹരമാക്കി. കാഷ്മീരിൽ സ്ഥിതിചെയ്യുന്നതും അനേകം സന്ദർശകന്മാരെ ആകർഷിക്കുന്നതുമായ മുഗൾഗാർഡൻസ് എന്ന മനോഹരമായ ആരാമം മുഗിളരുടെ സൃഷ്ടിയാണ്. മുഗൾരാജാക്കന്മാരുടെ വേനൽക്കാലത്തെ സുഖവാസം ഈ തോട്ടങ്ങളിലായിരുന്നുവത്രേ.

ജസിയ എന്ന നികുതി ഹിന്ദുക്കളോട് വസൂൽചെയ്തിരുന്നുവെന്ന് ഒരാക്ഷേപം ചരിത്രകാരന്മാർ മുഗിളരിൽ ചിലരുടെ പേരിൽ ചുമത്തുന്നുണ്ട്. എന്നാൽ മുസ്ലിംകൾ സക്കാത്ത് എന്ന നിർബ്ബന്ധനികുതി കൊടുക്കേണ്ടതിന്നു പകരമായിട്ടായിരുന്നു ഈ നികുതി ഹിന്ദുക്കളുടെ പേരിൽ ചുമത്തിയിരുന്നതു് എന്നതാണ് വാസ്തവം. ജസിയ

കൊടുക്കുന്നവരെ പട്ടാളസേവനത്തിൽനിന്നു് ഒഴിവാക്കുകയും ചെയ്തിരുന്നുവത്രേ.

മുസ്ലിംസംസ്കാരത്തിൻെറയും ഹൈന്ദവസംസ്കാരത്തിൻെറയും സമ്മേളനം ഭാരതത്തെ സംസ്കാരപരമായും സാമ്പത്തികമായും ഉത്തേജിപ്പിച്ചിട്ടുണ്ടു്. തത്വപരമായ ചിന്തകളിലും വിജ്ഞാനസമ്പാദനത്തിലും നീതിപരിപാലനത്തിലും ഉടുപ്പിലും നടപ്പിലും ഭക്ഷണരീതിയിലും വ്യാപാരത്തിലും വ്യവസായത്തിലും യുദ്ധതന്ത്രങ്ങളിലും, മറെറല്ലാ തുറകളിലും, ഈ സമ്മേളനം പുരോഗമനത്തിന്നു സഹായിച്ചിട്ടുണ്ടു്. മുസ്ലിംകളുടെ സാഹോദര്യപാലനവും മദ്യവർജ്ജനവും പിന്നീടു മഹാത്മജിയുടെ പ്രസ്ഥാനങ്ങൾ നടപ്പിൽ വരുത്തുവാൻകൂടി വഴിതെളിയിച്ചു. ഭാരതത്തിലെ സ്വതന്ത്രചിന്തകന്മാരിൽ ചിലക്കു ദൈവത്തിൻെറ ഏകത്വത്തെ അടിസ്ഥാനപ്പെടുത്തിയ ആത്മീയപ്രസ്ഥാനങ്ങൾ സമാരംഭിക്കുവാനും മുസ്ലിംസംസ്കാരം പ്രചോദനം നല്കിയിട്ടുണ്ടു്. ചിന്തകനായ പ്രൊഫസർ രാധാകൃഷ്ണൻ (ഇന്ത്യയുടെ വൈസ് പ്രസിഡണ്ടു്) തൻെറ 'ഹിന്ദുസ്ഥാൻെറ ഹൃദയം' എന്ന ഗ്രന്ഥത്തിൽ അതിനെപ്പററി ഇങ്ങനെ പറയുന്നു:

"ഹിന്ദുമതം ഇസ്ലാംമതവുമായുള്ള സമ്പക്കത്തെ വേണ്ടത്ര ഉപയോഗപ്പെടുത്തീട്ടില്ല. എന്നാൽ ചൈതന്യൻ, കബീർ, നാനാക്കു് എന്നിവരുടെ പരിവത്തനപ്രസ്ഥാനങ്ങളിൽ ഇസ്ലാമികാദർശങ്ങളുടെ സ്വാധീനത വ്യക്തമായി കാണാമെന്നതു വാസ്തവമാകുന്നു. ഇന്ത്യയിൽ ഇസ്ലാമിൻെറ ആഗമനത്തിന്നുശേഷം ഹിന്ദുമതത്തിലെ ഏകദൈവത്വസിദ്ധാന്തം കൂടുതൽ ശക്തിപ്പെട്ടിട്ടുമുണ്ടു്."

# ആംഗ്ലേയഭരണകാലം

ആംഗ്ലേയർ ഇന്ത്യയിൽ പ്രവേശിച്ചതു വെറും വ്യാപാരികളായിട്ടാകുന്നു. അവൎക്കുമുമ്പു വന്ന യൂറോപ്യൻ വ്യാപാരികളായ പോൎത്തുഗീസുകാർ, ഡച്ചുകാർ എന്നിവരെപ്പോലെ ആംഗ്ലേയരും'പൂൎവ്വേന്ത്യാകമ്പനി എന്ന ഒരു വ്യാപാരക്കമ്പനി സ്ഥാപിച്ചു കേരളക്കരയിൽ കച്ചവടം തുടങ്ങി. പിന്നീട് ഇന്ത്യയുടെ കിഴക്കൻകടൽത്തീരങ്ങളിലേയ്ക്കുകൂടി പ്രവേശിച്ചു സ്ഥലങ്ങൾ വാങ്ങി, കച്ചവടരക്ഷയ്ക്കായി അവിടങ്ങളിൽ കോട്ടകൾ കെട്ടി വ്യാപാരം നടത്തിക്കൊണ്ടിരുന്നു. ഇന്ത്യയിലെ രാജാക്കന്മാർ തമ്മിൽ കലഹിക്കുമ്പോൾ ഒരു കക്ഷി ഈ കമ്പനിക്കാരുടെ സഹാ

യം തേടും. തങ്ങൾ സഹായിച്ച കക്ഷിയിൽനിന്നു കമ്പനിക്കാൎക്കു പ്രത്യേകാനുകൂല്യങ്ങൾ ലഭിക്കും. അങ്ങനെ ക്രമേണ കമ്പനിക്കാർ രാജാക്കന്മാരെത്തന്നെ സൃഷ്ടിച്ച് അവൎക്കു രക്ഷനല്കുന്ന ഒരു കക്ഷിയായിത്തീൎന്നു; അവരുടെ ഭരണകാൎയ്യങ്ങളിൽ കയ്യിടുവാനും തുടങ്ങി. അതിന്നുതകുന്ന വിധത്തിൽ സ്വന്തം ശക്തിയും അവർ വൎദ്ധിപ്പിച്ചുവന്നു. ദക്ഷിണഭാരതത്തിൽ അന്തച്ഛിദ്രംമൂലം ഇന്ത്യൻ രാജാക്കന്മാരുടെ ശക്തി ക്ഷയിക്കുവാൻ തുടങ്ങി. ഉത്തരേന്ത്യയിൽ അറംഗസീബിന്നുശേഷം മുഗൾസാമ്രാജ്യം ഛിന്നഭിന്നമായതോടുകൂടി വിദേശീയരെ ചെറുക്കുവാൻ പ്രാപ്തിയുള്ള ഒരു കേന്ദ്രശക്തിയും അവസാനിച്ചു. ഇങ്ങനെയാണ് കമ്പനിക്കാൎക്കുതന്നെ ഇന്ത്യാഭരണം ഏറെറടുക്കുവാനുള്ള ഒരു പരിതസ്ഥിതി ഇവിടെ സൃഷ്ടിക്കപ്പെട്ടതു്.

ഒരു വികൃതിബാലനായിരുന്ന റോബൎട്ട്ക്ലൈവിനെ പൂൎവ്വേന്ത്യാകമ്പനിയുടെ ഒരു ഗുമസ്തനായി ഇന്ത്യയിലേയ്ക്കയച്ചു. ഈ ക്ലൈവാണ് പിന്നീടു ബ്രിട്ടീഷ് സാമ്രാജ്യം ഇന്ത്യയിൽ സ്ഥാപിക്കുവാനുള്ള അസ്തിവാരമിട്ടതു്. തെക്കെ ഇന്ത്യയിൽ കൎണ്ണാട്ടിക്കിലെ നവാബുസ്ഥാനത്തിന്നുള്ള തൎക്കത്തിൽ മുഹമ്മദാലിയുടെ പക്ഷംപിടിച്ചു ക്ലൈവ് ആൎക്കാട്ടുകോട്ട പിടിച്ചു. അതോടുകൂടി കൎണ്ണാട്ടിക്ക് പ്രദേശം കമ്പനിക്കാരുടെ സ്വാധീനത്തിലായി. ആംഗ്ലേയരെ ഇന്ത്യയിൽനിന്നു പുറത്താക്കണമെന്ന ദൃഢനിശ്ചയത്തോടെ അവിശ്രമം പരിശ്രമിച്ചുകൊണ്ടിരുന്നതു മൈസൂരിലെ ടിപ്പുസുൽത്താനായിരുന്നു. ശ്രീരംഗപട്ടണത്തിൽ വെച്ചു നടന്ന അവസാനയുദ്ധത്തിൽ അദ്ദേഹം ഇംഗ്ലീഷു

കാരാൽ വധിക്കപ്പെട്ടു. ഇങ്ങനെ ദക്ഷിണഭാരതം ഏതാണ്ടു മുക്കാലും കമ്പനിക്കാരുടെ അധീനത്തിലായി. അധഃപതിച്ച മുഗൾസാമ്രാജ്യചിഹ്നങ്ങൾ ബങ്കാളിലുണ്ടായിരുന്നു. അവിടെ ക്ലൈവ് സിറാജുദ്ദൌളയെ തോല്പിച്ചു മിർജാഫറിനെ രാജാവാക്കി വാഴിച്ചു. ഇങ്ങനെ അധികം താമസിയാതെ ഇന്ത്യയൊട്ടുക്ക സ്വാധീനം ചെലുത്തി കുറെ പ്രദേശങ്ങൾ സ്വന്തമായും മററു പ്രദേശങ്ങൾ നാട്ടുരാജാക്കന്മാർവഴിയായും കമ്പനിക്കാർ ഭരണം നടത്തുവാൻ തുടങ്ങി.

ഭാരതീയരായ രാജാക്കന്മാരുടെ ലക്ഷ്യം, അവർ ഹിന്ദുക്കളായിരുന്നാലും മുസ്ലിംകളായിരുന്നാലും, തങ്ങളുടെ പ്രജകളുടെ ക്ഷേമമായിരുന്നു. തങ്ങളുടെ ധനം സ്വന്തരാജ്യത്തുതന്നെ അവർ ചെലവഴിച്ചു. എന്നാൽ വിദേശീയഭരണം നടപ്പിൽ വന്നതോടുകൂടി ഭരണകൂടത്തിലെ പ്രമാണപ്പെട്ട ഉദ്യോഗസ്ഥന്മാർ വിദേശീയരായിത്തീരുകയും ഇന്ത്യൻവ്യാപാരവും വ്യവസായവും വിദേശീയരുടെ നിയന്ത്രണത്തിലകപ്പെടുകയും ചെയ്തു. ഈ പുതിയ പരിതസ്ഥിതിയിൽ ഇന്ത്യയിലെ സമ്പത്തിൻെറ കാര്യമായ ഒരു വിഭാഗം വിദേശത്തിലേക്കു പോകുന്നുവെന്നു ഇന്ത്യൻജനതക്കു് അനുഭവപ്പെട്ടുതുടങ്ങി. ഇതോടുകൂടി ക്രൈസ്തവപാതിരിമാരുടെ ഇന്ത്യയിലെ പ്രവർത്തനത്തെ അവർ സംശയത്തോടുകൂടി വീക്ഷിക്കുകയും ചെയ്തു. തങ്ങളുടെ മതവും സംസ്കാരവും സുരക്ഷിതമല്ലെന്ന ഭയം അവരിൽ അങ്കുരിച്ചു. വിദേശീയക്കെതിരായുളവായ ഈ മനസ്ഥിതി കമ്പനിയുടെ കീഴിലുള്ള ഇന്ത്യൻപട്ടാളത്തെയും

കാൎയ്യമായി പിടികൂടി. അവർ പെട്ടെന്നു് ഒരു ലഹള നടത്തി.

ഇന്ത്യൻസ്വാതന്ത്ര്യസമരത്തിന്റെ ആദ്യത്തെ പടിയായിരുന്നു 1857-ലെ ഈ പട്ടാളലഹള. ഈ സമരത്തിൽ ഹിന്തുക്കളും മുസ്ലിംകളും യോജിച്ചു പങ്കെടുത്തിരുന്നു. ലഹളയുടെ പ്രവൎത്തനം ഭയാനകമായിരുന്നു. ഒരു മാസത്തിന്നുള്ളിൽ 30,000 ഇന്ത്യൻപട്ടാളക്കാർ കൂറുമാറി. കാൺപൂരിൽവെച്ചു വളരെയധികം ബ്രിട്ടീഷുകാർ വധിക്കപ്പെട്ടു. ലക്നോവിലെ കോട്ടയിൽ ആയിരത്തിലധികം യൂറോപ്യന്മാർ ബന്ധനസ്ഥരായി. ഇന്ത്യയിലുണ്ടായിരുന്ന 24,000 ബ്രിട്ടീഷുകാരുടെ രക്ഷയെ കാത്തു ബ്രിട്ടനിലെ അനേകം കുടുംബങ്ങൾ പരിഭ്രമത്തിലാണ്ടു. ലഹള ഏതാണ്ടു് ഇന്ത്യയിലൊട്ടാകെ പരന്നുപിടിച്ചുവെങ്കിലും, ഒന്നരക്കൊല്ലത്തിന്നുള്ളിൽ കമ്പനിക്കാർ കൂടുതൽ പട്ടാളം ഇറക്കുമതിചെയ്തും കൂടുതൽ നശീകരണശക്തിയോടുകൂടിയ യുദ്ധസാമഗ്രികൾ ഉപയോഗിച്ചും അതിനെ അമൎത്തി. എന്നിരുന്നാലും ഇന്ത്യൻസാമ്രാജ്യഭരണം കമ്പനിയെക്കൊണ്ടു നടത്തിക്കുക എന്നതു് അസാധ്യമാണെന്നു ബ്രിട്ടീഷ്ഗവൎമ്മെണ്ടിന്നു ബോധ്യപ്പെട്ടു. അതിനാൽ ഭരണം ബ്രിട്ടീഷ്കോയ്മതന്നെ നേരിട്ടേറെടുത്തു് ഒരു വൈസ്രോയിമുഖാന്തരം നടത്തുവാൻ തീൎച്ചപ്പെടുത്തി. അന്നത്തെ ബ്രിട്ടീഷുരാജ്ഞിയായിരുന്ന വിക്ടോറിയാമഹാറാണി ഇന്ത്യക്കാരുടെ മതങ്ങളിലും സാമുദായികകാൎയ്യങ്ങളിലും കൈയിടാതെ ഇന്ത്യൻജനതയുടെ ക്ഷേമത്തെ ലാക്കാക്കിക്കൊണ്ടുള്ള ഒരു ഭരണമാണു് ബ്രിട്ടീഷ്ഗവൎമ്മെണ്ടുദ്ദേശി

ക്കന്നതെന്നും മററും കാണിച്ച് ഒരു വിളംബരം പ്രസിദ്ധം ചെയ്തു. ഇങ്ങനെയായിരുന്നു ബ്രിട്ടീഷ് ഭരണം ഇന്ത്യയിൽ സ്ഥാപിതമായത്.

തങ്ങളുടെ സ്വദേശമായ ബ്രിട്ടീഷ്ദ്വീപുകളിൽ ഉൽപാദിപ്പിക്കാവുന്ന ഉൽപന്നങ്ങളാൽ മൂന്നുമാസത്തിലധികം ബ്രിട്ടീഷുകാർക്ക് ജീവിക്കുവാൻ സാധ്യമല്ല. അതിനാൽ അവർക്ക് എപ്പോഴും വിദേശങ്ങളിൽ പോയി ജീവിതമാർഗ്ഗങ്ങൾ തേടേണ്ടിവന്നു. ഈ പരിതസ്ഥിതി അവരെ മിടുക്കന്മാരും തന്ത്രജ്ഞരും അധ്വാനശീലരുമാക്കിത്തീർത്തു. വിദേശങ്ങളിൽ സഞ്ചരിച്ച് അവിടങ്ങളിലെ ഉൽപന്നങ്ങൾ ആദായവിലയ്ക്കു വാങ്ങി ശേഖരിച്ച് അവകൊണ്ടു നൂതനസാധനങ്ങൾ ഉൽപാദിപ്പിച്ച വിദൂരദേശങ്ങളിൽ കൊണ്ടുപോയി വിററു ധനം സമ്പാദിച്ചിട്ടാകുന്നു അവർ ജീവിതം നയിച്ചത്. പരന്ത്രീസുകാർ പുച്ഛസ്വരത്തിൽ അവരെപ്പററി പറയാറുള്ളത് അവർ പീടികക്കച്ചവടക്കാരായ ഒരു ജനതയാണെന്നാണ്. ഇങ്ങനെ വ്യാപാരാർത്ഥം ഇന്ത്യയിൽ വന്നു താമസിച്ചുകൊണ്ടിരുന്നപ്പോഴാണല്ലോ ഇന്ത്യയുടെ ഭരണം യാദൃച്ഛികമായി അവരുടെ കയ്യിൽ വരാനിടയായത്.

ഇന്ത്യൻഭരണം, ഇന്ത്യയുടെ ക്ഷേമത്തെമാത്രം ലാക്കാക്കി നടത്തുകയാണെങ്കിൽ, ബ്രിട്ടന്നനുകൂലമാകുവാൻ തരമില്ലല്ലോ. വിശാലവും എത്രയും ഫലപുഷ്ടിയുള്ളതുമായ ഇന്ത്യാസാമ്രാജ്യത്തിൻെറ ഭരണം ബ്രിട്ടൻെറ വ്യവസായത്തെയും വ്യാപാരത്തെയും പോഷിപ്പിക്കുവാനുള്ള ഒരു ഉത്തമാവസരമാണെന്നു് അവർ പൂർണ്ണമായി മന-

സ്സിലാക്കി; ആ അവസരത്തെ അവർ പാഴാക്കിയതുമില്ല. ബ്രിട്ടനിലെ വ്യവസായങ്ങൾ പോഷിപ്പിക്കുവാൻ ഇന്ത്യയിലെ ഉൽപന്നങ്ങളെ തികച്ചും ഉപയോഗപ്പെടുത്തുവാനും ബ്രിട്ടനിലെ ഉൽപാദനവസ്തുക്കൾക്ക് ഇന്ത്യയെ വലിയൊരു മാർക്കററാക്കുവാനുമാണവർ ഉദ്യമിച്ചതു്. ബ്രിട്ടനിൽ കമ്പനികൾ സ്ഥാപിച്ചു. ആ കമ്പനികളുടെ പ്രവർത്തനം ഇന്ത്യയിൽ നടപ്പിൽ വരുത്തി. ഇങ്ങനെ ഇന്ത്യയിൽ റെയിൽവേയും മററും ഏർപ്പെടുത്തി. ഇന്ത്യയിലെ കാട്ടുപ്രദേശങ്ങൾ ദീർഘകാലത്തേയ്ക്കു നിസ്സാരപാട്ടത്തിന്നെടുത്തു. കാടുകൾ വെട്ടി റബ്ബർത്തോട്ടങ്ങളും ചായത്തോട്ടങ്ങളും സ്ഥാപിച്ചു. ഈ ആവശ്യങ്ങൾക്കു കമ്പനിക്കാർക്ക് ഗവമ്മേണ്ടിന്റെ സ്വാധീനത്തിലുള്ള ഇന്ത്യൻ ബാങ്കുകൾ എത്ര സംഖ്യയും കടംകൊടുത്തുകൊണ്ടിരുന്നു.

ലഘുവായ കൂലി കൊടുത്തു് ഇന്ത്യൻതൊഴിലാളികളെക്കൊണ്ടു തോട്ടങ്ങളിൽ പണിയെടുപ്പിച്ചു് ഉൽപാദനവസ്തുക്കൾ ഇംഗ്ലണ്ടിലേയ്ക്കു കപ്പൽകയററി അവിടുത്തെ വ്യവസായകേന്ദ്രങ്ങളിൽവെച്ചു വിവിധസാധനങ്ങൾ നിർമ്മിച്ചു വീണ്ടും കപ്പൽകയററി ഇന്ത്യയിലും ലോകത്തിലെ മററു പ്രദേശങ്ങളിലും വിററു് അവർ അതിയായ ധനം സമ്പാദിച്ചു. തോട്ടങ്ങളിലെ ഫാക്ടറികളിൽവെച്ചുണ്ടാക്കിയ ചായയ്ക്കു നിസ്സാരമായ വിലയേ വന്നിരുന്നുള്ളൂ. എന്നാൽ ആ ചായതന്നെ, ഇംഗ്ലണ്ടിലേയ്ക്കു കപ്പൽകയററി അവിടെവെച്ചു തരംതിരിച്ചു ടിന്നുകളിലാക്കി ഇന്ത്യയിലേയ്ക്കു തിരിച്ചെത്തുമ്പോൾ, ഇന്ത്യക്കാർക്കു വലിയ വില കൊടുത്തു വാങ്ങേണ്ടിവന്നു. അതിന്മേൽ അങ്ങോട്ടുമി

ങ്ങോട്ടുമുള്ള കപ്പൽക്കൂലിയും ബ്രിട്ടീഷുദ്യോഗക്കാരുടെ കൂലിയും കമ്പനിക്കാരുടെ ആദായവും ചുമത്തി വർദ്ധിച്ച വിലയാണ് ഇന്ത്യനുപഭോക്താക്കൾ കൊടുക്കേണ്ടിവന്നത്.

ഇന്ത്യയിലെ കർഷകന്മാരാൽ ഉൽപാദിപ്പിക്കപ്പെട്ട ചുക്ക്, കുരുമുളക്, ഏലം, കശുവണ്ടി, എണ്ണ മുതലായ കുട്ടനേകം ഉൽപന്നങ്ങൾ വിദേശമാർക്കറ്റുകളിൽ കൊണ്ടുപോയി വില്ക്കുവാൻ ഇന്ത്യക്കാർക്കു സാധിച്ചില്ല. ഇന്ത്യക്കാർക്കു കപ്പലുകളില്ലാതിരുന്നതാണ് ഇതിന്നു കാരണം. കപ്പൽ നിർമ്മാണത്തിന്നു ഗവർമ്മേണ്ടിൻെറ ആനുകൂല്യവും സഹകരണവും അത്യാവശ്യമായിരുന്നു; ഈ വ്യവസായപോഷണത്തിന്നു ഗവർമ്മേണ്ടു കാര്യമായ യാതൊരു ആനുകൂല്യവും നല്കിയതുമില്ല. ഈ പരിതസ്ഥിതിയിൽ ഇന്ത്യനുൽപന്നങ്ങൾ ബ്രിട്ടീഷ്കമ്പനിക്കാർക്ക് അവർ നിശ്ചയിച്ച വിലയ്ക്ക് ഇന്ത്യൻകർഷകന്മാർ വില്ക്കുവാൻ നിർബ്ബന്ധിതരായി; കമ്പനിക്കാരാകട്ടെ, ബ്രിട്ടീഷുകപ്പലുകൾവഴിയായി വിദേശങ്ങളിൽ കൊണ്ടുപോയി വിററ് അതിയായ ലാഭം നേടുകയുംചെയ്തു. ഇങ്ങനെ പുതിയ വ്യവസായങ്ങൾ സ്ഥാപിക്കുവാൻ ഇന്ത്യക്കാരെ തടസ്സപ്പെടുത്തുകയും ഇന്ത്യയിൽത്തന്നെ വ്യവസായകേന്ദ്രങ്ങൾ സ്ഥാപിക്കുവാൻ ബ്രിട്ടീഷുകാർക്കു പ്രോത്സാഹനം നല്കുകയും ചെയ്തതുകൊണ്ട് ഇന്ത്യക്കാരുടെ ജീവിതനിലവാരം ഇടിയുകയും ബ്രിട്ടനിലെ തൊഴിലാളികൾക്കു ധാരാളം തൊഴിലും ബ്രിട്ടനിൽ സമ്പത്തും വർദ്ധിച്ചുവരികയാൽ ബ്രിട്ടീഷുകാരുടെ ജീവിതനിലവാരം ഉയർന്നുവരികയും ചെയ്തു.

ബ്രിട്ടീഷുനാണയമായ പവനും ഇന്ത്യനുറുപ്പികയുമാ

യി ഒരു നിശ്ചിതതോതിൽ ഘടിപ്പിച്ചിരിക്കയായിരുന്നു. അതിനാൽ പവനു ലോകത്തിലെങ്ങും സ്ഥിരതയും ബലവും ലഭിച്ചു. സാമ്പത്തികമായി വർദ്ധനവില്ലാത്ത രാഷ്ട്രങ്ങളുമായി കച്ചവടം നടത്തുന്നതിനാൽ ബ്രിട്ടന്നു പല ആനുകൂല്യങ്ങളും സിദ്ധിച്ചു. എന്നാൽ ഇന്ത്യയിലെ ഉൽപന്നങ്ങൾക്കു ബ്രിട്ടീഷുകമ്പനികൾ നിശ്ചയിച്ച വിലമാത്രമേ ലഭിച്ചുള്ളു. പവനുമായ ക്ലപ്തബന്ധംകൊണ്ടുള്ള ഗുണം തികച്ചും ബ്രിട്ടീഷുകാരാണു് അനുഭവിച്ചതു്. അവരുടെ ധനം വർദ്ധിക്കുകയും ഇന്ത്യയുടെ ധനസ്ഥിതി പിന്നോക്കംവെയ്ക്കുകയുമാണുണ്ടായതു്. സമ്പത്തിൻെറ വർദ്ധനവനുസരിച്ചു കൂടുതൽ കപ്പലുകൾ നിർമ്മിക്കുവാനും മററു വ്യവസായങ്ങളെ ത്വരിതപ്പെടുത്തുവാനും ബ്രിട്ടൻെറയും ബ്രിട്ടീഷധീനത്തിലുള്ള വിദൂരരാഷ്ട്രങ്ങളുടെയും കച്ചവടമാർഗ്ഗങ്ങളെ സുരക്ഷിതമാക്കുന്നതിന്നായി സുശക്തമായ ഒരു കപ്പൽപ്പടയും മററു പടക്കോപ്പുകളും സൃഷ്ടിക്കുവാനും അവൎക്കു സാധിച്ചു.

ബ്രിട്ടീഷുഭരണം ഇന്ത്യയെ ശത്രുക്കളുടെ ആക്രമണത്തിൽനിന്നു രക്ഷിച്ചുവെന്നും ഇന്ത്യയിൽത്തന്നെ സമാധാനം പാലിച്ചുവെന്നും ബ്രിട്ടീഷുകാർ അവകാശപ്പെടുന്നുണ്ടു്. ഈ വാദം ഏതാണ്ടു വാസ്തവമാണെങ്കിലും, ഈ സമാധാനസമ്പാദനം ഇന്ത്യയ്ക്കാവതില്ലാത്തവിധത്തിൽ ഇന്ത്യൻധനം വ്യയംചെയ്തിട്ടായിരുന്നു. വലിയ ശമ്പളം കൊടുത്തു് അനേകം ബ്രിട്ടീഷുദ്യോഗസ്ഥന്മാരെ ഇന്ത്യപുലത്തിപ്പോരേണ്ടിവന്നു. ഉദ്യോഗസ്ഥന്മാർ തങ്ങളുടെ ചെലവുകഴിച്ചു സമ്പാദ്യം ഇംഗ്ലണ്ടിൽ ചെലവഴിച്ചു. ഇ

ന്ത്യൻചെലവിന്മേൽ സുശക്തമായ ഒരു പട്ടാളത്തെ ഇന്ത്യയിൽ സ്ഥാപിക്കേണ്ടിവന്നു. ശക്തിമത്തായ പടക്കോപ്പുകൾ പാലിച്ചുപോന്നതു ബ്രിട്ടീഷുവ്യവസായവദ്ധനവിൽനിന്നു ലഭിച്ച സമ്പത്തുകൊണ്ടായിരുന്നു. സമാധാനം ഇന്ത്യയെ പരാശ്രയത്തിലേയ്ക്കു നയിച്ചുവെന്നു മാത്രമല്ല, ഇന്ത്യയിലെ തൊഴിലില്ലായ്മ ഇന്ത്യൻജനതയുടെ ക്ഷേമജീവിതത്തെ തടയുകയും ചെയ്തു.

ഇന്ത്യൻസാമൂഹ്യജീവിതത്തിലും മതപരമായ ചടങ്ങുകളിലും തങ്ങൾ ഇടപെട്ടില്ലെന്നതാണ് ബ്രിട്ടീഷുകാരുടെ മറെറാരു വാദം. ഇതു തികച്ചും ശരിയാണ്. പക്ഷേ ഈ മൌനം രാഷ്ട്രീയപുരോഗമനത്തിന്ന് അനുകൂലമായിരുന്നില്ലെന്നതാണ് വാസ്തവം. സാമൂഹ്യജീവിതത്തെ അവസരോചിതം പരിഷ്ക്കരിക്കേണ്ടതു പുരോഗമനത്തിന്ന് അത്യന്താപേക്ഷിതമാകുന്നു. ഭാരതം ഇന്നും വിദേശാധീനത്തിൽ തുടൻുപോവുകയായിരുന്നുവെങ്കിൽ രാഷ്ട്രപുരോഗമനത്തെ ലാക്കാക്കിക്കൊണ്ട് ഇന്നിവിടെ നടന്നുകൊണ്ടിരിക്കുന്ന ഹരിജനപുനരുദ്ധാരണം, ജാതിവ്യത്യാസബഹിഷ്ക്കരണം, പ്രായോഗികമായ ഒരനന്തരാവകാശപദ്ധതിസ്ഥാപനം എന്നിങ്ങനെയുള്ള പരിഷ്കാരങ്ങൾ നടപ്പിൽ വരുത്തുവാനിടയാകുമായിരുന്നില്ല; രാഷ്ട്രപുരോഗമനം അത്രകണ്ടു തടസ്സപ്പെടുകയും ചെയ്യുമായിരുന്നു.

രാഷ്ട്രപുരോഗമനത്തിന്നനുകൂലമല്ലാതിരുന്ന ബ്രിട്ടീഷുകാരുടെ മറെറാരു നയം ഭാരതത്തിൻെറ ഭാവിശ്രേയസ്സിനെ കാര്യമായി ബാധിച്ചു—'വിഭജിച്ചു ഭരിക്കുക' എന്ന നയം. അവർ ഈ നയമംഗീകരിച്ചു ഭാരതത്തിൽ ഹു

തരമായ വർഗ്ഗീയപ്രശ്നം സൃഷ്ടിച്ചുവിട്ടു. പൂർവ്വേന്ത്യാകമ്പനി ഇന്ത്യയെ അധീനപ്പെടുത്തുവാൻ തുനിഞ്ഞ കാലങ്ങളിൽ ഇന്ത്യ മിക്കവാറും മുസ്ലിംകളുടെ മേൽക്കോയ്മയിലായിരുന്നു വല്ലോ. ആ മേൽക്കോയ്മയെ അനുവദിച്ചുകൊണ്ടും പൂർണ്ണമായി കീഴ്പ്പെടാതെയും കുറെയധികം ഹിന്ദുരാജാക്കന്മാരുണ്ടായിരുന്നു. ഇവർതമ്മിലുള്ള അന്തച്ഛിദ്രമാണ് ഭരണപരമായി ബ്രിട്ടീഷുകാർക്ക് പ്രവേശനം നല്കിയതെന്ന് ഇതിനുമുമ്പു പ്രസ്താവിച്ചുവല്ലോ. ഇന്ത്യൻജനത യോജിച്ചു പ്രവർത്തിക്കുന്നപക്ഷം ബ്രിട്ടീഷുഭരണത്തിന്ന് ഇന്ത്യയിൽ സ്ഥാനമില്ലെന്നു ബ്രിട്ടീഷുകാർക്ക് നല്ലപോലെ അറിയാമായിരുന്നു. കാര്യമായ പ്രശ്നങ്ങൾ ഉന്നയിക്കുന്നപക്ഷം അവർ യോജിച്ചു പ്രവർത്തിക്കുമെന്നു പട്ടാളലഹള ബ്രിട്ടീഷുകാരെ പഠിപ്പിക്കുകയും ചെയ്തു. ഭരണം കൈവെടിഞ്ഞാൽ ബ്രിട്ടന്റെ സൌഭാഗ്യജീവിതത്തിന്നു കാര്യമായ കേടുതട്ടുമെന്ന ഭയം അവരെ ബാധിച്ചു.

ബ്രിട്ടീഷുകാരുടെ ഇന്ത്യൻവിജയം, ബ്രിട്ടീഷുസാമ്രാജ്യത്തിലെ ഇതരരാജ്യങ്ങളെ അധീനപ്പെടുത്തിയതുപോലെ, അപരിഷ്കാരത്തിന്റെമേൽ ഒരു ഉന്നതനാഗരികതപത്തിന്റെ വിജയമല്ലായിരുന്നു. അമേരിക്ക, ആസ്ത്രേലിയ, ന്യൂസിലാണ്ട്, ആഫ്രിക്ക എന്നീ രാജ്യങ്ങൾ അധീനപ്പെടുത്തുമ്പോൾ അവിടത്തെ നിവാസികൾ എണ്ണത്തിൽ നിസ്സാരവും അപരിഷ്കൃതരുമായിരുന്നു. എന്നാൽ ഭാരതീയർ അന്നത്തെ ബ്രിട്ടീഷുകാരെ അപേക്ഷിച്ച് എത്രയും പരിഷ്കൃതരും തങ്ങളുടെ രാജ്യത്തുതന്നെ നീതിപൂർവ്വമായ ഭരണം നടത്തിവന്നിരുന്നവരുമായിരുന്നു; മാത്രമല്ല, അ

വരുടെ സംസ്കാരം എത്രയോ പുരാതനവും യശസ്സോടുകൂടിയതും ഇന്ത്യയിലെ രാജധാനികൾ സർവ്വകലകളുടെയും വിളനിലവുമായിരുന്നു. ചുരുക്കിപ്പറയുന്നതായാൽ ഇന്ത്യക്കാർതന്നെയാണ് ബ്രിട്ടീഷുകാർക്ക് ഇന്ത്യയെ അധീനപ്പെടുത്തിക്കൊടുത്തത്.

നയവിശേഷംകൊണ്ടല്ലാതെ യുദ്ധതന്ത്രത്തിൻെറ കൂടുതൽ വിദഗ്ദ്ധതകൊണ്ടോ അതിയായ ധീരതകൊണ്ടോ ഇന്ത്യാഭരണം തുടർന്നുകൊണ്ടുപോകുവാൻ സാധ്യതയില്ലെന്നു ബ്രിട്ടീഷുകാർ ബോധ്യപ്പെട്ടപ്പോൾ തങ്ങളെ ഭരണകർത്താക്കളാക്കുവാൻ സഹായിച്ച യോജിപ്പില്ലായ്മ എന്ന ആ പരിതസ്ഥിതിയെത്തന്നെ മറെറാരുവിധത്തിൽ പുലർത്തിപ്പോരുവാനാകുന്നു അവർ ഉദ്യമിച്ചത്. ഭാരതത്തിലെ രണ്ടു വലുതായ സമൂഹങ്ങളായ ഹിന്ദുക്കളെയും മുസ്ലിംകളെയും വിദ്വേഷത്തിലും അവിശ്വാസത്തിലും ജീവിപ്പിക്കുകയായിരുന്നു ഈ നൂതനനയം.

മുസ്ലിംകൾക്കു രാജ്യഭാരം നഷ്ടപ്പെട്ടു മൌനം ബാധിച്ച കാലമായിരുന്നു അത്. അതിന്നു കാരണഭൂതരായ ബ്രിട്ടീഷുകാരെ അവർ തീരെ ഇഷ്ടപ്പെട്ടില്ല. അതിനാൽ ബ്രിട്ടീഷുഭരണത്തിൻെറ ഏർപ്പാടുകളിൽ അവർ തീരെ പങ്കെടുത്തില്ലെന്നുമാത്രമല്ല, ഭരണത്തിന്നു സഹായിക്കുവാൻ ഇന്ത്യക്കാരെ പരിശീലിപ്പിക്കുന്നതിന്നുവേണ്ടി ബ്രിട്ടീഷുകാർ സ്ഥാപിച്ച വിദ്യാലയങ്ങളെ അവർ ബഹിഷ്കരിക്കുകയും ചെയ്തു. ലഹളയ്ക്കു കാരണഭൂതർ മുസ്ലിംകളാണെന്നു ധരിച്ച ബ്രിട്ടീഷുകാർ അവർക്ക് യാതൊരാനുകൂല്യങ്ങളും നല്കിയില്ല. നേരെമറിച്ച്, ഹിന്ദുവിരോധികളായ മുസ്ലിം

കളുടെ ഭരണത്തിൽനിന്നു തങ്ങളെ രക്ഷിച്ചവരാണു് ബ്രി ട്ടീഷുകാർ എന്നൊരു ബോധം ഹിന്ദുക്കളിൽ ഉന്നയിപ്പി ച്ചു് ഇംഗ്ലീഷുവിദ്യാഭ്യാസം കൊടുത്തു ബ്രിട്ടീഷുഭരണ ത്തിൽ സഹകരിക്കുവാൻ ഹിന്ദുക്കൾക്കു പ്രോത്സാഹനം നല്കുകയും ചെയ്തു. ബ്രിട്ടീഷുകാർ നിർമ്മിച്ച ചരിത്രംമുഖേ ന മുസ്ലിംകളെ കൊള്ളക്കാരും ക്ഷേത്രങ്ങളെ നശിപ്പിക്കു ന്നവരുമായി ചിത്രീകരിച്ചു്, മുസ്ലിംകൾ വീണ്ടും ഭരണാ ധികാരികളായിത്തീന്നാൽ ഹിന്ദുമതവും സംസ്കാരവും നാമാവശേഷമായിത്തീരുമെന്നു ഹിന്ദുക്കളെ ഭീതിപ്പെടു ത്തി; ചില്ലറ ആനുകൂല്യങ്ങൾ നല്കി ആത്മരക്ഷയ്ക്കും ക്ഷേ മജീവിതത്തിനും ബ്രിട്ടീഷുഭരണമാണു് ഉത്തമമെന്നു ഹി ന്ദുസമുദായത്തിലെ അധഃകൃതരെയും ബോധ്യപ്പെടുത്തി. ആംഗ്ലേയവിദ്യാഭ്യാസം ബഹിഷ്കരിച്ചു പിന്നോക്കംനില്ക്കു കയായിരുന്ന മുസ്ലിംകൾക്കും പിന്നീടു ചില ആനുകൂല്യ ങ്ങൾ നല്കി അവരുടെ രക്ഷിതാക്കളും ബ്രിട്ടീഷുകാരാണെ ന്നു ധരിപ്പിച്ചു. ഇങ്ങനെ സമുദായങ്ങളെ വേർതിരിച്ചു് ഓരോ സമുദായത്തിന്നും ബ്രിട്ടീഷുഭരണമാണു് ഗുണകര മെന്നു ബോധ്യപ്പെടുത്തി ബ്രിട്ടീഷുകാരുടെ പുതിയ നയം പ്രായോഗികമാക്കി.

എന്നാൽ മുസ്ലിംകളെയായിരുന്നു ബ്രിട്ടീഷുകാരുടെ ഈ നയം അതിശോചനീയമായവിധത്തിൽ ബാധിച്ച തു്. ആ നയം അവരെ അന്ധതയിലേയ്ക്കും സാമ്പത്തി കാധഃപതനത്തിലേയ്ക്കും നിരാശതയിലേയ്ക്കും നയിച്ചു. ചി ന്താശക്തി മന്ദീഭവിക്കുകനിമിത്തം സ്വന്തം താൽപര്യ ങ്ങളെക്കൂടി ഉപേക്ഷിക്കുന്നതിന്നു ബ്രിട്ടീഷുവിരോധം അ

വരെ പ്രേരിപ്പിച്ചു. തങ്ങളുടെ അനേകകാലത്തെ സേവനംകൊണ്ട് ഉത്തേജിപ്പിച്ച മാതൃഭൂമിയുടെ സ്നേഹം പുലത്തിപ്പോരുവാൻ അവർ അപ്രാപ്തരായി. മുസ്ലിംകൾ ഭാരതീയരല്ലെന്നു സ്ഥാപിക്കുവാനുണ്ടായ ബ്രിട്ടീഷുപ്രചരണശ്രമത്തിന്നു മുസ്ലിംകൾതന്നെ ഇരയായി; തങ്ങൾ ഒരു വ്യത്യസ്തജനതയാണെന്ന് അവർ സ്വയം വിശ്വസിക്കുവാനും തുടങ്ങി. ഈ വിശ്വാസം തങ്ങളുടെയും തങ്ങളുടെ ജന്മഭൂമിയുടെയും ഭാവിശ്രേയസ്സിനെയും സൌഭാഗ്യജീവിതത്തെയും കാര്യമായി ബാധിക്കുമെന്ന് അവർ അറിഞ്ഞില്ല.

എന്നാൽ ബ്രിട്ടീഷാധിപത്യം ഭാരതീയരുടെ പുരോഗമനത്തിന്നു തികച്ചും പ്രതികൂലമായിരുന്നുവെന്നു പറയുകവയ്യ; ആനുകൂല്യങ്ങളെല്ലാം ആംഗ്ലേയർ അവകാശപ്പെട്ടവയല്ലായിരുന്നുവെന്നേയുള്ളു. ഇന്ത്യ ഭരണപരമായി ഏകീകരിക്കപ്പെട്ടത്, അതിന്റെ ചരിത്രത്തിൽ ആദ്യമായിട്ടാണ്. ആംഗ്ലേയഭാഷവഴിയായി ഭാരതീയക്ക് പുരോഗമിച്ച രാജ്യങ്ങളിലെ ശാസ്ത്രങ്ങളും ചിന്തയുമായി സമ്പക്കം ലഭിച്ചു. ഇന്ത്യയുടെ എല്ലാ ഭാഗങ്ങളെയും പ്രതിനിധീകരിക്കുന്ന സുശക്തമായ ഒരു സൈന്യവും പ്രാപ്തമായ ഒരു ഭരണകൂടവും നീതിന്യായപരിപാലനകേന്ദ്രങ്ങളും ബ്രിട്ടീഷുഭരണാധികാരികളിൽനിന്നു ലഭിച്ചു. ബ്രിട്ടീഷുമാതൃകയിലുള്ള പ്രജായത്തഭരണം ഇന്ത്യയിൽ നടപ്പാക്കുവാൻ സാധിച്ചു.

# സ്വാതന്ത്ര്യസമരവും ഇന്ത്യൻവിഭജനവും

ബ്രിട്ടീഷുഭരണംകൊണ്ടു് ഇന്ത്യയ്ക്കുണ്ടായ ഏററവും വലിയ നേട്ടം ഇംഗ്ലീഷുഭാഷാപഠനമായിരുന്നു. അന്യഭാഷകൾ പഠിക്കുന്നതിന്നു വളരെ ശേഷികുറഞ്ഞവരാണു് ഇംഗ്ലീഷുകാർ. അതിനാൽ ഇന്ത്യയിൽ ബ്രിട്ടീഷുഭരണം സ്ഥാപിതമായതോടുകൂടി ഭരണംസംബന്ധിച്ച റിക്കാർഡുകൾ തയ്യാറാക്കുന്നതിന്നും മററുവിധത്തിൽ ഭരണാധികാരികളെ സഹായിക്കുന്നതിന്നും ഇന്ത്യക്കാരെ പരിശീലിപ്പിക്കുന്നതിന്നായി അവർ ആംഗ്ലേയവിദ്യാലയങ്ങൾ സ്ഥാപിച്ചു. ഈ വിദ്യാലയങ്ങളിൽവെച്ചു് ഇന്ത്യൻയു

വജനങ്ങളെ ഇംഗ്ലീഷുഭാഷ പഠിപ്പിച്ചു. എന്നാൽ ബ്രിട്ടീഷുഭരണത്തിന്റെ നശീകരണവിത്ത് ഇതിൽ അടങ്ങിയിരുന്നുവെന്ന് അവർ അറിഞ്ഞിരുന്നുവോ എന്നു സംശയമാണ്.

ഹൈന്ദവസംസ്കാരം എത്രയോ പുരാതനമായിരുന്നുവെങ്കിലും ആ സംസ്കാരസംബന്ധമായ വിജ്ഞാനമെല്ലാം സംസ്കൃതഭാഷയിലായിരുന്നു. കുറെ കാലം മുമ്പുതന്നെ സംസ്കൃതഭാഷയുടെ പുരോഗമനം നശിച്ചു ഭാഷതന്നെ അപ്രായോഗികമായി; അതോടുകൂടിത്തന്നെ ഇന്ത്യയിലെ സ്വതന്ത്രചിന്തയുടെ പുരോഗമനവും നശിച്ചു. തത്വചിന്തകളെക്കൂടാതെ വൈദ്യശാസ്ത്രം, ഗണിതശാസ്ത്രം, തച്ചുശാസ്ത്രം എന്നിങ്ങനെ ഒട്ടനേകം ശാസ്ത്രഗ്രന്ഥങ്ങൾ സംസ്കൃതഭാഷയിൽ എഴുതപ്പെട്ടിരുന്നു. എന്നാൽ ക്രമേണ ഈ ശാസ്ത്രങ്ങളുടെ കത്താക്കൾക്കും ദൈവികത്വം നല്കി അവരെ ആരാധിക്കുവാൻ തുടങ്ങി. ഈ ആരാധന പിന്നീടു ശാസ്ത്രം പഠിക്കുവാൻ ഉദ്യമിച്ചവരുടെ പുരോഗമനചിന്തയെ തടസ്സപ്പെടുത്തി ശാസ്ത്രപഠനം ഒരു പഴയ റിക്കാർഡുപരിശോധനാസമ്പ്രദായമായിത്തീൎന്നു. എന്നാൽ ഇംഗ്ലീഷുഭാഷാഭ്യസനത്തോടുകൂടി ഇന്ത്യക്കാൎക്കു പുതിയൊരു ലോകത്തേയ്ക്കു പ്രവേശനം ലഭിച്ചു. യൂറോപ്യന്മാർ പഴയ ശാസ്ത്രങ്ങളെക്കൊണ്ടു തൃപ്തിപ്പെടാതെ കാൎയ്യങ്ങളുടെ ഗുണദോഷങ്ങളെപ്പററി ചിന്തിച്ചു കാരണങ്ങൾ കണ്ടുപിടിച്ചു ശാസ്ത്രങ്ങളെ പോഷിപ്പിച്ചു പുതിയ ശാസ്ത്രഗ്രന്ഥങ്ങളെ നിൎമ്മിച്ചുകൊണ്ടിരുന്നു. ഇങ്ങനെ പുരോഗമിച്ചുകൊണ്ടിരുന്ന ഒരു ലോകവുമായി ഇന്ത്യക്കാൎക്ക് ഇംഗ്ലീഷുഭാഷമുഖേന സമ്പക്കം ലഭിച്ചു.

ആംഗ്ലേയരുടെ രാഷ്ട്രീയസ്വാതന്ത്ര്യസമരങ്ങളും അവരുടെ ധീരമായ സമുദ്രപര്യടനങ്ങളും അദ്വിതീയമായ സ്വരാജ്യസ്നേഹവും ആംഗ്ലേയസാഹിത്യത്തിൽ സുലളിതമായി വിവരിച്ചിരുന്നതു് ഇന്ത്യക്കാർക്കു വായിച്ചറിയുവാൻ സാധിച്ചു. ഇന്ത്യയിൽ സ്ഥാപിച്ച ആംഗ്ലേയവിദ്യാലയങ്ങളിൽനിന്നു ബിരുദനേടിയശേഷം കുറേപ്പേർ ഉപരിവിദ്യാഭ്യാസത്തിന്നായി ഇംഗ്ലണ്ടിൽത്തന്നെ പോയി അവിടത്തെ ശ്രുതിപ്പെട്ട വിദ്യാലയങ്ങളിൽ പ്രവേശിച്ചു വിജ്ഞാനം നേടി. ഇംഗ്ലണ്ടിലായിരുന്നപ്പോൾ ആംഗ്ലേയരും അവരുടെ വിവിധസ്ഥാപനങ്ങളും സാഹിത്യവുമായി അവർക്കു കൂടുതൽ പരിചയപ്പെടുവാൻ അവസരം ലഭിച്ചു. ബ്രിട്ടീഷുപാർല്ലിമെണ്ടു് ബ്രിട്ടീഷുജനതയുടെ സ്വാതന്ത്ര്യത്തെ എങ്ങനെ സുരക്ഷിതമാക്കിയെന്നും തങ്ങളുടെ രാഷ്ട്രത്തിലെ വ്യത്യസ്തതുറകളിൽ സേവനം നല്കിയ വിദഗ്ദ്ധപൌരന്മാരെ അവർ എങ്ങനെ ഓർമ്മിച്ചും ആദരിച്ചും വന്നുവെന്നും സ്വരാജ്യത്തിന്റെ രക്ഷയ്ക്കും സുഖജീവിതത്തിനുംവേണ്ടി അവർ എങ്ങനെ പ്രവർത്തിച്ചുവന്നുവെന്നും ഈ വിദ്യാർത്ഥികൾക്കു നേരേ അറിയുവാൻ സാധിച്ചു.

ഇങ്ങനെ ആംഗ്ലേയസാഹിത്യവും ആംഗ്ലേയസ്ഥാപനങ്ങളുമായി പരിചയപ്പെട്ടവർക്കു് ഇന്ത്യയിലെ ബ്രിട്ടീഷുഭരണം സ്വീകാര്യമായി തോന്നിയില്ല. ആംഗ്ലേയർ വെറും അപരിഷ്കൃതരായി ജീവിച്ചിരുന്ന ഒരു കാലത്തു് ഇന്ത്യൻജനത ഉന്നതമായ നാഗരികതയിൽ ജീവിച്ചു. അന്നത്തെ ഇന്ത്യൻരാജാക്കന്മാർ തങ്ങളുടെ പ്രജകളുടെ ക്ഷേമം ലാക്കാക്കി നീതിപൂർവ്വമായ ഭരണം സ്ഥാപിച്ചിരുന്നു.

യോജിപ്പില്ലായ്മ എന്ന ഒരു പ്രശ്നംമാത്രമാണ് ഇന്ത്യയെ വിദേശീയാധീനത്തിലേയ്ക്കു നയിച്ചതെന്ന വസ്തുത ഉയൎന്ന വിദ്യാഭ്യാസം ലഭിച്ച ഇന്ത്യക്കാൎക്ക ബോധ്യപ്പെട്ടു. ബ്രിട്ടീഷുഭരണത്തിൻകീഴിൽ ഇന്ത്യ ഏകീകൃതമായിക്കഴിഞ്ഞു എന്നും ഇന്ത്യയിൽ ജനകീയഭരണം സ്ഥാപിക്കാമെങ്കിൽ മുമ്പുണ്ടായിരുന്ന ദുഘടപ്രശ്നങ്ങൾക്ക പോംവഴി നേടാമെന്നും ബ്രിട്ടീഷുജനകീയഭരണസ്ഥാപനങ്ങളാൽ ആകൎഷിതരായ ഇന്ത്യക്കാർ മനസ്സിലാക്കി. ഇന്ത്യൻസ്വാതന്ത്ര്യത്തിന്നുവേണ്ടി പൊരുതുവാൻതന്നെ അവർ തീൎച്ചപ്പെടുത്തി. ഇംഗ്ലണ്ടിൽ പോയി ഉപരിവിദ്യാഭ്യാസം സിദ്ധിച്ചവരായിരുന്നു ഈ സമരത്തിൻെറ മുന്നണിയിൽ നിന്നിരുന്നതു്.

ഇന്ത്യ എന്നെന്നേയ്ക്കും ബ്രിട്ടീഷധീനത്തിൽ നിറുത്തേണമെന്ന വ്യാമോഹം തങ്ങൾക്കില്ലെന്നും പാർല്ലിമെണ്ടുഭരണത്തിന്നു് ഇന്ത്യ പ്രാപ്തയായാൽ സ്വാതന്ത്ര്യം നല്കുവാനാണു് തങ്ങൾ ഉദ്ദേശിക്കുന്നതെന്നും ബ്രിട്ടീഷുകാർ തന്നെ പ്രസ്താവിച്ചിരുന്നു. എന്നാൽ ഇന്ത്യയുടെ ഭരണപ്രാപ്തിയെപ്പററി വിധികല്പിക്കേണ്ടിയിരുന്നതു ഭരണാധികാരികൾതന്നെയായിരുന്നതുകൊണ്ടും ഇന്ത്യയിൽ ഹരിജനപ്രശ്നം തുടങ്ങിയുള്ള ചില പുതിയ പ്രശ്നങ്ങൾ ഉത്ഭവിച്ചുതുടങ്ങിയിരുന്നതുകൊണ്ടും പ്രാപ്തിപരീക്ഷണത്തിൽ എന്നാണു് ഇന്ത്യയ്ക്കു വിജയിയാകുവാൻ സാധിക്കുക എന്നു പ്രവചിക്കുക എളുപ്പമായിരുന്നില്ല.

ഇന്ത്യൻപൊതുജനാഭിപ്രായം ഗവൎമ്മെണ്ടിനെ സമയോചിതം അറിയിക്കുന്നതിന്നു് എഴുപതുകൊല്ലങ്ങൾക്കു

മുമ്പ് ഇന്ത്യൻനാഷണൽകോൺഗ്രസ്സ് സ്ഥാപിതമായി. അധികം താമസിയാതെ ഈ ജനകീയസ്ഥാപനം സ്വയം ഭരണം ആവശ്യപ്പെട്ടുവാൻ തുടങ്ങി; പലപ്പോഴായി കൂടുതൽ ഭരണാധികാരം ഇന്ത്യക്കാൎക്ക ഗവൎമ്മേണ്ടു വിട്ടുകൊടുക്കുവാനും തുടങ്ങി. ഇങ്ങനെയിരിക്കുമ്പോഴാണ് ഇന്ത്യയിലെ വൈസറോയിയായിരുന്ന കർസൻപ്രഭുവിന്റെ ബങ്കാൾവിഭജനത്തെത്തുടൎന്നുണ്ടായ അനിഷ്ടസംഭവങ്ങളെ നേരിടുവാനായി റൌളററ് നിയമം പാസ്സാക്കപ്പെട്ടത്. ഈ നിയമത്തിൽ ഗവൎമ്മേണ്ടിന്റെ ആജ്ഞകൾക്കെതിരായി സംഘടിക്കുന്ന ഇന്ത്യക്കാരെ കഠിനമായി ശിക്ഷിക്കുവാനുള്ള അധികാരം ഉദ്യോഗസ്ഥന്മാൎക്കനുവദിച്ചുകൊടുത്തിരുന്നതുകൊണ്ട് അതിന്നെതിരായി ഇന്ത്യൻനേതാക്കൾ ശക്തിയേറിയ പ്രചാരവേല ഇന്ത്യയൊട്ടുക്കു നടത്തി. ഇതിനെത്തുടൎന്നു 1919-ൽ പഞ്ചാബിലെ ജാലിയൻവാലാബാഗിൽവെച്ചുണ്ടായ ഒരു പൊതുയോഗത്തെ പിരിച്ചുവിടുവാനായി ജനറൽ ഡയർ യോഗത്തിൽസ്സംബന്ധിച്ചവരുടെ നേൎക്ക വെടിവെയ്ക്കുവാൻ കല്പിച്ചു. വെടിയുണ്ടയേററു് അനേകം പേർ മരണപ്പെട്ടുവെന്നുമാത്രമല്ല, ഉദ്യോഗസ്ഥന്മാർ ജനങ്ങളോടു് എത്രയും നികൃഷ്ടമായ രീതിയിൽ പെരുമാറുകയും ചെയ്തു. ഈ സംഭവം ഇന്ത്യൻജനതയെ അത്യന്തം ക്ഷുഭിതരാക്കി. ഇങ്ങനെയുള്ള സംഭവങ്ങൾക്കുള്ള പോംവഴി ഇന്ത്യൻസ്വാതന്ത്ര്യംമാത്രമാണെന്നു് അവർ തീൎച്ചപ്പെടുത്തി.

തെക്കെ ആഫ്രിക്കയിലായിരുന്ന മഹാത്മാ ഗാന്ധി ഇന്ത്യയിൽ തിരിച്ചെത്തി കോൺഗ്രസ്സിന്റെ നേതൃത്വം

കയ്യേററു പൂർണ്ണസ്വാതന്ത്ര്യത്തിന്നുള്ള സമരം തുടങ്ങി. നശീകരണായുധങ്ങളുടെ പ്രയോഗം ആവശ്യമില്ലാത്ത ഒരു വിചിത്രസമരമാർഗ്ഗമായിരുന്നു അത്. യാതൊരു രാജ്യത്തും പൊതുജനസഹകരണംകൂടാതെ ഭരണം സാധ്യമല്ലെന്നു മഹാത്മജി വിശ്വസിച്ചു. ആ സഹകരണം പിൻവലിക്കുന്നപക്ഷം ഗവമ്മെണ്ടു ഗതികെട്ടുപോകുമെന്ന് അദ്ദേഹം ജനങ്ങളെ മനസ്സിലാക്കി; ഈ അക്രമരാഹിത്യനിസ്സഹകരണസമരത്തിന്ന് ഒരു പദ്ധതി രൂപീകരിച്ചു; അതനുസരിച്ചു നിയമനിർമ്മാണസഭകളും ഗവമ്മെണ്ടുദ്യോഗങ്ങളും കോടതികളും വിദ്യാലയങ്ങളും വിദേശീയവസ്തുക്കളും ബഹിഷ്ക്കരിക്കുവാൻ ജനങ്ങളോടഭ്യർത്ഥിച്ചു. സമരം ഊർജ്ജിതമായി തുടൎന്നുകൊണ്ടിരുന്നു.

ബ്രിട്ടീഷ്ഭരണാധികാരികളുടെ 'വിഭജിച്ചു ഭരിക്കുക' എന്ന നയം ഇന്ത്യയിൽ വർഗ്ഗീയപ്രശ്നത്തെ സൃഷ്ടിച്ചുവെന്ന് ഇതിന്നുമുമ്പു പ്രസ്താവിച്ചുവല്ലോ. മുസ്ലിംകളുടെ അവശതകൾ നീക്കുവാനും പ്രത്യേകരാഷ്ട്രീയാവകാശങ്ങൾ വകവെച്ചുകിട്ടുവാനുമായി മുസ്ലിംലീഗ് എന്ന ഒരു സംഘടന മുസ്ലിംകളും സ്ഥാപിച്ചു. ഈ സംഘടന കോൺഗ്രസ്സുമായി യോജിച്ചു പ്രവർത്തിച്ചുകൊണ്ടിരുന്നു. സ്വാതന്ത്ര്യസമരം ഊർജ്ജിതമായപ്പോൾ ഹിന്ദുഭൂരിപക്ഷത്തോടുകൂടിയ ഒരു സ്വതന്ത്രരാഷ്ട്രത്തിൽ മുസ്ലിംകളുടെ നില ആപൽക്കരമായിരിക്കുമെന്ന ഭീതി അവരെ പിടികൂടി. ഇന്ത്യയുടെ ഭാവിഭരണഘടനയിൽ പ്രത്യേകാനുകൂല്യങ്ങൾ അനുവദിച്ചുകിട്ടുവാൻ അവർ വാദിച്ചു. മുസ്ലിംകൾക്കു പ്രത്യേകനിയോജകമണ്ഡലങ്ങൾ വേണമെന്നും കേന്ദ്രമന്ത്രി

സഭയിൽ അവക്കു സ്ഥാനങ്ങൾ ലഭിക്കേണമെന്നുമായിരുന്നു അവരുടെ ചില വാദങ്ങൾ.

ഹിന്തുനേതാക്കൾ ഈ വാദങ്ങളെ വകവെച്ചുകൊടുക്കുവാൻ തയ്യാറെടുത്തില്ല. ഹിന്തുക്കളും മുസ്ലിംകളും ബ്രിട്ടീഷുവിഭജനനയത്തിൻെറ പിടിയിൽപ്പെട്ടു് ഉഴലുകയായിരുന്നു. ഈയവസരത്തിൽ ഖായിദെ ആസാം ജിന്ന മുസ്ലിംലീഗിൻെറ നേതൃത്വം കയ്യേററു. ഖായിദെ ആസാമും മഹാത്മജിയും തമ്മിൽ പലപ്രാവശ്യം കൂടിയാലോചനകൾ നടത്തി. ലണ്ടനിൽവെച്ചു് 1930 മുതൽ മൂന്നുപ്രാവശ്യം തുടച്ചയായി ബ്രിട്ടീഷുമേധാവികളും ഇന്ത്യയിലെ വിവിധകക്ഷിനേതാക്കളുംകൂടി വട്ടമേശസ്സമ്മേളനങ്ങൾ നടന്നു. മുസ്ലിംകളുടെ സംഘടനയായി ലീഗിനെ അംഗീകരിച്ചു് അവക്കു പ്രത്യേകനിയോജകമണ്ഡലങ്ങൾ അനുവദിക്കേണമെന്ന ഖായിദെ ആസാം ജിന്നയുടെ വാദങ്ങളെ മഹാത്മാഗാന്ധി അനുവദിക്കായ്കയാൽ യോജിപ്പുണ്ടായില്ല. അതിനാൽ ബ്രിട്ടീഷുപ്രധാനമന്ത്രിതന്നെ ഒരു തീപ്പു നല്കി. അതനുസരിച്ചു്, 1935-ൽ ബ്രിട്ടീഷുപാർല്ലിമെണ്ടു് ഒരു ഇന്ത്യാഗവമ്മെണ്ടു് ആക്ടു് പാസ്സാക്കി. ഈ ആക്ടു്പ്രകാരം നാട്ടുരാജ്യങ്ങളിൽനിന്നുള്ള മെമ്പ്രന്മാരോടുകൂടി കേന്ദ്രത്തിൽ ഒരു ഫെഡറൽഗവമ്മെണ്ടു രൂപീകരിക്കുവാനും സംസ്ഥാനങ്ങളിലെ ഭരണം പരിപൂണ്ണമായി തിരഞ്ഞെടുക്കപ്പെട്ട മന്ത്രിമാർ നടത്തുവാനും നിശ്ചയിച്ചു.

തിരഞ്ഞെടുപ്പു നടത്തിയപ്പോൾ സംസ്ഥാനങ്ങളിലെ ഭൂരിപക്ഷം മുസ്ലിംസീററുകളും ലീഗ്സ്ഥാനാത്ഥികൾ കരസ്ഥമാക്കി. കോൺഗ്രസ്സ്ഗവമ്മെണ്ടുകൾ സ്ഥാപിച്ച സം

സ്ഥാനങ്ങളിൽ കോൺഗ്രസ്സിൽ ചേരാത്ത മുസ്ലിംകൾക്ക മന്ത്രിപദം അനുവദിച്ചില്ല. മുസ്ലിംലീഗും കോൺഗ്രസ്സും ഇങ്ങനെ അകന്നകന്നുവന്നു. 1939-ൽ രണ്ടാംലോകയുദ്ധം തുടങ്ങി. ഇന്ത്യക്കു പൂർണ്ണസ്വാതന്ത്ര്യം നല്കിയാലല്ലാതെ തങ്ങൾ യുദ്ധാവശ്യങ്ങളിൽ പങ്കെടുക്കുകയില്ല എന്ന വാദത്തിൽ കോൺഗ്രസ്സ്ഗവമ്മെണ്ടുകൾ രാജിവെച്ചു. ഇതിനെത്തുടൎന്ന് ഇന്ത്യയിൽ എല്ലായിടത്തും പല കുഴപ്പങ്ങളുമുണ്ടായി. യുദ്ധം അവസാനിച്ച ഉടനെ ഇന്ത്യക്കു ഡൊമീനിയൻപദവി അനുവദിക്കാമെന്നും അതുവരെ ഇന്ത്യൻജനതയുടെ സഹകരണത്തോടുകൂടിയുള്ള ഭരണം നടത്താമെന്നും പറഞ്ഞ് അതിനെസ്സംബന്ധിച്ച പല ആലോചനകളും ബ്രിട്ടീഷുഗവമ്മെണ്ടിൽനിന്നു് ഉന്നയിച്ചു. അവയൊന്നും കോൺഗ്രസ്സ്നേതാക്കൾക്ക തൃപ്തികരമായി തോന്നിയില്ല. മുസ്ലിംനേതാക്കളാകട്ടെ, ഇന്ത്യയെ ഹിന്ദുസ്ഥാൻ പാക്കിസ്ഥാൻ എന്നിങ്ങനെ രണ്ടു സ്വതന്ത്രരാഷ്ട്രങ്ങളായി വിഭജിക്കണമെന്നും മുസ്ലിംകൾ ഭൂരിപക്ഷമുള്ള ഇടങ്ങളെല്ലാം മുസ്ലിംരാഷ്ട്രത്തിൽ ഉൾപ്പെടുത്തേണമെന്നും പുതുതായി വാദിക്കുവാനും തുടങ്ങി.

യുദ്ധം അവസാനിച്ചതോടുകൂടി ബ്രിട്ടനിൽ ലേബർ ഗവമ്മെണ്ടു് അധികാരത്തിൽവന്നു. ഇന്ത്യൻപ്രശ്നത്തിന്നു് ഒരു പോംവഴി കാണണമെന്നു് അവർ ദൃഢനിശ്ചയം ചെയ്തു മന്ത്രിസഭയിലെ മൂന്നുപേരടങ്ങിയ ഒരു കമ്മീഷനെ, ഹിന്ദുക്കളെയും മുസ്ലിംകളെയും യോജിപ്പിച്ച് ഒരു തീൎപ്പുണ്ടാക്കേണ്ടതിന്നു് ഇന്ത്യയിലേക്കയച്ചു. ഈ കാബിനറ്റുമിഷ്യനും രണ്ടു കക്ഷികളെ യോജിപ്പിലെത്തിക്കു

വാൻ സാധിച്ചില്ല. അപ്പോൾ കാബിനററുമിഷ്യൻ മുസ്ലിംകളുടെ വാദങ്ങൾ ഏതാണ്ടു വകവെച്ചുകൊടുത്തും ഇന്ത്യയുടെ ഏകീകൃതത്വം പാലിക്കുന്നതുമായ ഒരു ഭരണപദ്ധതി തയ്യാറാക്കി. ഈ പദ്ധതികൊണ്ടു് ഉദ്ദേശിക്കപ്പെട്ടതു്, രാജ്യരക്ഷാവകുപ്പും വിദേശകാര്യവകുപ്പുകളും ഗതാഗതവകുപ്പും കമ്യൂണിക്കേഷൻസും മാത്രം നിയന്ത്രിക്കുന്ന ഒരു കേന്ദ്രഗവണ്മെണ്ടു രൂപീകരിക്കുകയും സംസ്ഥാനങ്ങളെ മൂന്നു ഗ്രൂപ്പുകളായി തിരിച്ചു ശേഷിച്ച വകുപ്പുകളുടെ ഭരണം ഈ ഗ്രൂപ്പുഗവണ്മെണ്ടുകൾക്കു വിട്ടുകൊടുക്കുകയുമായിരുന്നു. പഞ്ചാബും സിന്ധും ബലൂചിസ്ഥാനും വടക്കുപടിഞ്ഞാറതിർത്തിസംസ്ഥാനവും ചേർന്നു് ഒരു ഗ്രൂപ്പ്; ബങ്കാളും ആസ്സാമും ചേൎന്നു മറെറാരു ഗ്രൂപ്പ്, ശേഷിച്ച ഇന്ത്യ മൂന്നാമത്തൊരു ഗ്രൂപ്പും—ഇങ്ങനെ മൂന്നു ഗ്രൂപ്പുഗവണ്മെണ്ടുകളായി തിരിക്കുമ്പോൾ ഹിന്ദുഭൂരിപക്ഷമുള്ള പ്രദേശങ്ങൾ അവൎക്കധീനത്തിലും, മുസ്ലിംഭൂരിപക്ഷപ്രദേശങ്ങൾ അവരുടെ അധീനത്തിലുമായി ഭരണം നടത്താമെന്നും ഇങ്ങനെ സാമുദായികപ്രശ്നം ഇല്ലാതാക്കാമെന്നും ബ്രിട്ടീഷുകാർ ഉദ്ദേശിച്ചു. കോൺഗ്രസ്സുനേതാക്കൾക്കു് ഈ പദ്ധതിയും പ്രായോഗികമായി തോന്നിയില്ല. അവിഭാജ്യഭാരതമാണു് ഏററവും ഉത്തമവും പ്രധാനവുമെന്നു വിശ്വസിച്ചിരുന്നുവെങ്കിൽ ന്യൂനപക്ഷജനതയുടെ ഹൃദയം വശീകരിച്ചു്, ഒരുവിധത്തിലല്ലെങ്കിൽ മറെറാരുവിധത്തിൽ നേതാക്കന്മാർ അതു കൈവരുത്തേണ്ടതായിരുന്നു; അവിശ്വാസത്തിന്നും ഭയത്തിന്നും കാരണമാക്കിയ പ്രചരണത്തെ അതിൻെറ കൎത്താക്കളോടുകൂടി ബഹിഷ്കരിച്ചി

രുന്നുവെങ്കിൽ കാലതാമസം കൂടാതെ യോജിപ്പിലും സൌഹാർദ്ദത്തിലും പ്രവർത്തിക്കാവുന്ന ഒരു പരിതസ്ഥിതി ആഗതമാകുമെന്നു പ്രതീക്ഷിക്കുകയും ചെയ്യാമായിരുന്നു. എന്നാൽ 'വിഭജിച്ചു ഭരിക്കുക' എന്ന നയത്തിൻെറ പ്രവർത്തനം നേതാക്കളുടെ ചിന്തയെയും കാഴ്ചയെയും മന്ദീഭവിപ്പിച്ചിരുന്നതുകൊണ്ട് ഇതിന്നു സാധ്യമായില്ല. ഇന്ത്യൻ വിഭജനം നിർബ്ബന്ധമായിത്തീരുകയും ചെയ്തു.

സാമുദായികപ്രശ്നങ്ങൾക്ക് ഒരു പോംവഴിയും കാണുവാൻ സാധിക്കാതെവന്നപ്പോൾ ബ്രിട്ടീഷുപ്രധാനമന്ത്രി മി. ആററ്ലി 1948 ജൂൺമാസത്തിനുള്ളിൽ ഇന്ത്യൻഗവർമ്മേണ്ടധികാരം ഇന്ത്യക്കാർക്ക് വിട്ടുകൊടുക്കുവാൻ തീർച്ചയാക്കിയതായി പാർല്ലിമെണ്ടിൽ പ്രസ്താവിക്കുകയും ഇന്ത്യയിലെ വൈസറോയിയായി മൌണ്ട്ബാററൻപ്രഭുവിനെ നിയമിച്ച് ഇന്ത്യയിലേയ്ക്കയയ്ക്കുകയും ചെയ്തു. ഈ പ്രസ്താവന മുസ്ലിംകളെ ഒട്ടധികം ഭീതിപ്പെടുത്തി. ഹിന്ദുഭൂരിപക്ഷത്തിൻെറ കീഴിൽ തങ്ങളുടെ ഭാവി അപകടത്തിലാകുമെന്ന ഭയം ഇന്ത്യയിൽ പലയിടങ്ങളിലും ലഹളയ്ക്കു കാരണമായി. ഹിന്ദുക്കളും മുസ്ലിംകളും ഒരു യോജിപ്പിലെത്താത്ത സ്ഥിതിക്ക്, ഇന്ത്യയെ വിഭജിച്ചു ഭൂരിഭാഗം ഹിന്ദുക്കളുടെയും മുസ്ലിംകൾ ഭൂരിപക്ഷമുള്ള ഭാഗങ്ങൾ മുസ്ലിംകളുടെയും ഭരണത്തിൻകീഴിൽ രണ്ടു ഡൊമീനിയനുകളായി തിരിച്ചു ഭരണം ഇന്ത്യക്കാർക്കുതന്നെ വിട്ടുകൊടുക്കുവാൻ തീർച്ചയാക്കി. പാർല്ലിമെണ്ടിൽ ബില്ല് അവതരിപ്പിച്ചു. വിഭജനം നടത്തുവാനാ

യി നാലു ഹൈക്കോട്ട് ജസ്റ്റിമാരടങ്ങിയ ഒരു അതിർത്തിക്കമ്മീഷനെയും നിയമിച്ചു.

അതിർത്തിക്കമ്മീഷൻെറ തീർപ്പിൽ സിക്കുകാർ അധികമായി താമസിക്കുന്ന പഞ്ചാബ് വിഭജിക്കപ്പെട്ടു. സിക്കുകാർ അത്യധികം ക്ഷുഭിതരായി ലഹളയ്ക്കൊരുങ്ങി. ഇതിനെത്തുടർന്നുണ്ടായ കൊലയും കൊള്ളയും കഠോരവും ലജ്ജാവഹവുമായിരുന്നു. പാക്കിസ്ഥാനിൽ അനേകം സിക്കുകാരും ഉത്തരേന്ത്യയിൽ വളരെയധികം മുസ്ലിംകളും വധിക്കപ്പെട്ടു. പാക്കിസ്ഥാനിൽനിന്നു് ഇന്ത്യയിലേയ്ക്കു നീങ്ങിക്കൊണ്ടിരുന്ന അമുസ്ലിമഭയാർത്ഥികളെയും ഇന്ത്യയിൽനിന്നു പാക്കിസ്ഥാനിലേയ്ക്കു യാത്രചെയ്തുകൊണ്ടിരുന്ന മുസ്ലിമഭയാർത്ഥികളെയും വഴിമദ്ധ്യത്തിൽവെച്ചു് ആയിരക്കണക്കിൽ കൊന്നൊടുക്കി. ഈ കൂട്ടക്കൊലയിൽ സ്ത്രീകളെന്നോ പിഞ്ചുപൈതങ്ങളെന്നോ വൃദ്ധന്മാരെന്നോ ഉള്ള യാതൊരു വ്യത്യാസവുമുണ്ടായിരുന്നില്ല. അനേക കുടുംബങ്ങൾ പാടേ നശിച്ചു. ഒട്ടനേകം കുടുംബങ്ങളിൽ കുറേപേർ മാത്രമേ ശേഷിച്ചുള്ളു. സമുദായത്തിൻെറയും മതത്തിൻെറയും പേരിൽ നടന്ന ഈ നിഷ്ഠുരസംഭവങ്ങൾ ഏതൊരു മതാനുയായിയുടെയും ഹൃദയം പിളക്കത്തക്കതായിരുന്നു. ഇങ്ങനെ മനുഷ്യനാവതില്ലാത്ത കഠോരകൃത്യങ്ങൾ മനുഷ്യൻതന്നെ ചെയ്തു! അതെല്ലാം മതത്തിൻെറ പേരിലും!

ഭരണകാര്യത്തിൽ അനേകകാലത്തെ പാടവം സിദ്ധിച്ച ബ്രിട്ടീഷധികാരികൾക്കു് ഇങ്ങനെയുള്ള സംഭവങ്ങളുണ്ടാകുവാൻ ഇടയുണ്ടെന്നു മുൻകൂട്ടി അറിയുവാൻ സാധി

ച്ചില്ലെന്നോ? അതറിഞ്ഞിരുന്നുവെങ്കിൽ തങ്ങൾ ഇന്ത്യ വിടുന്നപക്ഷം ഗംഭീരമായ സമുദായലഹളകളുണ്ടാകുമെന്നുള്ള ബ്രിട്ടീഷുകാരുടെ പ്രചരണം ലോകത്തിന്നു ദൃഷ്ടാന്തപ്പെടുത്തിയതോ? എങ്ങനെയായിരുന്നാലും സമുദായങ്ങൾതമ്മിൽ സൌഹാർദ്ദത്തിലല്ലാതിരുന്ന സ്ഥിതിയിലും വിഭജനം ഇന്ത്യൻജനത തീരെ ഇഷ്ടപ്പെട്ടിട്ടില്ലാതിരുന്ന നിലയിലും ഇതിന്നു മുമ്പുണ്ടായിരുന്ന അനുഭവങ്ങളുടെ വെളിച്ചത്തിലും, എത്രയും ഗൌരവമേറിയ ഈ അവസാനത്തീർപ്പു നടപ്പിൽ വരുത്തുമ്പോൾ അതിൻെറ പ്രത്യാഘാതങ്ങൾ ഗുരുതരങ്ങളായിരിക്കുമെന്നു മനസ്സിലാക്കി വേണ്ടുന്ന മുൻകരുതൽനടപടികളെടുക്കാതെയും തങ്ങളുടെ പിൻഗാമികളെ താക്കീതുചെയ്യാതെയും വിഭജനം മിന്നൽവേഗത്തിൽ നടത്തിയതു സാഹസമായെന്നു പറയാതിരിക്കുവാൻ നിവൃത്തിയില്ല.

ഇരുണ്ട മേഘത്തിൽനിന്നു മിന്നൽപ്പിണരുകളെന്നപോലെ, ഈ ഇരുണ്ട സംഭവങ്ങൾ ഉളിച്ച ഗുരുതരങ്ങളും അസാധാരണവും അവിചാരിതവുമായ പ്രശ്നങ്ങളെ ധീരതയോടെ നേരിട്ട് അവയെ വിജയപൂർവ്വം നിയന്ത്രിക്കുവാനും ലോകത്തിൻെറ ആദരവു നേടുവാനും ഇന്ത്യൻനേതാക്കളിൽ അന്തർല്ലീനമായ ഭരണനൈപുണ്യത്തിന്നു സാധിച്ചു; എന്നുതന്നെയുമല്ല, ഈ അനിഷ്ടസംഭവങ്ങൾ ഇന്ത്യയിലെങ്ങും പടർന്നുപിടിക്കാനിടയാക്കാതെ പൂർണ്ണസമാധാനം പാലിക്കുവാനുള്ള വിവേകവും ഈ ദുഷ്കർമ്മങ്ങളുളവാക്കിയ ഹൃദയഭേദകമായ കഷ്ടപ്പാടുകളെയും സങ്കടങ്ങളെയും പരിഹരിക്കാനുള്ള ത്യാഗശീലവും സഹനതയും

ഇന്ത്യൻജനത പ്രത്യക്ഷപ്പെടുത്തുകയും ചെയ്തു. ബ്രിട്ടീഷു ഭരണകാലത്തു ഭാരതമാതാവു ഗർഭംധരിച്ച സ്വാതന്ത്ര്യശിശുവെ പ്രസവിച്ചപ്പോഴുണ്ടായ വേദനയായിരുന്നു ഈ അനിഷ്ടസംഭവങ്ങളെന്നു് അനുമാനിച്ചു തൃപ്തിപ്പെടുവാനേ തരമുള്ളു.

# സ്വാതന്ത്ര്യത്തിനുശേഷം

മഹാത്മജിയുടെ നിസ്സഹകരണസമരം വിജയിച്ചു-ഭാരതം സ്വാതന്ത്ര്യം നേടി. എന്നാൽ സ്വതന്ത്രഭാരതം വിഭജിക്കപ്പെട്ട ഭാരതമായിരുന്നു. മഹാത്മജിയുടെ ഉത്തമശിഷ്യനായ പണ്ഡിതജവഹർലാൽ നെഹറുവിൻെറ നേതൃത്വത്തിൽ ഇന്ത്യയുടെ പ്രധാനനേതാക്കളടങ്ങിയ ഒരു മന്ത്രിസഭ ഭരണമേറെറടുത്തു. എന്നാൽ ഏറെക്കാലത്തെ ഭരണപരിചയമുള്ള ഒരു ഗവമ്മെണ്ടിനെപ്പോലും തകിടംമറിക്കുവാൻ പര്യാപ്തമായ വമ്പിച്ച പ്രശ്നങ്ങളെയാണ് അധികാരമേറെറടുത്ത ഉടനെത്തന്നെ അവക്കു നേരിടേണ്ടിവന്നതു്. വിഭജിക്കപ്പെട്ട പഞ്ചാബിലും സമീ

പപ്രദേശങ്ങളിലും അതിഭയാനകമായ വർഗ്ഗീയലഹളകൾ പൊട്ടിപ്പുറപ്പെട്ടു. പാക്കിസ്ഥാനിൽനിന്നു ലക്ഷക്കണക്കിൽ അമുസ്ലിംകൾ ഇന്ത്യയിലേയ്ക്കു പ്രവഹിച്ചു. തങ്ങളുടെ സർവ്വസമ്പാദ്യങ്ങളും ഇട്ടെറിഞ്ഞുപോന്ന ഈ അഭയാർത്ഥികൾക്കു ഭക്ഷണവും പുതിയ പാർപ്പിടങ്ങളും ഏർപ്പാടു ചെയ്യുവാൻ ഗവർമ്മെണ്ടിന്നു സകലകഴിവുകളും ഉപയോഗിക്കേണ്ടിവന്നു. പുതിയൊരു ഭരണഘടന സൃഷ്ടിച്ചു രാഷ്ട്രത്തെ അഭിവൃദ്ധിപദ്ധതികളിലൂടെ ക്ഷേമജീവിതത്തിലേയ്ക്കു നയിക്കുവാൻ തയ്യാറെടുത്തിരുന്ന നേതാക്കൾ ആ പദ്ധതികളെല്ലാം തൽക്കാലത്തേയ്ക്കു നിർത്തിവെയ്ക്കുവാൻ നിർബ്ബന്ധിതരായി. പാക്കിസ്ഥാനിലെ മുസ്ലിംകളിൽനിന്നു തങ്ങൾക്കനുഭവിക്കേണ്ടിവന്ന യാതനകൾ അഭയാർത്ഥികളിൽ ചിലരുടെ മനസ്സിനെ എന്തെന്നില്ലാതെ ശല്യപ്പെടുത്തിയിരുന്നു. തങ്ങളോടു ചെയ്ത അക്രമങ്ങൾക്കു് ഇന്ത്യയിൽവെച്ചു പകരംവീട്ടേണ്ടതാണെന്നു് അവക്കു തോന്നി. തൽഫലമായി ദൽഹിയിലും മററും നിവസിച്ചിരുന്ന മുസ്ലിംകളുടെ ജീവിതം രക്ഷയില്ലാതെ പരിതാപകരമായിത്തീന്നു.

ഇന്ത്യയുടെ ചരിത്രത്തിലെ ഇരുളടഞ്ഞ ദിവസങ്ങളായിരുന്നു അവ. ഹിന്ദുക്കളും മുസ്ലിംകളും മതത്തിന്റെ പേരിൽ അന്യോന്യം കഴുത്തറക്കുന്നതും ഇന്ത്യയിലെ മുസ്ലിംകളുടെ ദുസ്ഥിതിയും കണ്ടു മഹാത്മജിയുടെ ഹൃദയം ശോകാധീനമായി. മഹാത്മജിയുടെ സാന്നിധ്യംകൊണ്ടു മാത്രമാണു് പഞ്ചാബിൽ നടന്നതുപോലെയുള്ള അസ്വാസ്ഥ്യങ്ങൾ ബങ്കാളിലും നടക്കാതിരുന്നതു്. ഡൽഹിയിൽ

ലഹളകൾ തുടങ്ങിയതോടെ അദ്ദേഹം ബങ്കാളിൽനിന്നു ഡൽഹിയിലേയ്ക്കു തിരിച്ചു. പാക്കിസ്ഥാനിലെ മുസ്ലിംകൾ അവിടത്തെ ഹിന്ദുക്കളോട് എന്തുതന്നെ ചെയ്താലും ഇന്ത്യയിലെ മുസ്ലിംകളുടെ ജീവനും സ്വത്തിന്നും രക്ഷനല്കേണ്ടതു ഹിന്ദുക്കളുടെ ധർമ്മമാണെന്ന് അദ്ദേഹം ജനങ്ങളെ ഉപദേശിച്ചു. സമാധാനത്തിൻെറയും സൌഹാർദ്ദത്തിൻെറയും സന്ദേശം പരത്തുന്നതിന്നായി അദ്ദേഹം ദിവസപ്രാർത്ഥനായോഗങ്ങൾ കൂടി. തൻെറ ഉപദേശംകൊണ്ട് ആശിച്ച ഫലമുണ്ടാകുന്നില്ലെന്നു കണ്ടപ്പോൾ അദ്ദേഹം ഒരു ഉപവാസയജ്ഞം ആരംഭിക്കുവാൻ നിർബ്ബന്ധിതനായി. ഹിന്ദുക്കളും മുസ്ലിംകളും സൌഹാർദ്ദത്തിൽ ജീവിക്കാമെന്നു പ്രതിജ്ഞചെയ്താലല്ലാതെ തൻെറ ഉപവാസം അവസാനിപ്പിക്കുന്നതല്ലെന്ന് അദ്ദേഹം തീർത്തുപറഞ്ഞു. മഹാത്മജിയുടെ ഉപവാസം ജനങ്ങളുടെ കണ്ണു തുറപ്പിച്ചു. എല്ലാ സമുദായങ്ങളുടെയും നേതാക്കൾ ഒരുമിച്ചുകൂടി ദൽഹിയിൽ ഇനി സാമുദായികകലഹം ഉണ്ടാകുന്നതല്ലെന്ന് ഉറപ്പുനല്കി ഒരു പ്രതിജ്ഞാപത്രത്തിൽ ഒപ്പുവെച്ചശേഷമാണ് മഹാത്മജി ഉപവാസമവസാനിപ്പിച്ചത്. പക്ഷേ സാമുദായികസൌഹാർദ്ദം സ്ഥാപിക്കാനുള്ള മഹാത്മജിയുടെ ശ്രമങ്ങൾ ചില വർഗ്ഗീയവാദികൾക്കു രുചിച്ചില്ല. അദ്ദേഹത്തെ അവർ ഒരു 'മുസ്ലിംപക്ഷപാതി'യായി ചിത്രീകരിച്ചു. 1948 ജനുവരി 30-ാംനു—ഇന്ത്യയുടെ ചരിത്രത്തിലെ ആ ഇരുണ്ട ദിവസം—അദ്ദേഹം ഓരോ അടിവെച്ചുകൊണ്ടു പ്രാർത്ഥനായോഗത്തിൽ സംബന്ധിക്കാനായി നടക്കുകയായിരുന്നു. ജനക്കൂട്ടത്തിൽനിന്ന് ഒരു യുവാവ്

അദ്ദേഹത്തിൻെറ അടുത്തു ചെന്നു കൈത്തോക്കു ചൂണ്ടി അദ്ദേഹത്തിൻെറ നേരെ മൂന്നുപ്രാവശ്യം വെടിവെച്ചു. ആ സമാധാനദൂതൻെറ ശബ്ദം എന്നെന്നേയ്ക്കുമായി അടഞ്ഞു പോയി!

നാല്പതുകോടിജനങ്ങൾക്കു ചോര ചിന്താതെ സ്വാതന്ത്ര്യം നേടിക്കൊടുത്ത ആ മഹാപുരുഷൻെറ വിയോഗം ലോകത്തെ ദുഃഖത്തിലാഴ്ത്തി. തങ്ങളുടെ പ്രിയനേതാവിൻെറ രക്തസാക്ഷിത്വം ഇന്ത്യയിലെ ജനങ്ങളെ ഇരുത്തി ചിന്തിപ്പിച്ചു. വർഗ്ഗീയവാദികളുടെ ശക്തി അതോടെ ക്ഷയിക്കാനും തുടങ്ങി.

സാമുദായികലഹളകൾ അവസാനിച്ചു നാട്ടിൽ സമാധാനം സ്ഥാപിതമായതോടെ നേതാക്കളുടെ ശ്രദ്ധ സൃഷ്ടിപരമായ പദ്ധതികളിലേയ്ക്കു തിരിഞ്ഞു. ബ്രിട്ടീഷിന്ത്യയിൽപ്പെട്ട സംസ്ഥാനങ്ങളെമാത്രമേ വിഭജനാവസരത്തിൽ സ്വതന്ത്രഇന്ത്യൻഗവമ്മേണ്ടിന്നു വിട്ടുകൊടുത്തിരുന്നുള്ളൂ. ഇന്ത്യയുടെ ഭൂപടത്തിൽ അങ്ങിങ്ങായി ചിന്നിച്ചിതറിക്കിടന്നിരുന്ന നാട്ടുരാജ്യങ്ങൾ നാട്ടുരാജാക്കന്മാരുടെ ഭരണത്തിലായിരുന്നു. അവയെ ചിലേടങ്ങളിൽ സംയോജിപ്പിച്ചും ചിലേടങ്ങളിൽ അയൽസംസ്ഥാനങ്ങളിൽ ലയിപ്പിച്ചും ജനകീയഭരണത്തിൻകീഴിലാക്കുന്നതു് ആവശ്യമാണെന്നു നേതാക്കൾ മനസ്സിലാക്കി. വിഷമമേറിയ ഈ ജോലി പ്രശംസനീയമായ നയവൈദഗ്ദ്ധ്യത്തോടുകൂടി ധീരനേതാവായ സർദാർപട്ടേൽ നിർവ്വഹിച്ചു. ഇന്ത്യയ്ക്കു പുതിയൊരു ഭരണഘടന സൃഷ്ടിക്കുന്ന കൃത്യവും കാലതാമസം കൂടാതെ പൂർത്തിയാക്കി. പുതിയ ഭരണഘടനയിൽ ജന

ങ്ങളുടെ മൌലികാവകാശങ്ങളെ നിർവ്വചിക്കുകയും അവ ലംഘിക്കപ്പെടുമ്പോൾ കോടതികൾമുഖേന പരിഹാരം നേടുന്നതിന്നുള്ള വ്യവസ്ഥകൾ ഉൾപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. പുതിയ ഭരണഘടന നടപ്പിൽവന്നതോടെ 1950 ജനുവരി 26-ാംനു ഇന്ത്യ ഒരു സ്വതന്ത്രറിപ്പബ്ലിക്കായി പ്രഖ്യാപിക്കപ്പെട്ടു.

ഇന്ത്യയെ സാമ്പത്തികമായി അഭിവൃദ്ധിപ്പെടുത്താനുള്ള പദ്ധതികളിലാണ് പിന്നീടു നേതാക്കളുടെ ശ്രദ്ധ പതിഞ്ഞത്. അതിന്നായി ഒരു പഞ്ചവത്സരപദ്ധതി തയ്യാറാക്കി. ഭക്ഷണധാന്യങ്ങളുടെ ഉൽപാദനത്തിൽ ഇന്ത്യയെ സ്വയംപര്യാപ്തമാക്കുകയായിരുന്നു ഈ പദ്ധതിയുടെ പ്രധാനലക്ഷ്യം. യുദ്ധത്തിന്നു മുമ്പു ബർമ്മയിൽനിന്നു യഥേഷ്ടം അരി കിട്ടിയിരുന്നതുകൊണ്ടു ഭക്ഷണപ്രശ്നം ഇന്ത്യയെ അലട്ടിയിരുന്നില്ല. എന്നാൽ അഭ്യന്തരകലാപങ്ങൾ മൂലം ബർമ്മയിൽനിന്നു ധാന്യം കിട്ടാതായെന്നുമാത്രമല്ല, അരിയും ഗോതമ്പും സമൃദ്ധിയായി വിളയുന്ന പ്രദേശങ്ങൾ വിഭജനത്തിൽ ഇന്ത്യയ്ക്കു നഷ്ടപ്പെടുകയും ചെയ്തു. അതിനാൽ ഇന്ത്യയുടെ ഉൽപാദനവും ആവശ്യവും തമ്മിലുള്ള വിടവു നികത്തുവാൻ വലിയ വില കൊടുത്തു ഇതരരാജ്യങ്ങളിൽനിന്നു ധാന്യങ്ങൾ ഇറക്കുമതിചെയ്യേണ്ടി വന്നു.

പഞ്ചവത്സരപദ്ധതിയുടെ മൂന്നുകൊല്ലത്തെ പ്രവർത്തനഫലായി ഇന്ത്യയുടെ ആവശ്യത്തിന്നുള്ള ഭക്ഷണധാന്യങ്ങൾ ഇവിടെത്തന്നെ ഉൽപാദിപ്പിക്കാൻ സാധ്യമായിരിക്കുന്നു. തന്മൂലം ഭക്ഷണധാന്യങ്ങളുടെ വിതരണ

ത്തിന്മേലുള്ള നിയന്ത്രണം എടുത്തുകളയാനും സാധിച്ചു.

വമ്പിച്ച നദീതടപദ്ധതികളാണ് പഞ്ചവത്സരപദ്ധതിയുടെ മററൊരു പ്രധാനഭാഗം. ഇന്ത്യയുടെ മഹാനദികളിലൂടെ സമുദ്രത്തിലേയ്ക്കൊഴുകി നഷ്ടപ്പെടുന്ന ജലത്തെ നദികളിൽ വമ്പിച്ച അണക്കെട്ടുകൾ കെട്ടി സംഭരിച്ചു തോടുകൾവഴിയായി സമീപസ്ഥമായ കൃഷിസ്ഥലങ്ങളിലേയ്ക്കു തിരിച്ച് അനേകായിരം ഏക്കർ സ്ഥലങ്ങളിലെത്തിച്ചു കൃഷിക്കുപയോഗപ്പെടുത്തുവാനാണ് ഈ പദ്ധതികൾകൊണ്ടു് ഉദ്ദേശിക്കുന്നതു്. ഈ അണക്കെട്ടുകളിൽനിന്നു വമ്പിച്ച തോതിൽ വിദ്യുച്ഛക്തി ഉൽപാദിപ്പിക്കാനും സാധിക്കും. ഈ പദ്ധതികൾ പൂർത്തിയാകുന്നതോടെ അവയ്ക്കു ചുററും പുതിയ വ്യവസായങ്ങൾ സ്ഥാപിക്കപ്പെടുന്നതും പുതിയ നഗരങ്ങൾ ഉയർന്നുവരുന്നതുമാണു്. ഈ പദ്ധതികളിൽ പ്രധാനമായവ പഞ്ചാബിലെ ഭക്രാ-നംഗൾപദ്ധതി, പശ്ചിമബംഗാളിലെ ദാമോദർനദീതടപദ്ധതി, ഒറീസ്സയിലെ ഹീരകുഡ്പദ്ധതി, യു. പി. യിലെ കോശിപദ്ധതി, ആന്ധ്ര-ഹൈദ്രബാദതിർത്തിയിലെ തുംഗഭദ്രാപദ്ധതി എന്നിവയാണ്. അമേരിക്കയിലെയും റഷ്യയിലെയും വൻകിടപദ്ധതികളോടു കിടപിടിക്കുന്നവയാണിവ. 1960-ഓടുകൂടി ഈ പദ്ധതികളിൽ പലതിന്റെയും പണി പൂർത്തിയാകും. അതോടേ ഇന്ത്യയുടെ സാമ്പത്തികപുരോഗതിക്കുള്ള അടിത്തറ പാകിക്കഴിഞ്ഞതായി കരുതാവുന്നതാണ്.

ഈ വൻപദ്ധതികളോടൊപ്പം അനേകം ചെറുകിട പദ്ധതികളും പുരോഗമിച്ചുവരുന്നു. ഈയിടെ പൂർത്തിയാ

ക്കപ്പെട്ട മലബാറിലെ മലമ്പുഴ അണക്കെട്ട് അവയിലൊന്നാണ്. ഇത്തരം അണക്കെട്ടുകളിൽനിന്നു വെള്ളം ലഭിക്കുന്ന കൃഷിസ്ഥലങ്ങളിലെ കൃഷിക്കാർക്ക് പിന്നീടു കൃഷിക്കാവശ്യമായ വെള്ളത്തിന്നു കാലവർഷത്തെ ആശ്രയിക്കേണ്ടിവരുന്നതല്ല.

ജലസേചനപദ്ധതികളോടൊപ്പംതന്നെ കൂടുതൽ നല്ല വിത്തുകളും വളങ്ങളും കൃഷിക്കാർക്ക് എത്തിക്കുന്നതിന്നു ശ്രമിച്ചുവരുന്നു. സിൻഡ്രിയിൽ സ്ഥാപിച്ചിട്ടുള്ള വളംനിർമ്മാണഫാക്ടറി ഏഷ്യയിൽവെച്ച് ഏററവും വലുതാണ്. വളം നിർമ്മിക്കാനുള്ള രണ്ടു ഫാക്ടറികൾക്കുകൂടി രണ്ടാം പഞ്ചവത്സരപദ്ധതിയിൽ വകയിരുത്തീട്ടുണ്ട്.

പാശ്ചാത്യരാജ്യങ്ങളിലുള്ളപോലെ വൻകിടവ്യവസായങ്ങൾ സ്ഥാപിക്കാനുള്ള പദ്ധതികളും പഞ്ചവത്സരപദ്ധതിയുടെ ഒരു ഭാഗമാണ്. പശ്ചിമബംഗാളിലെ ചിത്തരഞ്ജൻഫാക്ടറിയിൽ തീവണ്ടികളുടെ എഞ്ചിനുകൾ ഉണ്ടാക്കിവരുന്നു. തീവണ്ടിക്കാവശ്യമായ കോച്ചുകൾ പെരമ്പൂരിൽ സ്ഥാപിച്ചിട്ടുള്ള ഫാക്ടറിയിലും നിർമ്മിച്ചുതുടങ്ങിയിരിക്കുന്നു. ബാംഗ്ലൂരിലെ ടെലഫോൺ നിർമ്മാണശാല, ഹിന്ദുസ്ഥാൻകേബിൾനിർമ്മാണശാല, ബോംബെയിലെ പെനിസിലിൻഫാക്ടറി, ദൽഹിയിലെ ഡി. ഡി. ടി. ഫാക്ടറി എന്നിവയാണ് പുതുതായി സ്ഥാപിച്ചിട്ടുള്ള മററു ചില ഫാക്ടറികൾ. വിശാഖപട്ടണത്തെ കപ്പൽനിർമ്മാണശാലയും ബാംഗ്ലൂരിലെ ഹിന്ദുസ്ഥാൻവിമാനനിർമ്മാണശാലയും മുമ്പെത്തെക്കാൾ വളരെയധികം അഭിവൃദ്ധിപ്പെടുത്തിയിട്ടുമുണ്ട്.

ഇന്ത്യയുടെ വ്യാവസായികപുരോഗതിക്ക് അത്യാവശ്യമായ ഒരിനമാണ് ഉരുക്ക്. ഇന്ത്യയിൽ ഇന്നു ഗണ്യമായ തോതിൽ ഉരുക്ക് ഉൽപാദിപ്പിക്കുന്ന ഏകഫാക്ടറി ജാംഷഡ്പൂരിലെ ടാററാഉരുക്കുനിർമ്മാണശാലയാകുന്നു. ഇന്ത്യയുടെ ഉരുക്കൽപാദനം ഇന്നത്തെക്കാൾ നാലോ അഞ്ചോ ഇരട്ടിയാക്കാനുള്ള പദ്ധതികൾ രണ്ടാം പഞ്ചവത്സരപദ്ധതിയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ജർമ്മനിയുടെയും ബ്രിട്ടന്റെയും റഷ്യയുടെയും സഹായത്തോടുകൂടി യഥാക്രമം ഒറീസ, പശ്ചിമബംഗാൾ, മധ്യപ്രദേശം എന്നിവിടങ്ങളിൽ ഓരോ ഉരുക്കുനിർമ്മാണശാല ഏർപ്പെടുത്താൻ പ്രാരംഭനടപടികൾ ആരംഭിച്ചിരിക്കുന്നു.

മദ്രാസ്സ്റ്റേയിററിലെ തെക്കെ ആർക്കാട്ടുജില്ലയിൽ വലിയ തോതിൽ ലിഗ്നൈററ് കുഴിച്ചെടുക്കുവാൻ സാധ്യതയുണ്ടെന്നു് ഈയിടെ കണ്ടുപിടിച്ചതിനെത്തുടർന്ന് അതിന്നായി അവിടെ ഒരു ഖനി സ്ഥാപിക്കാൻ പരിശ്രമമാരംഭിച്ചിട്ടുണ്ട്. രണ്ടാം പഞ്ചവത്സരപദ്ധതിയിൽ അറുപതുകോടി ഉറുപ്പിക ഇതിന്നായി നീക്കിവെച്ചിട്ടുണ്ട്. തെക്കേ ഇന്ത്യയിൽ കല്ക്കരി കിട്ടാനില്ലാത്തതിന്റെ പോരായ്മ ഈ പദ്ധതികൊണ്ടു പരിഹരിക്കുവാൻ സാധിക്കുന്നതാണ്. അവിടെത്തന്നെ വിദ്യുച്ഛക്ത്യുൽപാദനത്തിന്നുള്ള ഒരു കേന്ദ്രവും സ്ഥാപിക്കുന്നതാകുന്നു. അതിനാൽ തെക്കേ ഇന്ത്യയിലെ വ്യവസായവല്ക്കരണത്തെസ്സംബന്ധിച്ചേടത്തോളം വളരെയധികം പ്രാധാന്യമുള്ളതാണ് ഈ പദ്ധതി.

ശാസ്ത്രീയവും വ്യാവസായികവുമായ പുരോഗതിക്കു

ശാസ്ത്രത്തിൻെറ ഓരോ വിഭാഗത്തെപ്പററിയും ഗവേഷണങ്ങൾ നടത്തിക്കൊണ്ടിരിക്കേണ്ടതു് ആവശ്യമാണു്. ഈ ഉദ്ദേശത്തോടുകൂടി പല ശാസ്ത്രീയഗവേഷണശാലകളും പുതുതായി സ്ഥാപിച്ചിട്ടുണ്ടു്.

ഇന്ത്യയുടെ ഹൃദയം സ്ഥിതിചെയ്യുന്നതു ഗ്രാമങ്ങളിലാണല്ലോ. ഗ്രാമങ്ങളിലെ ജനങ്ങളുടെ ജീവിതനിലവാരം ഉയർത്താനുള്ള ഉദ്ദേശത്തോടുകൂടിയാണു് കമ്യൂണിററിപ്രോജക്ടുകളും ദേശീയവികസനബ്ലോക്കുകളും ആരംഭിച്ചിട്ടുള്ളതു്. വിദ്യാഭ്യാസം, കൃഷി, പൊതുജനാരോഗ്യം, നിരത്തുകൾ എന്നിങ്ങനെ ഗ്രാമജീവിതത്തിൻെറ എല്ലാവശങ്ങളെയും ഈ പദ്ധതികൾ ബാധിക്കുന്നതാണു്. ഇന്ത്യയിലെ ഗ്രാമങ്ങളിൽ മൂന്നിലൊരു ഭാഗത്തെ ഈ പദ്ധതിയുടെ പരിധിയിൽ പെടുത്തിക്കഴിഞ്ഞു. രണ്ടാം പഞ്ചവത്സരപദ്ധതിയോടുകൂടി ഇന്ത്യയിലെ എല്ലാ ഗ്രാമങ്ങളിലും ഈ പദ്ധതി നടപ്പാക്കുമെന്നു പ്രതീക്ഷിക്കുന്നു.

ഇന്ത്യയിൽ ബ്രിട്ടീഷുകാർ നടപ്പിൽവരുത്തിയ വിദ്യാഭ്യാസപദ്ധതിയിൽ പ്രായോഗികവിദ്യാഭ്യാസത്തിന്നു മതിയായ സ്ഥാനം നല്കീട്ടില്ല. തന്മൂലം ശാരീരികമായ അധ്വാനത്തെ ഒരു ചോരായ്മയായിട്ടാകുന്നു ഇന്നത്തെ അഭ്യസ്തവിദ്യർ ഗണിച്ചുവരുന്നതു്. നിലവിലുള്ള വിദ്യാഭ്യാസപദ്ധതിയിലെ ഈ വൈകല്യം നീക്കി പ്രായോഗികവിജ്ഞാനത്തിന്നു് അതൎഹിക്കുന്ന സ്ഥാനം നല്കുന്നതും ഇന്ത്യയുടെ സംസ്കാരത്തോടും പാരമ്പര്യത്തോടും പൊരുത്തമുള്ളതുമായ ഒരു വിദ്യാഭ്യാസപദ്ധതി ഇന്ത്യയിൽ നടപ്പാക്കുന്നതിന്നായി മഹാത്മജിയും ഡോക്ടർ സാക്കിർ ഹു

സ്സെനുംകൂടി ആവിഷ്കരിച്ചതാണു് 'അടിസ്ഥാനവിദ്യാഭ്യാസം' എന്ന പേരിൽ അറിയപ്പെടുന്ന പദ്ധതി. ഈ പദ്ധതി ഇപ്പോൾ ഇന്ത്യയൊട്ടുക്കു നടപ്പിൽവരുത്തിക്കൊണ്ടിരിക്കയാണു്.

അങ്ങനെ രാഷ്ട്രീയവും സാമ്പത്തികവും സാമൂഹ്യവുമായ എല്ലാ രംഗങ്ങളിലും ഇന്ത്യ മുന്നോട്ടു നീങ്ങിക്കൊണ്ടുവരികയാണു്. അന്താരാഷ്ട്രീയരംഗത്തിലും ഈ ചുരുങ്ങിയ കാലത്തിനുള്ളിൽ ഇന്ത്യയ്ക്കു് അസൂയാവഹമായ പുരോഗതിയുണ്ടായിട്ടുണ്ടു്. കൊറിയായിലും ഇൻഡോചൈനയിലും സമാധാനം സ്ഥാപിക്കുന്നതിൽ ഇന്ത്യവഹിച്ച പങ്കിൽ ഏതൊരു ഇന്ത്യക്കാരനും അഭിമാനിക്കാവുന്നതാണു്. ലോകപ്രശ്നങ്ങളെ കൈകാര്യംചെയ്യുന്ന യോഗങ്ങളിൽ ഇന്നു് ഇന്ത്യയുടെ ശബ്ദത്തിനു വലിയ പ്രാധാന്യം കല്പിക്കപ്പെടുന്നു.

സാർവ്വദേശീയരംഗത്തിൽ ഇന്ത്യ ആർജ്ജിച്ചിട്ടുള്ള പ്രശസ്തിയെയും പണ്ഡിററ് നെഹറുവിൻെറ വ്യക്തിത്വത്തെയും അന്യോന്യം വേർപെടുത്തുകവയ്യ. ഇന്നു് ഇന്ത്യ ലോകരാഷ്ട്രങ്ങളുടെയിടയിൽ മാനിക്കപ്പെടുന്നുവെങ്കിൽ അതിൻെറ ഉത്തരവാദിത്വം ഏതാണ്ടു മുഴുവനും പണ്ഡിററ് നെഹറുവിന്നാണു്. ഇന്ത്യയുടെ വിദേശനയത്തിൻെറ ആദ്യവും അന്തവും നെഹറുതന്നെയാകുന്നു. സ്വതന്ത്രഭാരതത്തിൻെറ ഭരണമേറെറടുക്കുന്നതിന്നുമുമ്പുതന്നെ സ്വാതന്ത്ര്യസമരത്തിൻെറ ധീരസേനാനി, ഇന്ത്യൻയുവത്വത്തിൻെറ നേതാവു്, ഉജ്ജ്വലനായ ഒരു ഗ്രന്ഥകാരൻ എന്നീ നിലകളിൽ അദ്ദേഹം അന്താരാഷ്ട്രീയഖ്യാതി നേ

ടികഴിഞ്ഞിരുന്നു. എന്നാൽ ഭരണകാര്യങ്ങളിലും രാജ്യതന്ത്രജ്ഞതയിലും അദ്ദേഹം പ്രത്യക്ഷപ്പെടുത്തിയ അസാമാന്യമായ കഴിവുകൾ ഭരണമേറെറടുക്കുന്നതിന്നു മുമ്പുള്ള പ്രതീക്ഷകളെക്കൂടി പിന്നിട്ടിരിക്കുന്നു. സ്വാതന്ത്ര്യഭാരതത്തിന്റെ ബഹുമുഖമായ പുരോഗതിക്കു പിന്നിൽ പ്രവർത്തിക്കുന്ന ഹസ്തം നെഹറുവിന്റേതാണെന്നു നിസ്സംശയം പറയാവുന്നതാണ്.

രാഷ്ട്രങ്ങൾതമ്മിലുള്ള ബന്ധം പഞ്ചശീലങ്ങളുടെ അടിസ്ഥാനത്തിൽ സ്ഥാപിക്കാനുള്ള നെഹറുവിന്റെ ശ്രമങ്ങൾ വിജയിച്ചുവരികയാണ്. ഈ നയംമൂലം ഇതരരാഷ്ട്രങ്ങളിലെ സാമാന്യജനങ്ങളുടെ സ്നേഹബഹുമാനങ്ങളെ അദ്ദേഹം ആർജ്ജിച്ചിരിക്കുന്നു. ചില രാജ്യങ്ങളിലെ നേതാക്കളുടെ താൽകാലികമായ അപ്രീതിക്കും അദ്ദേഹം, തന്മൂലം, പാത്രമായിട്ടില്ലെന്നില്ല. എങ്കിലും ഇന്ത്യയുടെ ഉദ്ദേശശുദ്ധിയെ ചോദ്യംചെയ്യുന്നവർ ആരുമില്ല.

പാർല്ലിമെണ്ടറിഭരണത്തെസ്സംബന്ധിച്ച കുറെ പാഠങ്ങൾ നല്കി ബ്രിട്ടീഷുകാർ ഇന്ത്യ വിട്ടു. ഈ ഭരണം ഇന്നു ബ്രിട്ടനെപ്പോലെതന്നെ നന്നായി ഇന്ത്യയും നടത്തിവരുന്നു. ജനങ്ങളിൽ ഇരുപതുശതമാനത്തിന്നുമാത്രം എഴുതാനും വായിക്കാനും അറിയാവുന്ന ഒരു നാട്ടിൽ പ്രജായത്തഭരണവ്യവസ്ഥ നടപ്പാക്കുവാൻ സാധ്യമല്ലെന്നാണ് ലോകം വിശ്വസിച്ചിരുന്നത്. ഇന്ത്യയിലെ പൊതുതിരഞ്ഞെടുപ്പുകൾ ആ വിശ്വാസത്തോടുള്ള ഒരു വെല്ലുവിളിയായിരുന്നു. എണ്പതുശതമാനം കൃഷിക്കാരടങ്ങിയ ഒരു ഉപഭൂഖണ്ഡത്തെ വ്യവസായവൽക്കരിക്കാനുള്ള പദ്ധതികൾ

ആരംഭിച്ചുകഴിഞ്ഞു. പൊതുവിദ്യാഭ്യാസത്തിൽ അത്രതന്നെ പുരോഗതിയുണ്ടായിട്ടില്ലെങ്കിലും ഇന്ത്യയുടെ ധനസ്ഥിതി മെച്ചപ്പെടുന്നതോടുകൂടി അതും സാധ്യമാകുമെന്നു പ്രതീക്ഷിക്കാം.

ലോകം മുഴുവൻ ഇന്നു് ഇന്ത്യയെ ഉററുനോക്കുകയാണു്. ലോകത്തിൻെറ ഭാവി ഇന്നു് ഇന്ത്യയിൽ ആരംഭിച്ചിട്ടുള്ള മഹത്തായ പരീക്ഷണത്തിൻെറ അന്ത്യഫലത്തെ ആശ്രയിച്ചിരിക്കുമെന്നു പറഞ്ഞാൽ അതൊരു അതിശയോക്തിയാവില്ല.

# സാമുദായികരാഷ്ട്രീയസംഘടന ആപൽക്കരം

മുസ്ലിംലീഗ് എന്ന രാഷ്ട്രീയസംഘടന 1906-ലാണ് സ്ഥാപിതമായത്. മുസ്ലിംകളുടെ രാഷ്ട്രീയാവകാശങ്ങൾ സുരക്ഷിതമാക്കുന്നതിന്നു പുറമേ സമുദായങ്ങൾ തമ്മിൽ സൌഹാർദ്ദം സ്ഥാപിക്കുകകൂടിയായിരുന്നു അതിന്റെ ആദ്യത്തെ ലക്ഷ്യം.

മുസ്ലിംകളുടെ ആഗമനത്തിന്നുശേഷം ഇന്ത്യയിൽ പ്രചരിച്ചതും മുസ്ലിംകൾ തങ്ങളുടെ ഭാഷയായി അംഗീകരിച്ചതുമായ ഉറുദുവിന്റെ പ്രചാരം ചുരുക്കി ഹിന്ദിഭാഷ

യുടെ പ്രചാരം വദ്ധിപ്പിക്കുവാൻ ബനാറസ്സിൽ കുറെക്കാലമായി നടന്നുകൊണ്ടിരുന്ന ഒരു പ്രസ്ഥാനവും, 1893_ൽ ബോമ്പെയിൽവെച്ച് നടന്ന ഹിന്ദു-മുസ്ലിംസംഘട്ടനങ്ങളും, 1905-ലെ ബങ്കാൾവിഭജനത്തിന്നെതിരായി ഹിന്ദുനേതാക്കൾ ഹിന്ദുഭൂരിപക്ഷമുള്ള കോൺഗ്രസ്സ്സംഘടനയുമായി ഒത്തുചേർന്നു മുസ്ലിംവിരോധംകൊണ്ടാണെന്ന ധാരണയുമാണ് മുസ്ലിംകളെ സ്വന്തമായി രാഷ്ട്രീയസംഘടന രൂപവൽക്കരിക്കുവാൻ പ്രേരിപ്പിച്ചതു്. ബങ്കാളിൻെറ വിഭജനം മുസ്ലിംകളെസ്സംബന്ധിച്ചേടത്തോളം പ്രോത്സാഹജനകമായ ഒരു തീരുമാനമായിരുന്നു. കിഴക്കൻബങ്കാളിലെ മുസ്ലിംകൾ മിക്കവാറും വിദ്യാഭ്യാസവിഹീനരും നിദ്ധനരുമായിരുന്നു. മുഗൾസാമ്രാജ്യത്തിൻെറ അധഃപതനത്തോടുകൂടി ഗവമ്മെണ്ടുകേന്ദ്രങ്ങളിൽനിന്നു് അവക്കു ലഭിച്ചിരുന്ന ആനുകൂല്യങ്ങൾ നിശ്ശേഷം നിൎത്തലായി. പോലീസ്സിലും പട്ടാളത്തിലും കോടതികളിലും മററു ഗവമ്മെണ്ടുവകുപ്പുകളിലും അവക്കുണ്ടായിരുന്ന സ്ഥാനം നഷ്ടപ്പെട്ടു. അവിടത്തെ കൃഷകജനത കല്ക്കത്തയിലെയും പടിഞ്ഞാറൻബങ്കാളിലെയും ജന്മികളാലും പണക്കാരാലും മദ്ദിതരുമായിരുന്നു. വിഭജനം തങ്ങളുടെ സാമൂഹ്യവും സാമ്പത്തികവുമായ അവശതകൾക്കു് ഒരു പരിഹാരമാവുമെന്നു് അവർ കരുതി. വിഭജനത്തിന്നെതിരായി കോൺഗ്രസ്സ്സംഘടന ശക്തിമത്തായ പ്രക്ഷോഭമാരംഭിച്ചതു സാമ്പത്തികരംഗത്തിൽ ഹിന്ദുക്കൾക്കുള്ള ആധിപത്യത്തെ നിലനിൎത്തുന്നതിനുവേണ്ടിയാണു് എന്നൊരു ധാരണ അവരിൽ ജനിച്ചു. 35 പ്രമുഖമുസ്ലിംകളുടെ ഒരു

പ്രതിനിധിസംഘം വൈസറോയിയെ സന്ദർശിച്ച ബങ്കാളിലെ മുസ്ലിംകളുടെ അവശതകൾ ധരിപ്പിക്കുകയുണ്ടായി. മുസ്ലിംകളുടെ താൽപര്യങ്ങളെ അവഗണിച്ചുകൊണ്ടു വിഭജനം റദ്ദാക്കാനുള്ള പ്രക്ഷോഭത്തിന്നു വഴങ്ങിക്കൊടുക്കരുതെന്ന് അവർ വൈസറോയിയോടപേക്ഷിച്ചു; മുസ്ലിംകളുടെ താൽപര്യങ്ങളെ അപകടത്തിലാക്കുന്ന ഒന്നുംതന്നെ ബ്രിട്ടീഷുഗവർമ്മെണ്ടു ചെയ്യുന്നതല്ലെന്നു വൈസറോയി അവർക്ക് ഉറപ്പുകൊടുക്കുകയുംചെയ്തു. പക്ഷേ 1911-ൽ ബ്രിട്ടീഷുഗവർമ്മെണ്ട് അപ്രതീക്ഷിതമായി വിഭജനം റദ്ദാക്കിയതു മുസ്ലിംകളെ വളരെയധികം നിരാശരാക്കി. മേലാൽ തങ്ങളുടെ അവശതകൾ പരിഹരിക്കുന്നതിന്നു ബ്രിട്ടീഷ്ഗവർമ്മെണ്ടിനെ ആശ്രയിക്കുന്നതുകൊണ്ടു പ്രയോജനമില്ലെന്നു തീർച്ചപ്പെടുത്തി അവർ കോൺഗ്രസ്സുമായി സഹകരിച്ചു സ്വാതന്ത്ര്യത്തിന്നുവേണ്ടി പൊരുതുവാൻ തീരുമാനിച്ചു; അതുപ്രകാരം ലീഗിൻെറ ഭരണഘടനയിലും നയത്തിലും മാററം വരുത്തുകയും ചെയ്തു.

ഇക്കാലത്തു ജിന്നാസാഹിബ് തൻെറ ഉത്തമസുഹൃത്തായ ഗോപാലകൃഷ്ണഗോഖലെയൊന്നിച്ചു വിശ്രമാർത്ഥം ഇംഗ്ലണ്ടിലേയ്ക്കു പോയിരിക്കുകയായിരുന്നു. ഹിന്ദു-മുസ്ലിം ഐക്യത്തിൻെറ വക്താവായി പൊതുവെ അംഗീകരിക്കപ്പെട്ടിരുന്ന അദ്ദേഹം അക്കാലംവരെ മുസ്ലിംലീഗിൽ ചേരുവാൻ വിസമ്മതിക്കുകയാണ് ചെയ്തിരുന്നത്. അന്ന് ഇംഗ്ലണ്ടിലുണ്ടായിരുന്ന മൌലാനാ മുഹമ്മദലി, സയ്യിദ് വസീർ അലി എന്നീ പ്രമുഖമുസ്ലിംനേതാക്കൾ ജിന്നാസാഹിബിനെ സന്ദർശിച്ചു കോൺഗ്രസ്സുമായി സഹകരി

ച്ചു പ്രവർത്തിക്കുവാനുള്ള ലീഗിൻെറ തീരുമാനം അറിയി ച്ചു. കോൺഗ്രസ്സും ലീഗുമിപ്പോൾ ഒരേസ്വരത്തിലാണ് സംസാരിക്കുന്നതെന്നു പറഞ്ഞു് അദ്ദേഹത്തോടവർ ലീ ഗിൽ ചേരാനഭ്യർത്ഥിച്ചു; ജിന്നാസഹിബ്‌ അതിന്നു സ മ്മതിക്കുകയും ചെയ്തു. ഇന്ത്യയുടെ ദേശീയതാൽപര്യങ്ങൾ ക്കുവേണ്ടി തൻെറ ജീവിതമർപ്പിച്ചിരിക്കേ മുസ്ലിംലീഗിൽ ചേരുന്നതുകൊണ്ടു് ആ ലക്ഷ്യത്തിന്നു് ഒരു വിധത്തിലും കോട്ടം തട്ടുന്നതല്ലെന്നു പ്രസ്തുത നേതാക്കളിൽനിന്നു് ഉറപ്പു വാങ്ങിയതിന്നു ശേഷമാണ് ജിന്നാസാഹിബ്‌ അവരുടെ അഭ്യർത്ഥനയ്ക്കു വഴങ്ങിയതു്.

ജിന്നാസാഹിബും ഗോഖലെയും ഇന്ത്യയിലേയ്ക്കു മ ടങ്ങി. കറാച്ചിയിൽ സമ്മേളിച്ച കോൺഗ്രസ്സിൽ സം ബന്ധിക്കുന്നതിന്നായി അങ്ങോട്ടു തിരിച്ചു. കോൺഗ്രസ്സ് സമ്മേളനം ലീഗിൻെറ പുതിയ നയത്തെ അഭിനന്ദിച്ചു കൊണ്ടും ഇന്ത്യയുടെ ഭാവി ഇന്ത്യയിലെ ഈ രണ്ടു മഹ ത്തായ സമുദായങ്ങളും തമ്മിലുള്ള സഹകരണത്തെയും സൌഹാർദ്ദത്തെയും ആശ്രയിച്ചിരിക്കുന്നുവെന്നു പ്രഖ്യാപി ച്ചുകൊണ്ടും പ്രമേയം പാസ്സാക്കി.

പിന്നീടു് ഇരുസമുദായങ്ങളുടെയും നേതാക്കൾ യോ ജിച്ചു 'ലക്നോ പാക്ടു്' എന്നറിയപ്പെടുന്ന ഒരു സന്ധി യുണ്ടാക്കി. ഈ സന്ധിയിൽ മുസ്ലിംകൾ ന്യൂനപക്ഷമാ യ സംസ്ഥാനങ്ങളിൽ ജനസംഖ്യയനുസരിച്ചു് അവകാ ശപ്പെട്ടതിനെക്കാൾ കൂടുതൽ സീററുകൾ നല്കാൻ കോൺ ഗ്രസ്സ് സമ്മതിച്ചു. ഇതിന്നുശേഷം ഇന്ത്യാവിഭജനംവ രെ നടന്ന സംഗതികൾ ഇതിന്നുമുമ്പേ മൊത്തത്തിൽ

സൂചിപ്പിച്ചിട്ടുണ്ടല്ലോ. വാസ്തവം പറയുന്നതായാൽ ഹിന്ദുക്കളും മുസ്ലിംകളും സൌഹാർദ്ദത്തിൽ ജീവിക്കുന്നതിന്ന കാര്യമായ തടസ്സങ്ങളൊന്നുംതന്നെ ഉണ്ടായിരുന്നില്ല. ഹിന്ദുക്കളെയും മുസ്ലിംകളെയും യോജിപ്പിക്കാൻ സഹായിക്കാവുന്ന മൂന്നാമതൊരു കക്ഷി അതിന്ന സഹായിക്കാത്തതുകൊണ്ടാണ് യോജിപ്പിന്നുവേണ്ടിയുള്ള ശ്രമങ്ങൾ സഫലമാകാതിരുന്നതെന്ന തീച്ചയാണ്. വിഭജനത്തെ ഹിന്ദുജനത തീരെ ഇഷ്ടപ്പെട്ടിരുന്നില്ലെന്നുള്ളതു വാസ്തവമാണ്; വിഭജനത്തിലേ കാര്യം അവസാനിക്കാവൂ എന്ന ശാഠ്യം അവസാനഘട്ടംവരെ മുസ്ലിംകൾക്കുമുണ്ടായിരുന്നില്ല. മുസ്ലിംകൾ ഭാരതീയരായിരിക്കേ തങ്ങളുടെ മതവും ആചാരക്രമങ്ങളും സംരക്ഷിക്കപ്പെടുമെന്ന് ഉറപ്പുകിട്ടിക്കഴിഞ്ഞാൽ, എന്തുകൊണ്ടു ഹിന്ദുഭൂരിപക്ഷത്തെ ഭയപ്പെടേണമെന്നായിരുന്നു ഹിന്ദുക്കൾ വാദിച്ചതു്. ബ്രിട്ടീഷ് മേല്ക്കോയ്മ അവസാനിക്കുമ്പോൾ തങ്ങളുടെ നില സുരക്ഷിതമായിരിക്കേണമെന്ന മുസ്ലിംകൾ ആഗ്രഹിച്ചു. സാമ്പത്തികവും വിദ്യാഭ്യാസപരവുമായി ഹിന്ദുക്കളെക്കാൾ താഴ്ന്ന നിലയിലുള്ള തങ്ങളുടെ ജീവിതം സ്വതന്ത്രഭാരതത്തിൽ സൌഭാഗ്യകരമായിരിക്കയില്ലെന്ന ഭയം അവരെ ബാധിച്ചു. തങ്ങൾ ആവശ്യപ്പെട്ട ആനുകൂല്യങ്ങൾ ത്യജിക്കപ്പെട്ടതോടെ ഈ ഭയം കൂടിവന്നു. ഇങ്ങനെയാണ് സംഗതി വിഭജനത്തിലെത്തിച്ചേർന്നതു്.

മുസ്ലിംകളുടെ ഒടുവിലത്തെ ആവശ്യം ഇന്ത്യ വിഭജിക്കണമെന്നായിരുന്നുവല്ലോ. ആ ആവശ്യത്തെ വകവെച്ചുകൊടുത്തു് ഇന്ത്യ രണ്ടായി വിഭജിക്കപ്പെട്ടു. രണ്ടു

രാഷ്ട്രങ്ങളിലും സ്വാതന്ത്ര്യഗവമ്മേണ്ടുകൾ രൂപവല്കരിക്കപ്പെട്ടു. ഇന്ത്യയിൽ അവശേഷിച്ച മുസ്ലിംകളിൽ ഒരു വിഭാഗം ഇന്നും മുസ്ലിംലീഗ് എന്ന രാഷ്ട്രീയസംഘടനയുടെ പിന്നിൽ അണിനിരന്നിരിക്കുകയാകുന്നു. എന്താനും മുസ്ലിംകൾ ഇന്നും മുസ്ലിംലീഗിൻെറ പിന്നിൽ നില്ക്കുന്നതു് മുസ്ലിംകൾക്കു ക്ഷേമകരമാണോ എന്നു ചിന്തിച്ചുനോക്കേണ്ടുന്ന കാലം അതിക്രമിച്ചിരിക്കുന്നു.

വിഭജനത്തെ അംഗീകരിച്ചുകൊണ്ടുള്ള തീപ്പിൽ പാകിസ്ഥാനിലെ ഹിന്ദുന്യൂനപക്ഷത്തെപ്പററിയോ ഇന്ത്യയിലെ മുസ്ലിംന്യൂനപക്ഷത്തെപ്പററിയോ യാതൊരു വ്യവസ്ഥയും ഉൾപ്പെടുത്തീട്ടില്ല. മുസ്ലിംകൾക്കു രാഷ്ട്രീയമായ പ്രത്യേകാവകാശങ്ങൾ യാതൊന്നും അനുവദിക്കുകയില്ല എന്ന അടിസ്ഥാനത്തിലാണല്ലോ കോൺഗ്രസ്സ്സംഘടന മുസ്ലിംകൾക്ക് ഒരു പ്രത്യേകരാഷ്ട്രം അനുവദിച്ച വിഭജനത്തിന്നു സമ്മതിച്ചതു്. അതിനാൽ ഓരോ രാഷ്ട്രത്തിലും അവശേഷിക്കുന്ന ന്യൂനപക്ഷങ്ങൾക്കു് അതാതു രാഷ്ട്രത്തിലെ പൌരത്വം സ്വീകരിച്ചു് ഉത്തമപൌരന്മാരായി ജീവിക്കുകയേ നിവ്വാഹമുള്ളു.

ഇന്ത്യയുടെ ഭരണഘടനയിൽ ഒരു ന്യൂനപക്ഷത്തിന്നും രാഷ്ട്രീയമായ പ്രത്യേകരക്ഷാവ്യവസ്ഥകൾ നല്കീയിട്ടില്ല. ജാതിമതഭേദമെന്യേ ഓരോ പൌരന്നും തുല്യമായ അവകാശങ്ങളാണു് ഭരണഘടന നല്കുന്നതു്. ഒരു ന്യൂനപക്ഷത്തെ പ്രതിനിധീകരിക്കുന്ന സംഘടനയെന്ന നിലയിൽ ഒരു സംഘടനയ്ക്കും പ്രത്യേകപ്രാധാന്യം ഇനിമേലിൽ നല്കപ്പെടുമെന്നു പ്രതീക്ഷിക്കുക വയ്യ. അതി

നാൽ, വാദത്തിന്നുവേണ്ടി മുസ്ലിംലീഗ് ഇന്ത്യയിലെ ഭൂരിപക്ഷം മുസ്ലിംകളെ പ്രതിനിധീകരിക്കുന്നു എന്നു സമ്മതിച്ചാൽത്തന്നെയും, രാഷ്ട്രീയമായ യാതൊരധികാരവും ആനുകൂല്യവും ആ സംഘടനയ്ക്കു കിട്ടുവാൻ പോകുന്നില്ല.

സാമുദായികാടിസ്ഥാനത്തിൽ രാഷ്ട്രരൂപവൽക്കരണത്തിന്നു ശക്തിയോടേ വാദിച്ചു ജയംനേടിയ ഒരു സംഘടനയാകുന്നു മുസ്ലിംലീഗ്. അങ്ങനെ സ്ഥാപിതമായ പാക്കിസ്ഥാൻ ഇന്നും അതേ അടിസ്ഥാനത്തിലുള്ള ചിന്തകളും നടപടികളുംമൂലം ഇന്ത്യാരാജ്യവുമായി സൌഹാർദ്ദമില്ലാതിരിക്കുകയാണ്. തങ്ങൾ ഒരു വ്യത്യസ്തരാഷ്ട്രമാണെന്നു വാദിച്ച ഇന്ത്യൻമുസ്ലിംകളുടെ വോട്ടുകൊണ്ടാണ് ഇന്ത്യ വിഭജിക്കപ്പെട്ടതെന്ന് ഇന്ത്യൻജനത വിശ്വസിക്കുന്നു. വിഭജനം അവർക്ക് തീരെ ഇഷ്ടമില്ലാത്തതായിരുന്നുവെന്നുമാത്രമല്ല, അവക്ക് അളവററ മനോവേദനയുണ്ടാക്കിയ ഒരു പ്രശ്നംകൂടിയായിരുന്നു. ഇങ്ങനെയുള്ള ഒരു രാഷ്ട്രീയസംഘടനയെ പിൻതുടരുന്ന മുസ്ലിംകളെ പാക്കിസ്ഥാൻവാദികളെന്നും ഇന്ത്യയോടു കൂറില്ലാത്തവരെന്നും ഇന്ത്യൻജനത വിശ്വസിക്കുന്നുവെങ്കിൽ അതു സ്വാഭാവികംമാത്രമാണ്. അവരുടെ കൂറ് ഇന്ത്യയോടാണെന്ന് എത്രതന്നെ വാദിച്ചാലും അതു സ്വീകരിക്കപ്പെടാനിടയില്ലതാനും.

ഇനി എന്തു് അനുഭവസിദ്ധിയാണ് ഈ സംഘടന കൊണ്ടുദ്ദേശിക്കുന്നതെന്നു ചിന്തിക്കുന്നവക്ക് പ്രത്യക്ഷമാകുന്നില്ല. ഇന്ത്യയിൽ അവശേഷിച്ച മുസ്ലിംകൾക്ക് ഇനി വേറൊരു രാഷ്ട്രം സ്ഥാപിക്കാനില്ല. ഇസ്ലാംമതത്തെ രക്ഷി

ക്കുകയാണ് അതിൻെറ ഉദ്ദേശമെങ്കിൽ എല്ലാ മതങ്ങളും ഇന്ത്യൻഭരണഘടനയിൽ സുരക്ഷിതമായിരിക്കുന്നു. മതപ്രചരണസ്വാതന്ത്ര്യവും ഭരണഘടനയിൽ അനുവദിച്ചിരിക്കുന്നു. എല്ലാ സമുദായങ്ങൾക്കും സ്വന്തമായി മതസ്ഥാപനങ്ങളും ധർമ്മസ്ഥാപനങ്ങളും സ്ഥാപിക്കുവാനും നടത്തുവാനും സ്വത്തുക്കൾ വാങ്ങുവാനും കൈവശം വെയ്ക്കുവാനും സ്വന്തമായ വിദ്യാലയങ്ങൾ സ്ഥാപിക്കുവാനും നടത്തുവാനും മതപരമായ സംഗതികളിൽ സ്വന്തം കൈകാര്യങ്ങൾ നടത്താനും അവകാശമുണ്ടെന്നും ഭരണഘടനയിൽ സ്പഷ്ടമായി പ്രസ്താവിക്കുന്നു. ഈ അവകാശങ്ങൾ ലംഘിക്കപ്പെടുന്നപക്ഷം ഒരു നിയമക്കോടതിമുഖേന അവ പുനസ്ഥാപിക്കാവുന്നതുമാകുന്നു. ഹിന്ദുവക്കീലന്മാർ തങ്ങളുടെ മുസ്ലിംകക്ഷികൾക്കുവേണ്ടി ഹിന്ദുകക്ഷികൾക്കെതിരായി കേസ്സുകൾ നടത്തുകയും ഹിന്ദുന്യായാധിപതികളിൽ നിന്നു നീതിയായ തീർപ്പുകൾ ലഭിക്കുകയും ചെയ്യുന്ന പരിതസ്ഥിതിക്ക് ഇന്നും യാതൊരു കോട്ടവും തട്ടീട്ടില്ല; മുസ്ലിംകളുടെ മതസ്ഥാപനങ്ങളുടെ നടത്തിപ്പിന്നോ ആരാധനകൾക്കോ യാതൊരു തടസ്സവും നേരിട്ടിട്ടുമില്ല.

രാഷ്ട്രീയരംഗത്തിൽ ഒരു സാമുദായികസംഘടനകൊണ്ടു സമുദായത്തിന്നു ഗണ്യമായ നേട്ടമുണ്ടാകേണമെങ്കിൽ ആ സംഘടന സുശക്തമായിരിക്കണം. വിഭജനത്തിന്നു ശേഷം ഇന്ത്യയിലെ നാലരക്കോടി മുസ്ലിംകൾ ഇന്ത്യയുടെ എല്ലാ ഭാഗങ്ങളിലുമായി ചിതറിക്കിടക്കുകയാകുന്നു. അതിനാൽ തിരഞ്ഞെടുപ്പുകളിൽ അവരുടെ വോട്ടുകൊണ്ടു വളരെ ചുരുക്കം മെമ്പർമാരെമാത്രമേ നിയമനിർമ്മാണസ

ഭകളിലേയ്ക്കയയ്ക്കാൻ സാധിക്കുകയുള്ളൂ. ഇങ്ങനെയുള്ള നിസ്സാരപ്രാതിനിധ്യംകൊണ്ടു് ഒരുവിധത്തിലും നിയമനിർമ്മാണങ്ങൾ മുസ്ലിംകൾ ഇച്ഛിക്കുന്നവിധം രൂപപ്പെടുത്താൻ സാധിക്കുന്നതല്ല; അവർക്ക് ഗവർമ്മെണ്ടിൻെറ തീർപ്പുകളിൽ വ്യത്യാസം വരുത്താനും കഴിയുന്നതല്ല. അതിനാൽ ഈ പ്രാതിനിധ്യം നിഷ്പ്രയോജനമായിത്തീരുന്നു. ഈ പ്രതിനിധികളുടെ നയം ഇന്ത്യൻഭരണസംഘടനയുടെയും ഇന്ത്യൻജനതയുടെയും നയത്തിന്നു പ്രതികൂലമായിരിക്കുമ്പോൾ സാമുദായികവിദ്വേഷം ജനിപ്പിക്കുകമാത്രമായിരിക്കും അതുകൊണ്ടുണ്ടാകുന്ന ഫലം.

മുസ്ലിംലീഗിൻെറ സഹായം മററു പാർട്ടികൾ അഭ്യർത്ഥിക്കുമെന്നും ആ വഴി സാമുദായികകാര്യങ്ങൾ നേടാമെന്നുമാണു് ലീഗ്സംഘടനയുടെ വിശ്വാസമെങ്കിൽ അതു് ഒരു വ്യാമോഹംമാത്രമാണു്.

ഇന്നു് ഇന്ത്യ ഭരിക്കുന്ന പാർട്ടി കോൺഗ്രസ്സാണല്ലോ. ആ പാർട്ടിയുടെ നയം സാമുദായികസംഘടനകൾ രാഷ്ട്രീയകാര്യങ്ങളിൽ ഇടപെടുന്നതിന്നു തികച്ചും എതിരാണു്. കോൺഗ്രസ്സ് അംഗീകരിച്ച തത്വങ്ങൾക്കെതിരായി എന്തെങ്കിലും സ്ഥലത്തു് ആ പാർട്ടിയുടെ ഉപസംഘടനകളെ വശീകരിക്കുവാൻ ലീഗ്പാർട്ടി തുനിയുന്നതായാൽ അതു് ഇരുസംഘടനകളുടെയും അന്തസ്സിന്നു യോജിക്കാത്ത ഒരു നടപടിയായിരിക്കും. ഇനി ഈ പാർട്ടികളുടെ പ്രാദേശികയോജിപ്പിൽ മുസ്ലിംകളുടെ വോട്ടുകൊണ്ടു കോൺഗ്രസ്സ് പാർട്ടിക്കു നേട്ടമുണ്ടായാൽക്കൂടി തിരഞ്ഞെടുപ്പിന്നുശേഷം ഹൈക്കമാണ്ടിൻെറ ഉത്തരവിൻെറ പേരിൽ ലീഗിനെ

കൈവെടിയുന്നതുമാണ്. ഈ നടപടിയാൽ ലീഗ്നേതൃത്വം വഞ്ചിതമാകമെന്നല്ലാതെ നേട്ടങ്ങൾ ഒന്നുംതന്നെ ഉണ്ടാവുകയില്ല.

സോഷ്യലിസ്റ്റ്പാർട്ടിയുടെ നയവും സമുദായസംഘടനയ്ക്കെതിരാകുന്നു. ഈ പാർട്ടിയോടു പ്രാദേശികമായി യോജിച്ചു പ്രവർത്തിക്കുന്നതായാലും കോൺഗ്രസ്സുമായി യോജിച്ചു പ്രവർത്തിച്ചാലത്തെ അനുഭവംതന്നെയാണുണ്ടാവുക. ഭൌതികവാദത്തിൽ അടിയുറച്ചുനില്ക്കുന്ന കമ്യൂണിസ്റ്റ് പാർട്ടിയുമായി യോജിക്കുവാൻ ലീഗിൻെറ നയം അനുവദിക്കുന്നതുമല്ല. നയപരമായി യോജിക്കാവുന്ന ഇന്നത്തെ രണ്ടു പാർട്ടികൾ ഹിന്ദുമഹാസഭയും മുസ്ലിംലീഗുമാണ്; അവ ബദ്ധവൈരികളുമാകുന്നു!

മുസ്ലിംകൾ തിങ്ങിപ്പാർക്കുന്ന പ്രദേശങ്ങളിൽനിന്ന് ഏതാനും സീററുകൾ ലീഗ്പാർട്ടിക്കു ലഭിച്ചു എന്നുവരാം. അതിന്നുവേണ്ടി ഒരു പാർട്ടിയെ നിലനിർത്തുന്നതുകൊണ്ടു മററു പ്രദേശങ്ങളിലെ മുസ്ലിംവോട്ടുകൾ നിഷ്പ്രയോജനമായിത്തീരുകയും മുസ്ലിംകൾക്കു ഭരണവൃത്തങ്ങളിൽ തീരെ സ്വാധീനമില്ലാതായിത്തീരുകയും ചെയ്യുന്നു. മുസ്ലിംകളാൽ തിരഞ്ഞെടുക്കപ്പെടുന്ന മെമ്പർമാർക്കു രാഷ്ട്രീയരംഗത്തിൽ വ്യക്തിപരമായ നേതൃത്വം ലഭിച്ചുവെന്ന കൃതാർത്ഥതമാത്രം ബാക്കിയായിത്തീരും!

പാക്കിസ്ഥാൻ ഇന്ത്യയുമായി വേർതിരിഞ്ഞതിന്നുശേഷം മുസ്ലിംലീഗും വിഭജിക്കപ്പെട്ടു. ഇന്ത്യയിലെ ലീഗ്സംഘടന വിളിച്ചുകൂട്ടി അതിൻെറ ഭാവിയെപ്പററിയുള്ള തീർപ്പുകളെടുക്കുവാനായി മുഹമ്മദ് ഇസ്മായിൽ സാ

ഹിബിനെ ഏല്പിച്ചു. അതിന്നുശേഷം അഖിലേന്ത്യാ മുസ്ലിംലീഗിൻെറ തലസ്ഥാനവും പ്രവൎത്തനവും മദിരാശിയിലായിത്തീൎന്നു. മദിരാശിസ്റ്റേയിററിലൊഴികെയുള്ള മറെറല്ലാ സ്റ്റേയിററുകളിലെയും മുസ്ലിംകൾ ലീഗ്സംഘടനയെ പുലൎത്തിപ്പോരുന്നതു തങ്ങളുടെ സാമുദായികതാൽപൎയ്യങ്ങൾക്കു വിരുദ്ധമാണെന്നുകണ്ടു് അതിനെ ക്രമേണ ബഹിഷ്കരിച്ചിരിക്കയാണു്. ബോമ്പായിലെ മുസ്ലിംകൾ കുറേക്കാലം പിന്താങ്ങി; അടുത്തകാലത്തു് അവരും ലീഗിനെ ഉപേക്ഷിച്ചു് ഒന്നായി കോൺഗ്രസ്സ്പാൎട്ടിയിൽ ചേൎന്നു. വിഭജനത്തിന്നുശേഷം ഇന്ത്യയിൽ അവശേഷിച്ച മുസ്ലിംകൾ 450 ലക്ഷത്തോളമുണ്ടെന്നു കരുതപ്പെടുന്നു. മദിരാശി സ്റ്റേയിററിലെ മുസ്ലിംകളുടെ സംഖ്യ 40 ലക്ഷത്തിലധികമില്ല; അവരിൽത്തന്നെ എല്ലാവരും ലീഗിനെ പിൻതാങ്ങുന്നവരുമല്ല. അഥവാ അങ്ങനെയായാൽ കൂടി 410 ലക്ഷം ജനങ്ങൾ വേണ്ടെന്നുവെച്ച ഒരു സംഘടനയെ 40 ലക്ഷം പേർ അവരുടെ പേരിൽ തുടൎന്നുപോകുന്നതു് ഒരു പ്രജായത്തതത്വത്തിന്നും യോജിച്ചതല്ല. എന്നുമാത്രമല്ല, ഭൂരിപക്ഷം മുസ്ലിംകളും വേണ്ടെന്നുവെച്ച ഒരു സംഘടനയെ അഖിലേന്ത്യാമുസ്ലിംലീഗ് എന്ന പേരിൽ നിലനിറുത്തിപ്പോരുന്നതിൻെറ ഫലം മററു സംസ്ഥാനങ്ങളിലെ മുസ്ലിംകളെ ദ്രോഹിക്കുകയായിരിക്കും.

ലീഗ്സംഘടനയെ നിലനിൎത്തേണമെന്നു ശക്തിയോടേ വാദിക്കുകയും അതിനെ പുലൎത്തിപ്പോരുകയും ചെയ്യു മദിരാശിക്കാൎക്കു മലബാറിലെ മാപ്പിളമാരാകുന്നു കാൎയ്യമായ പിന്തുണ നല്കിയതു്. മാപ്പിളമാരുടെ ഈ താങ്ങുണ്ടാ

യിരുന്നില്ലെങ്കിൽ ഇന്ത്യയിലെ ലീഗ് പണ്ടേ നാമാവശേഷമായിത്തീരുമായിരുന്നു. വാസ്തവം പറയുന്നതായാൽ ഇന്നത്തെ അഖിലേന്ത്യാമുസ്ലിംലീഗ് മലബാറിലെ രണ്ടു താലൂക്കുകളിലാണ് സ്ഥിതിചെയ്യുന്നത്. മലബാറിലെ മുസ്ലിംകളിൽനിന്ന് ആകെ അഞ്ചുപേർ മാത്രമാണ് ലീഗ്സ്ഥാനാർത്ഥികളായിനിന്ന് അസംബ്ളിയിൽ സീററു ലഭിച്ചിട്ടുള്ളതു്. അഖിലേന്ത്യാമുസ്ലിംലീഗിനെ പുലത്തിപ്പോരുന്ന ഈ ജില്ലയിൽനിന്ന് അഞ്ചുപേർമാത്രമേ മെമ്പർസ്ഥാനത്തിന്നർഹരായിട്ടുള്ളുവെന്നു കാണുമ്പോൾ, അഖിലേന്ത്യാ മുസ്ലിംകളുടെ ക്ഷേമവും രക്ഷയും പാലിപ്പാൻ തങ്ങൾ ഏറെറടുത്തിരിക്കുന്ന ഉത്തരവാദിത്വം മലബാറി മുസ്ലിംകൾക്ക് എത്രകണ്ടു നിറവേററാൻ സാധിക്കുമെന്ന് ഊഹിക്കാവുന്നതാണ്. ഇന്ത്യയിലൊട്ടാകെ മുഴങ്ങിക്കൊണ്ടിരിക്കുന്ന പുനരുദ്ധാരണപദ്ധതികളുടെ നാദത്തിൻെറ മാറെറാലിയെങ്കിലും മാപ്പിളമാർ അധികം അധിവസിക്കുന്നതും ധനപുഷ്ടിയില്ലാത്തതുമായ പ്രദേശങ്ങളിലേയ്ക്കു തിരിക്കുവാൻ ഇവർക്ക് എത്രകണ്ടു സാധിച്ചിട്ടുണ്ടെന്നു പരിശോധിച്ചാൽ സാമുദായികസംഘടനകൊണ്ടു കിട്ടാവുന്ന മെച്ചം വ്യക്തമാവുന്നതാണ്.

സ്വന്തം ചരിത്രത്തിലേയ്ക്കും ഇന്നത്തെ പരിതസ്ഥിതിയിലേയ്ക്കും ശ്രദ്ധ തിരിക്കുന്നപക്ഷം തങ്ങളുടെ ഭാവിയെപ്പററി മാപ്പിളമാർ, ഒരുപക്ഷേ, ചിന്തിച്ചു പ്രവർത്തിച്ചേയ്ക്കാം. ആദ്യകാലങ്ങളിൽ ഹിന്ദുസഹോദരന്മാരോടു യോജിച്ചു പ്രവർത്തിച്ചപ്പോൾ അവർ വിജയിച്ചു. ബ്രിട്ടീഷുകാരുടെ 'വിഭജിച്ചു ഭരിക്കുക' എന്ന നയത്തിന്ന് ആയുധമാ

യപ്പോൾ അവരുടെ പുരോഗതി നിലച്ചു. ഇന്നു് അധഃപതിച്ച ലീഗിൻെറ വലയിൽപ്പെട്ടു് അവർ വിനാശത്തിലേയ്ക്കു നീങ്ങുകയാണു്.

മാപ്പിളമാരുടെ പൂർവ്വചരിത്രവും ബ്രിട്ടീഷുഭരണകാലത്തെ അവരുടെ സ്ഥിതിയും കഴിഞ്ഞുപോയ അധ്യായങ്ങളിൽനിന്നു ഗ്രഹിക്കാവുന്നതാണു്. അവരുടെ ഇന്നത്തെ നയം അവരുടെ ഭാവിയെ എങ്ങനെ ബാധിക്കുമെന്നാണു് പരിശോധിക്കാനുള്ളതു്. ഇതരപ്രദേശങ്ങളിലെ മുസ്ലിംകൾ തങ്ങളുടെ താൽപര്യങ്ങൾക്കു ഹാനികരമാണെന്നുവെച്ചു ബഹിഷ്കരിച്ച സംഘടനയെ, അഖിലേന്ത്യാ മുസ്ലിംലീഗെന്ന നിലയിൽ മാപ്പിളസമുദായം പുലർത്തിപ്പോരുന്നുവെങ്കിൽ ആ സമുദായം വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നാണെന്നാണല്ലോ അനുമാനിക്കേണ്ടതു്. അത്രയും പ്രാധാന്യമർഹിക്കുന്ന ഒരു സമുദായത്തിൻെറ പ്രവർത്തനം ഉത്തരവാദിത്വബോധത്തോടുകൂടി ചിന്താപൂർവ്വം നടത്താത്തപക്ഷം ആ സമുദായത്തിന്നും ഇന്ത്യൻമുസ്ലിംകൾക്കൊട്ടാകെയും കേടു പററുന്നതാണെന്നു തീർച്ചയാണു്. നേരെമറിച്ചു്, എല്ലാരംഗങ്ങളിലും വൈദഗ്ധ്യം നേടി രാഷ്ട്രസേവനത്തിന്നും പ്രത്യേകിച്ചു് ഇന്ത്യൻമുസ്ലിംകളുടെ സേവനത്തിന്നും പ്രാപ്തരായാൽ മാപ്പിളമാർക്കു് ഇന്ത്യയിൽമാത്രമല്ല, മുസ്ലിംലോകത്തിലെല്ലാംതന്നെ ഒരു ഉന്നതസ്ഥാനം കരസ്ഥമാക്കുകയും ചെയ്യാം.

ബ്രിട്ടീഷുഭരണകാലത്തുണ്ടായ ചില അനിഷ്ടസംഭവങ്ങളാൽ മാപ്പിളമാർ ഹിന്ദുവിരോധികളാണെന്ന ഒരാരോപണം അവരുടെമേൽ രേഖപ്പെടുത്തിയിട്ടുണ്ടു്. ഈ

അടുത്ത കാലത്തു കൊയിലാണ്ടിയിൽവെച്ചും നടുവട്ടത്തുവെച്ചും നടന്ന സംഭവങ്ങൾ മാപ്പിളമാരുടെ ഈ ദുഃഷ്പേരു മായ്ച്ചുകളയുവാൻ സഹായിച്ചിട്ടില്ല. ഇന്ത്യയുടെ വിഭജനത്തിന്നു കാരണഭൂതമെന്നു വിശ്വസിക്കപ്പെടുന്ന മുസ്ലിം ലീഗ്സംഘടനയുടെ നേതൃത്വത്തിൻകീഴിൽ മാപ്പിളമാർ സംഘടിക്കുന്നതു ഹിന്തുജനതയുടെ സൌഹാർദ്ദം നേടാനും സഹായിച്ചിട്ടില്ല. ഈ കാരണങ്ങളാൽ മാപ്പിളമാരുടെ പ്രവർത്തനങ്ങളെ ഗവർമ്മെണ്ടു കണിശമായി സൂക്ഷിച്ചുകൊണ്ടിരിക്കുമെന്നു തീർച്ചയാണ്. ഹൈദരബാദ്പോലീസ്നടപടിയുടെ അവസരത്തിൽ ഗവർമ്മെണ്ടു് എടുത്ത നടപടികൾ അതിന്നു ദൃഷ്ടാന്തമാണ്. ഈ പരിതസ്ഥിതിയിൽ എന്തെങ്കിലും ചില്ലറസംഘട്ടനങ്ങളുണ്ടാകുമ്പോൾ കഠിനമായ നടപടികളെടുത്താൽ അധികാരസ്ഥരെ കുറ്റപ്പെടുത്താൻ ആരാലും സാധിക്കുന്നതുമല്ല. മാപ്പിളവിദ്വേഷമുള്ള ഏതെങ്കിലും ഉദ്യോഗസ്ഥൻ ഈ ഉത്തരവാദിത്വം നിറവേററാൻ ഇടവന്നാൽ, നിയമത്തിന്റെയും സമാധാനത്തിന്റെയും പേരിൽ, നടപടികൾ കൂടുതൽ കഠിനമാവുകയും ഭവിഷ്യത്തുകൾ നിർദ്ദോഷികൾകൂടി അനുഭവിക്കേണ്ടിവരികയും ചെയ്യുമെന്നു സ്വന്തം ചരിത്രം മാപ്പിളമാരെ പഠിപ്പിക്കുന്ന ഒരു വാസ്തവം മാത്രമാണ്.

നടുവട്ടത്തെ സംഭവം ദൈവഗത്യാ നടുവട്ടംകൊണ്ടുതന്നെ അവസാനിച്ചു. എന്നാൽ ഇതിൽനിന്നു മാപ്പിളമാർക്കു പലതും പഠിക്കുവാനുണ്ടു്. രാഷ്ട്രീയമായി സംഘടിച്ചു കാര്യം നേടുവാനുള്ള പാകതയും വിദ്യാഭ്യാസവും

വിവേകവും ഇനിയും കൈവന്നിട്ടില്ലാഴ്കയാൽ സംഘടന കൊണ്ടുണ്ടാകുന്ന ബലത്തെ മാപ്പിളമാർ ദുരുപയോഗപ്പെടുത്തുന്നുവെന്നതാണു് ഒന്നാമത്തെ പാഠം. രണ്ടാമത്തു്, ഈവക സംഭവങ്ങളുണ്ടാവാതിരിക്കുവാൻ വേണ്ടുന്ന പരിതസ്ഥിതിയെ ലീഗ്സംഘടന സൃഷ്ടിച്ചില്ലെന്നതാണു്. ഞങ്ങൾ ശ്രമിച്ചു, പക്ഷേ ഫലിച്ചില്ല എന്നാണു് ലീഗുകാരുടെ വാദമെങ്കിൽ, അച്ചടക്കം പാലിക്കാനാവാത്ത അജ്ഞരായ ജനങ്ങളെ സംഘടിപ്പിച്ചു് അവരിൽ മതപരമായ ആവേശം ഉണർത്തിവിടുമ്പോൾ ഗുരുതരമായ പ്രത്യാഘാതങ്ങളുളവാകുമെന്നു ധരിക്കേണ്ടതായിരുന്നുവെന്നു് അവർക്കു സമ്മതിക്കേണ്ടിവരും. മൂന്നാമത്തു്, അധികാരസ്ഥാനങ്ങളിൽ ലീഗുകാർക്കു യാതൊരു സ്വാധീനവും ചെലുത്തുവാൻ സാധിച്ചിട്ടില്ലെന്നതാണു്. വലിയൊരു സമുദായത്തിൻെറ നേതൃത്വം കയ്യേററാൽ നിർദ്ദോഷികളെയും അജ്ഞരെയും രക്ഷിക്കേണ്ടതു നേതാക്കളുടെ കടമയാണു്. എന്നാൽ അധികാരസ്ഥാനങ്ങളിൽ സ്വാധീനം ചെലുത്തി നിർദ്ദോഷികളെ രക്ഷിക്കാൻ ലീഗുനേതൃത്വത്തിന്നു സാധിച്ചില്ല. ലീഗുനേതൃത്വത്തിൻെറ സ്വാധീനത്തെപ്പററിയുണ്ടായിരുന്ന തെററായ ധാരണയാണു് തങ്ങൾക്കു് ഇല്ലാത്ത അവകാശങ്ങൾ ഉണ്ടെന്നു ധരിച്ചു പള്ളിയുടെ പരിസരങ്ങളിൽവെച്ചു ഘോഷയാത്രയെയും വാദ്യഘോഷങ്ങളെയും തടസ്സപ്പെടുത്തുവാൻ ജനങ്ങളെ പ്രേരിപ്പിച്ചതു്. ഇങ്ങനെയുള്ള പല നിരാശതകൾക്കും വഴിതെളിയിക്കുകമാത്രമായിരിക്കും ലീഗുപ്രവർത്തനത്തിൻെറ ഫലം.

ഇന്ത്യയിലെ സാമുദായികലഹളകളുടെ ചരിത്രം

പരിശോധിക്കുന്നതായാൽ പലപ്പോഴും ചില്ലറസ്സംഘട്ടന ങ്ങളിൽനിന്നുത്ഭവിച്ച ലഹളകൾ അപ്രതീക്ഷിതമായി പടർന്നുപിടിച്ചു വമ്പിച്ച ജീവഹാനിക്കു കാരണമാക്കിയ തായി കാണാവുന്നതാണു്. നിർദ്ദോഷികളായ സാമാന്യ ജനങ്ങളായിരിക്കും എപ്പോഴും ഈ ലഹളകളുടെ ഫലങ്ങൾ അനുഭവിക്കുക. പഞ്ചാബിലും ബങ്കാളിലും മററും നടന്ന ലഹളകളിൽനിന്നു് ഈ പാഠമാണു് പഠിക്കാനുള്ളതു്.

സ്വതന്ത്രഭാരതത്തിലെ കഴിഞ്ഞ എട്ടുവർഷത്തോളമു ള്ള ലീഗുപ്രവർത്തനം വീക്ഷിക്കുന്നവരുടെ അനുഭവം, തി രഞ്ഞെടുപ്പു സമീപിക്കുമ്പോൾ മുസ്ലിംതാൽപര്യങ്ങളെ സം രക്ഷിക്കുന്നതിൻെറ പേരിൽ ഹിന്ദുമനോഭാവത്തെ അ ക്ഷേപിച്ചു മാപ്പിളമാരുടെ വോട്ടിന്നഭ്യർത്ഥിക്കുകയല്ലാതെ മാപ്പിളസമുദായത്തിൻെറ ക്ഷേമത്തെയും ജീവിതനിലവാ രത്തെയും വളർത്തുന്നതിന്നുതകുന്ന ഏതെങ്കിലും പദ്ധതിക ളെ ഈ സംഘടന രൂപവൽക്കരിക്കുകയോ നടപ്പിൽവരു ത്തുകയോ ചെയ്തുകണ്ടിട്ടില്ല എന്നതാണു്. മുമ്പൊരി ക്കലുമുണ്ടാവാത്തവിധം ഇതരസമുദായങ്ങളിൽനിന്നൊററ പ്പെടുത്തി, അവരോടു സൌഹാർദ്ദമില്ലാതെ ജീവിപ്പിച്ചു മ ററുള്ളവരുടെ പുരോഗമനപരമായ പദ്ധതികളിൽ പങ്കെ ടുക്കുവാൻകൂടി മാപ്പിളമാരെ അപ്രാപ്തരാക്കുകയാണു് ലീഗു നയം ചെയ്തിട്ടുള്ളതു്. ഇങ്ങനെ മാപ്പിളമാർക്കു് ഇന്ത്യൻ രാഷ്ട്രത്തോടുള്ള കൂറു സംശയിക്കപ്പെടുന്നതുകൊണ്ടു മാപ്പി ളമാരായ അഭ്യസ്തവിദ്യർക്കു് ഉത്തരവാദിത്വമുള്ള ഉദ്യോ ഗങ്ങൾ—പ്രത്യേകിച്ചും രാജ്യരക്ഷാവകുപ്പിലെ ഉദ്യോഗ ങ്ങൾ—അനായാസേന ലഭിക്കുന്നതിന്നും ലഭിക്കുന്ന ഉദ്യോ

ഗങ്ങളിൽത്തന്നെ കയററം കിട്ടുന്നതിന്നും മാപ്പിളയുവാക്കളിൽ സാങ്കേതികപരിജ്ഞാനം സമ്പാദിക്കുന്നവൎക്കു മററുള്ളവരുടെ സ്വകാൎയ്യവ്യവസായസ്ഥാപനങ്ങളിൽ പ്രവേശനം ലഭിക്കുന്നതിന്നും മാപ്പിളവ്യാപാരികൾക്കു സമയോചിതം വേണ്ടിവരുന്ന ലൈസൻസുകളും മററാനുകൂല്യങ്ങളും സുലഭമായി ലഭിക്കുന്നതിന്നും പ്രതിബന്ധം നേരിടുന്നതാണു്.

പ്രധാനമന്ത്രിയുടെ വിജയകരമായ വിദേശനയം ഹേതുവായി വിദേശമുസ്ലിംരാഷ്ട്രങ്ങൾ ഇന്ത്യയുമായി കൂടുതൽ സൌഹാൎദ്ദം സ്ഥാപിച്ചുവരികയാണു്. ഈ രാഷ്ട്രങ്ങൾ ഒട്ടുമുക്കാലും വിദ്യാഭ്യാസപരമായും വ്യവസായപരമായും പിന്നോക്കം നില്ക്കുന്നവയാകകൊണ്ടു് ഇന്ത്യയിൽനിന്നു വിദഗ്ദ്ധന്മാരെ ആവശ്യപ്പെട്ടുകൊണ്ടിരിക്കും. അറബിഭാഷാപരിജ്ഞാനംവഴിയായും സംസ്കാരപരമായും പ്രത്യേകം അടുപ്പമുള്ളതുകൊണ്ടു് ആ രാഷ്ട്രങ്ങളിൽ പ്രവേശിച്ചു സേവനം നല്കുവാൻ കൂടുതൽ പ്രാപ്തിയും സൌകൎയ്യവും മുസ്ലിംകൾക്കാണെങ്കിലും, സ്വന്തം രാഷ്ട്രത്തോടുള്ള കൂറു സംശയിക്കപ്പെടുന്നതുകൊണ്ടു് അമുസ്ലിംകളായിരിക്കും ഈ തിരഞ്ഞെടുപ്പുകളിൽ വിജയം നേടുക. ഏതൊരു സമുദായത്തിൻെറയും ക്ഷേമവും പുരോഗതിയും ആ സമുദായത്തിൻെറ സാമ്പത്തികമായ കഴിവുകളെ ആശ്രയിച്ചാണിരിക്കുക. ലീഗിൻെറ നയംമൂലം കാലക്രമംകൊണ്ടു മാപ്പിളസമുദായം, അതിൻെറ പുരോഗമനം തടസ്സപ്പെട്ടു്, ലഭ്യങ്ങൾ ചുരുങ്ങി, ജീവിതനിലവാരം താഴ്ന്നു്, ഗവൎമ്മെണ്ടിൻെറ പരിശ്രമങ്ങളാൽ ഇപ്പോൾ ഉയൎത്തപ്പെട്ടുവരുന്ന അധഃകൃ

തവർഗ്ഗങ്ങൾ ഇന്നു നിലകൊള്ളുന്ന സ്ഥിതിയിലേയ്ക്കു് അധഃപതിക്കുമെന്നു ഭയപ്പെടേണ്ടിയിരിക്കുന്നു.

ഇന്ത്യയും പാക്കിസ്ഥാനും തമ്മിൽ സൌഹാർദ്ദമില്ലാതെയാണു് ഇപ്പോൾ ഇരിക്കുന്നതു്. പാക്കിസ്ഥാൻ അമേരിക്കയിൽനിന്നു സൈനികസഹായം സ്വീകരിച്ചശേഷം ഈ വിടവു കൂടുതലായിത്തീർന്നിട്ടുണ്ടു്. ഇന്ത്യയും പാക്കിസ്ഥാനും തമ്മിൽ ഒരു സംഘട്ടനമുണ്ടാവാനിടയായാൽ, ഹൈദരബാദിൽ പോലീസ് നടപടിയെടുത്തപ്പോൾ മലബാറിലെടുത്തതിനെക്കാൾ ഗുരുതരമായ മുൻകരുതൽനടപടികൾ ഭരണാധികാരികൾ കൈക്കൊണ്ടുവെന്നുവരാം. മാപ്പിളമാരുടെ ജന്മഭൂമിയിൽ മാപ്പിളമാർ അഞ്ചാംപത്തികളായി കരുതപ്പെടാനുള്ള ആ ലജ്ജാവഹമായ പരിതസ്ഥിതി മാപ്പിളമാർതന്നെയാണു് സൃഷ്ടിക്കുന്നതു്. മുസ്ലിംകളാകകൊണ്ടുമാത്രം മുസ്ലിംകളോടു ഗവമ്മെണ്ടിന്നു വെറുപ്പില്ല. ഗവമ്മെണ്ടിൻെറ വിശ്വാസം നേടിയ മുസ്ലിംകൾക്കു് ഉത്തരവാദിത്വമേറിയ അധികാരങ്ങൾ നല്കുന്നതിൽനിന്നു് ഈ വസ്തുത പൂർണ്ണമായി തെളിയുന്നുണ്ടു്. മാപ്പിളമാർ യഥാർത്ഥത്തിൽ തങ്ങളുടെ രാഷ്ട്രത്തോടു കൂറുള്ളവരാണെങ്കിൽ, എന്തിന്നവർ തങ്ങൾക്കു യാതൊരു പ്രയോജനവുമില്ലാത്തതും തങ്ങളുടെ സൌഭാഗ്യജീവിതത്തെ ശല്യപ്പെടുത്തുന്നതും ക്ഷേമത്തെ തടസ്സപ്പെടുത്തുന്നതുമായ ഒരു പരിതസ്ഥിതിയെ സൃഷ്ടിക്കുന്നു? ആവേശംകൊള്ളിക്കുന്ന നേതൃപ്രസംഗങ്ങളാണു് ഇതിന്നു കാരണമെങ്കിൽ, പ്രസംഗങ്ങളെ ശ്രവിക്കുന്ന കാതുകളല്ല, ഗുണദോഷചിന്തയിൽനിന്നുത്ഭവിക്കുന്ന ജ്ഞാനമായിരിക്കണം മനുഷ്യൻെറ പ്ര

വത്തനത്തിന്റെ അടിസ്ഥാനമെന്ന മാപ്പിളമാർ മനസ്സിലാക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഭവിഷത്തുകളിൽ നിന്നൊഴിഞ്ഞു ചാടുവാനുള്ള വിദ്യാഭ്യാസവും തഴക്കവും ധനസ്ഥിതിയും നേതാക്കൾക്കുണ്ടാകാം. കഷ്ടതകളനുഭവിക്കാൻ സാമാന്യജനങ്ങളും അവരുടെ സന്താനപരമ്പരകളും മാത്രമേ ഉണ്ടാവൂ.

ഒന്നിലധികം സമുദായങ്ങൾ നിവസിക്കുന്ന ഇന്ത്യയെപ്പോലുള്ള ഒരു രാജ്യത്തിന്റെ ഭാവി സമുദായങ്ങൾതമ്മിലുള്ള സൌഹാർദ്ദത്തെയും വിശ്വാസത്തെയും ആശ്രയിച്ചിരിക്കുന്നുവെന്നു പറയേണ്ടതില്ലല്ലോ. എന്നാൽ സമുദായാടിസ്ഥാനത്തിൽ പ്രവർത്തിക്കുന്ന പാർട്ടികൾ—അവ ഹിന്ദുക്കളുടേതായാലും മുസ്ലിംകളുടേതായാലും—സമുദായങ്ങൾതമ്മിലുള്ള ഭിന്നതകളെ രാഷ്ട്രീയരംഗത്തിലേയ്ക്കു വലിച്ചിഴയ്ക്കുന്നതുമൂലം ഈ ലക്ഷ്യത്തെ തടസ്സപ്പെടുത്തുകയാണ്. ഹിന്ദുക്കളെസ്സംബന്ധിച്ചേടത്തോളം സാമുദായികസംഘടനകൾ താരതമ്യേന ദുർബ്ബലമാണെന്നു പറയാം. മുസ്ലിംലീഗും, വാസ്തവത്തിൽ, ദുർബ്ബലമാണ്; എങ്കിലും അഖിലേന്ത്യാമുസ്ലിംലീഗ് എന്നൊരു സംഘടന നിലനിറുത്തിപ്പോരുന്നതുകൊണ്ട് ഹിന്ദുജനങ്ങളിൽ മുസ്ലിംകൾക്കെതിരായ ഒരു മനോഭാവത്തെ സൃഷ്ടിക്കുകയാണ് ചെയ്യുന്നത്.

മാപ്പിളമാരെസ്സംബന്ധിച്ചേടത്തോളം, കേരളസംസ്ഥാനം രൂപമെടുക്കാൻപോകുന്ന ഈ ഘട്ടത്തിൽ, സാമുദായികരാഷ്ട്രീയസംഘടന ആത്മഘാതകപരമാകുന്നു. കേരളത്തിൽ മുസ്ലിംകൾ ബലവത്തായ ഒരു ന്യൂനപക്ഷമാ

ണ്. ഈ ന്യൂനപക്ഷത്തിന്നു ഗവമ്മെണ്ടിൽ വളരെയധികം സ്വാധീനം ചെലുത്തി മാപ്പിളമാർ ഇതേവരെ അനുഭവിച്ചുകൊണ്ടിരുന്ന അവശതകൾ വേഗത്തിൽ നീക്കം ചെയ്യുവാൻ സാധിക്കുന്നതാണ്. ലീഗ്സംഘടന നിലനിറുത്തുകയാണെങ്കിൽ കേരളത്തിൽനിന്നു പത്തിൽത്താഴെ മെമ്പർമാരെമാത്രമേ തിരഞ്ഞെടുത്തയയ്ക്കുവാൻ സാധിക്കുകയുള്ളൂ; അതേസമയം ബാക്കിയിടങ്ങളിലെ മുസ്ലിംവോട്ടുകൾ നിഷ്പ്രയോജനമാവുകയും ചെയ്യുന്നു. ഈ നിസ്സാര പ്രാതിനിധ്യംകൊണ്ടു മാപ്പിളമാർക്ക് ഗവമ്മേണ്ടിൽ യാതൊരു സ്വാധീനവും ചെലുത്തുവാൻ സാധിക്കുന്നതല്ല. ഗവമ്മെണ്ടിൻെറ കുററങ്ങളും കുറവുകളും ചൂണ്ടിക്കാണിക്കുന്നതിലായിരിക്കും ആ പ്രതിനിധികളുടെ ശ്രദ്ധമുഴുവനും. സാമുദായികസംഘടനകളുടെ നിലനില്പിന്നുതന്നെ അങ്ങനെ ചെയ്യേണ്ടതു് ആവശ്യമാണല്ലോ. തന്മൂലം സുശക്തമായ ഒരു ന്യൂനപക്ഷമായതുകൊണ്ടുള്ള ഗുണം മാപ്പിളമാർക്കു കിട്ടുന്നതല്ല. നേരേമറിച്ച്, സാമുദായികസംഘടനയെ ഉപേക്ഷിച്ചു മററുള്ള രാഷ്ട്രീയപ്പാർട്ടികളിൽ ചേരുകയാണെങ്കിൽ ഓരോ മുസ്ലിംവോട്ടും മുസ്ലിംകൾക്കുപയോഗപ്പെടുത്തുവാൻ സാധിക്കും. ഗവമ്മെണ്ടുകൾ മാറുമ്പോഴും സമുദായത്തിൻെറ സ്വാധീനം തുടൎന്നുപോകുന്നതുമാകുന്നു. ഏററവുമധികം മഹത്തായ കഴിവുകളുള്ള മാപ്പിളസമുദായം ബോധപൂർവ്വം പ്രവൎത്തിക്കുകയാണെങ്കിൽ മററു സ്റ്റെയിററുകളിലെ മുസ്ലിംകൾക്കു് ഒരു സഹായവും പ്രോത്സാഹനവുമായിരിക്കും ഇതു്. മുസ്ലിംകൾക്കു രാഷ്ട്രീയമായി ഏററവുമധികം ഗുണം സിദ്ധിക്കാവുന്നതു കേരളത്തിലാണെന്ന

ങ്കിൽ, ലീഗിനെ നിലനിറുത്തുന്നതുമൂലം ഏററവുമധികം ദോഷം സംഭവിക്കുന്നതും കേരളത്തിൽത്തന്നെയായിരിക്കും.

മുസ്ലിംലീഗിൻെറ ഏററവും വലിയ നേതാവും പാക്കിസ്ഥാൻെറ ജനയിതാവുമായ ഖായിദെ ആസം ജിന്നാ പാക്കിസ്ഥാൻ പിറവിയെടുക്കുമ്പോൾ പറഞ്ഞ വാക്കുകൾ ഇവിടെ ഉദ്ധരിക്കുന്നതു് അവസരോചിതമായിരിക്കും. അദ്ദേഹം പറഞ്ഞു:

"ഇന്നുമുതൽ നിങ്ങൾ സ്വതന്ത്രരാണു്. നിങ്ങൾക്കു നിങ്ങളുടെ അമ്പലങ്ങളിലും പള്ളികളിലും പോകാം; പാക്കിസ്ഥാനിലെ വേറെ ഏതു് ആരാധനകേന്ദ്രത്തിലും പോകാം. നിങ്ങൾ വ്യത്യസ്തമതങ്ങളുടെയോ ജാതികളുടെയോ അനുയായികളാവാം. എന്നാൽ ഒരേ രാഷ്ട്രത്തിലെ തുല്യരായ പൌരന്മാരാകുന്നതിന്നു് അതു തടസ്സമല്ല. ഈ ആദർശം നമ്മുടെ ലക്ഷ്യമായിരിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. എന്നാൽ മതപരമായ അത്ഥത്തിലല്ലാതെ, ഒരു രാഷ്ട്രത്തിലെ പൌരന്മാരെന്ന നിലയിൽ കാലക്രമത്തിൽ ഹിന്ദുക്കൾ ഹിന്ദുക്കളല്ലാതെയും മുസ്ലിംകൾ മുസ്ലിംകളല്ലാതെയും ആവുന്നതാണു്. മതം ഒരു മനുഷ്യൻെറ വ്യക്തിപരമായ വിശ്വാസമാണു്."

പാക്കിസ്ഥാൻെറ ഈ ആഗ്രഹം നിറവേറിക്കാണുവാൻ ഖായിദെ ആസം ജീവിച്ചില്ല. എന്നാൽ ഇന്ത്യൻ മുസ്ലിംകൾ പൂർണ്ണമായി അംഗീകരിക്കേണ്ട ഒരു തത്ത്വമാണു് ഈ വാക്കുകളിൽ അടങ്ങിയിരിക്കുന്നതു്.

# സമുദായസംഘടനയുടെ ആവശ്യം

ഇന്ത്യയിൽ അവശേഷിച്ച മുസ്ലിംകൾക്ക് ഇന്നത്തെ പരിതസ്ഥിതിയിൽ അഖിലേന്ത്യാമുസ്ലിംലീഗ് എന്ന രാഷ്ട്രീയസംഘടന ആപല്ക്കരമാണെങ്കിൽ അവർ മറേറതെങ്കിലും വിധത്തിൽ സംഘടിക്കേണ്ടതുണ്ടോ എന്നൊരു ചോദ്യം ഉത്ഭവിക്കുന്നുണ്ട്. ഇസ്ലാംമതംതന്നെ സുശക്തമായ ഒരു സംഘടനയാണ്. ആ മതം കർമ്മപരവും വിശ്വാസപരവുമായുള്ള വ്യവസ്ഥകളാൽ അതിൻെറ അനുയായികളെ സുദൃഢമായ ഒരു സാഹോദര്യത്തിൽ സംയോജിപ്പിച്ചിരിക്കുന്നു. പുറത്തുനിന്നുത്ഭവിക്കുന്ന ഏതെങ്കിലും ശക്തിയാൽ ഹാനി പററാവുന്നവിധ

ത്തിൽ അത്ര ദുർബ്ബലമല്ല ഇസ്ലാം; അങ്ങനെയുള്ള അവസരങ്ങളിൽ സ്വയം സംഘടിതമാകുവാനുള്ള വ്യവസ്ഥ ഇസ്ലാമിലും നിശ്ചയദാർഢ്യം യഥാർത്ഥമുസ്ലിംകളിലുമുണ്ടുതാനും. എന്നാൽ മനുഷ്യവർഗ്ഗം പുരോഗമിച്ചുകൊണ്ടിരിക്കുകയാണ്. പ്രകൃതിയുടെ പ്രവർത്തനത്തിലെ പ്രധാനമായ ഒരു നിയമം, സജീവമായ ഏതൊന്നും അതിൻെറ വളച്ച് നിലച്ചാൽ അതിൻെറ ഗതി പിന്നോട്ടായി കാലക്രമത്തിൽ നശിച്ചുപോകുമെന്നാണ്. ഈ നിയമം എല്ലാ ജീവികളെയും സജീവമായ എല്ലാ പ്രസ്ഥാനങ്ങളെയും ഒരുപോലെ ബാധിക്കുന്നു. മനുഷ്യരാശിയുടെ പുരോഗതിക്കനുസൃതമായി മനുഷ്യൻെറ ആദർശങ്ങളും പ്രായോഗികമായി വളർന്നുകൊണ്ടിരിക്കണം. മുസ്ലിംകളെസ്സംബന്ധിച്ചേടത്തോളം കുറെ നൂറ്റാണ്ടുകളായി അവരുടെ ഗതി പിന്നോട്ടായിട്ടാണ് കാണപ്പെടുന്നത്. പശ്ചിമയൂറോപ്പിലെ ഫ്രാൻസിൽനിന്നും സ്പെയിനിൽനിന്നും അവർ പുറംതള്ളപ്പെട്ടു. തുർക്കിസാമ്രാജ്യത്തിലുൾപ്പെട്ടിരുന്ന പൂർവ്വയൂറോപ്പിൻെറ അധികഭാഗവും സ്വതന്ത്രങ്ങളായ അമുസ്ലിംരാഷ്ട്രങ്ങളായി വിഭജിക്കപ്പെട്ടു. വടക്കെ ആഫ്രിക്ക ഏതാണ്ടു മുഴുവനും വിദേശാധീനത്തിലായി. റഷ്യയിലും ചൈനയിലും നിവസിക്കുന്ന അനേകകോടി മുസ്ലിംകളെപ്പററി വിശദമായ വിവരങ്ങളൊന്നുംതന്നെ ലഭിക്കുന്നില്ല. പൂർവ്വേഷ്യയിൽ മുസ്ലിംകൾക്കു വമ്പിച്ച ഭൂരിപക്ഷമുള്ള മലയ, ഇൻഡോനേഷ്യ എന്നീ സമ്പൽസമൃദ്ധമായ രാജ്യങ്ങൾ അടുത്ത കാലംവരെ വിദേശാധീനത്തിലാണിരുന്നത്. ഇസ്ലാമിൻെറ ജന്മഭൂമിയായ അറേബ്യയും അയൽരാജ്യങ്ങളായ

ഷേഷ്യയും അഫ്ഗാനിസ്ഥാനും വിദേശധനത്തിൻെറ പിടിയിൽനിന്നു രക്ഷപ്രാപിക്കാൻ സാധിക്കാതെ വിഷമിക്കുകയാണ്. വിഭജനത്തിന്നുശേഷം ഇന്ത്യയിൽ അവശേഷിച്ച മുസ്ലിംകൾ വിദ്യാഭ്യാസപരമായും സാമ്പത്തികമായും മററുസമുദായങ്ങളെ അപേക്ഷിച്ച വളരെ താഴ്ന്ന നിലയിൽ സ്ഥിതിചെയ്യുന്നു. ഒരു സ്വതന്ത്രരാഷ്ട്രമായി അടുത്ത കാലത്തു രൂപവല്കരിക്കപ്പെട്ട പാക്കിസ്ഥാന്നുതന്നെയും ഭരണനൈപുണ്യത്തിൻെറയും ശരിയായ നേതൃത്വത്തിൻെറയും അച്ചടക്കബോധത്തിൻെറയും അഭാവത്താൽ ലോകത്തിൻെറ പ്രശംസ നേടുവാൻ സാധിച്ചിട്ടില്ല.

ഇസ്ലാമികസിദ്ധാന്തങ്ങൾ ദൈവികവും പ്രകൃതിയുടെ പ്രവൎത്തനത്തിന്നനുയോജ്യവുമാണെങ്കിൽ അവയെ അനുസരിക്കുന്ന ജനത നിശ്ചയമായും വിജയിക്കണം; എങ്കിൽ ഇതരജനങ്ങൾ അവരെ മാതൃകയായി വീക്ഷിക്കണം. അങ്ങനെ വിജയിക്കുമെന്നും വീക്ഷിക്കുമെന്നും ആദിമ മുസ്ലിംകളുടെ ചരിത്രം തെളിയിച്ചിട്ടുണ്ട്. അതിനാൽ ആധുനികലോകത്തിൽ മുസ്ലിംകൾ അധഃപതിച്ചിട്ടുണ്ടെങ്കിൽ അതിൻെറ കാരണം ആ സിദ്ധാന്തങ്ങളിൽനിന്നു് അവർ വ്യതിചലിച്ചതായിരിക്കണം. ആധുനികമുസ്ലിം ചിന്തകന്മാരുടെ അഭിപ്രായവും ഇതുതന്നെയാകുന്നു. ശരീഅത്തി(മുസ്ലിംനിയമസംഹിത)ൻെറ പകുതിഭാഗംമാത്രം തുടരുന്നതുകൊണ്ടാണ് മുസ്ലിംകൾ അധഃപതിച്ചിരിക്കുന്നതെന്നും സൽസ്വഭാവം, വിജ്ഞാനസമ്പാദനം, ത്യാഗശീലം എന്നീ പ്രധാനഭാഗങ്ങൾ അവർ വെടിഞ്ഞിരിക്കയാണെന്നുമത്രേ ഈ ചിന്തകന്മാരുടെ അഭിപ്രായം.

അബ്ബാസിയാ ഖലീഫമാരുടെ കാലത്തു മുസ്ലിംസാമ്രാജ്യം വിജ്ഞാനപരമായി ഏററവും പുരോഗമിച്ചിരുന്നുവെന്നും അന്നു ബാഗ്ദാദിലെ സർവ്വകലാശാലയിൽവെച്ച് ഉലമാക്കളും വിദ്യാർത്ഥികളും വിവിധശാസ്ത്രങ്ങളും കലകളും പഠിപ്പിക്കുകയും പഠിക്കുകയും ചെയ്തിരുന്നുവെന്നും വിജ്ഞാനകേന്ദ്രങ്ങളിൽ അനേകായിരം ഗ്രന്ഥങ്ങൾ ശേഖരിച്ചിട്ടുണ്ടായിരുന്നുവെന്നും മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ മദ്ധ്യേഷ്യയിൽനിന്നു വന്നു മുസ്ലിംസാമ്രാജ്യത്തെ ആക്രമിച്ച ചെങ്കിസ്ഖാൻ എന്ന ഒരു യോദ്ധാവ് ഈ വിജ്ഞാനകേന്ദ്രങ്ങളെയും ഗ്രന്ഥശാലകളെയും നിശ്ശേഷം നശിപ്പിക്കുകയും ഉലമാക്കളെ കൊന്നൊടുക്കുകയും ചെയ്തു. പിന്നീടു വന്ന ഉലമാക്കളാകട്ടെ, സ്വതന്ത്രചിന്തയിൽനിന്നും ശാസ്ത്രപഠനത്തിൽനിന്നും പിൻമാറുകയാണുണ്ടായതു്. അതിന്നുശേഷമാണ് മുസ്ലിംകൾ അധഃപതിക്കുവാൻതുടങ്ങിയതു്.

മുഹമ്മത് മാർമ ഡ്യൂക്ക് പിക്ക്ത്താൾ ചെങ്കിസ്ഖാൻെറ ആക്രമണത്തിന്നുശേഷമുള്ള സ്ഥിതി ഇങ്ങനെ വിവരിക്കുന്നു:

"പാശ്ചയിൽ മുസ്ലിംസാമ്രാജ്യം പുരോഗമിച്ചിരുന്നു. എന്നാൽ ഈ പുരോഗമനം അതിന്നുമുമ്പുണ്ടായ പുരോഗമനത്തിൻെറ ശക്തിയാൽ നയിക്കപ്പെട്ട മുന്നോട്ടുള്ള ഒരു ഗതിമാത്രമായിരുന്നു. 'ചീനയിൽ പോയിട്ടെങ്കിലും വിജ്ഞാനം നേടുക' എന്ന പ്രവാചകതിരുമേനിയുടെ കല്പനയനുസരിച്ചിരുന്ന ഉലമാവു നാമാവശേഷമായി. അവർക്കു പകരം ഈ ബഹുമാനപ്പേരും ധരിച്ച ഉലമാക്കളാകട്ടെ,

അതിൽനിയോടുകൂടിയതും സ്വന്തം സങ്കല്പത്തിലുള്ളതുമായ ഒരു ഇസ്ലാംമതപരിധിയിലുള്ള അറിവുമാത്രമാണു് സമ്പാദിക്കാൻ തുനിഞ്ഞതു്. എന്നാൽ അവരുടെ ഈ ഇസ്ലാംമതം പരിശുദ്ധഖുർ ആൻ ഉദ്ദേശിച്ചതും പ്രവാചകതിരുമേനിയാൽ പ്രബോധനംചെയ്യപ്പെട്ടതും ലോകവ്യാപകമായതും മനുഷ്യഹൃദയങ്ങളെ അന്ധവിശ്വാസത്തിൽനിന്നു സ്വതന്ത്രമാക്കിയതുമായ മതമല്ലായിരുന്നു.

"........സ്വതന്ത്രചിന്തയെ പുഷ്ടിപ്പെടുത്തിയതും അതിൻെറ ജന്മഭൂമിയിൽ വൈദികമായ അന്ധവിശ്വാസത്തെ പാടേ ഇല്ലായ്മചെയ്തതും സാധാരണമനുഷ്യരെ വ്യക്തികളുടെ മാനസികമായ അടിമത്തത്തിൽനിന്നു വിമുക്തരാക്കിയതുമായ ആ ഇസ്ലാംമതം വീണ്ടും പുരോഹിതനേതൃത്വത്തെ സ്ഥാപിച്ചു. പ്രകൃതിശാസ്ത്രപഠനം ഉപേക്ഷിച്ചു. മനുഷ്യന്നു പുറത്തുനിന്നു വന്ന എല്ലാ വിജ്ഞാനവും മുസ്ലിംകൾക്കു വേണ്ടുന്ന അറിവാണെന്നുവെച്ചു മതവിരുദ്ധമാക്കി. അമുസ്ലിംകളിൽനിന്നായിരുന്നുവെങ്കിലും അറിവുനേടിയ ആദിമമുസ്ലിംകളുടെ സമ്പ്രദായം ത്യജിച്ചു. അങ്ങനെ അജ്ഞതയിലാണ്ട ഒരു മതം വളരാൻ തുടങ്ങി.

"മുസ്ലിംകളുടെ മാതൃകയെത്തുടർന്നു ശാസ്ത്രങ്ങൾ പഠിക്കുവാൻ പ്രേരിപ്പിക്കപ്പെട്ട ക്രിസ്തീയരാഷ്ട്രങ്ങൾ, ആദിമമുസ്ലിംകൾ ശരീരത്തിലെ ദൈവസൃഷ്ടിയെപ്പററി പഠിക്കുവാനുള്ള ശാസനയനുസരിച്ചിരുന്നപ്പോൾ ധനാപരമായി എങ്ങനെ പുരോഗമിച്ചിരുന്നുവോ അതുപോലെ, ധനാപരമായി പുരോഗമിച്ചു. അവരുടെ പുരോഗമനം, ആദിമമു

സ്ലിംകളുടെ പുരോഗമനംപോലെ, അത്ര അത്ഭുതകരമായിരുന്നു!"

മുസ്ലിംകളുടെ അധഃപതനത്തിന്നുള്ള കാരണങ്ങളെപ്പററിയുള്ള മുസ്ലിംചിന്തകന്മാരുടെ അഭിപ്രായത്തിന്റെ വെളിച്ചത്തിൽ മുസ്ലിംലോകത്തിലെല്ലാം പുതിയൊരുണർവ്വുണ്ടായി മുസ്ലിംകളുടെ ക്ഷേമത്തെ ഉന്നംവെച്ചുകൊണ്ടുള്ള സൃഷ്ടിപരമായ പദ്ധതികൾ രൂപവൽക്കരിച്ചുവരികയാണ്. രാജ്യഭാരം നഷ്ടപ്പെട്ട് അജ്ഞതയിലേയ്ക്കു നീങ്ങിക്കൊണ്ടിരുന്ന ഉത്തരേന്ത്യയിലെ മുസ്ലിംകളുടെ അവശതകളെ ആദ്യമായി മനസ്സിലാക്കിയതു സർ സയ്യിദ് അഹമ്മത്ഖാനായിരുന്നു. ഇംഗ്ലീഷുവിദ്യാഭ്യാസം ബഹിഷ്കരിച്ചതുകൊണ്ടു ബ്രിട്ടീഷുഭരണകൂടത്തിൽ സ്ഥാനങ്ങൾ ലഭിക്കാതെയും ആധുനികവിദ്യാഭ്യാസം ലഭിച്ച ഇതരസമുദായങ്ങളുമായി സമ്പക്കവും സൌഹാർദ്ദവും സ്ഥാപിക്കാനിടയാകാതെയും പിന്നോക്കം നില്ക്കുന്ന ഒരു സമുദായമായിത്തീൎന്ന മുസ്ലിംകളെ അവരുടെ നിദ്രയിൽനിന്നുണർത്താൻ തന്നാൽ കഴിയുന്നത്ര പരിശ്രമിക്കുവാൻ സർ സയ്യിദ് തീർച്ചയാക്കി. ആദ്യമായി ലഘുലേഖകൾ എഴുതിയും മാസികകൾ പ്രസിദ്ധപ്പെടുത്തിയും മുസ്ലിംകളെ അദ്ദേഹം ചിന്തിപ്പിക്കുവാൻ ഉദ്യമിപ്പിച്ചു. പിന്നീടു മതപഠനത്തോടുകൂടിത്തന്നെ ഇംഗ്ലീഷ്ഭാഷയും ശാസ്ത്രങ്ങളും അഭ്യസിക്കാവുന്ന മദ്രസകൾ വിവിധസ്ഥലങ്ങളിൽ സ്ഥാപിക്കുവാൻ മുസ്ലിംകളെ പ്രേരിപ്പിച്ചു.

1869_ൽ സർ സയ്യിദ് അഹമ്മത്ഖാൻ ഇംഗ്ലണ്ടിലേയ്ക്കു പോയി അവിടെ കുറേക്കാലം താമസിക്കുവാനിട

യായി. ആ അവസരത്തിൽ ഇംഗ്ലണ്ടിലെ വിദ്യാഭ്യാസ സമ്പ്രദായം കണ്ടു മനസ്സിലാക്കുവാനും അവിടത്തെ ഓക്സ് ഫോർഡ്, കേംബ്രിഡ്ജ് എന്നീ വിശ്രുതസർവ്വകലാശാല കളുമായി പരിചയപ്പെടുവാനും അദ്ദേഹത്തിന്നു സാധി ച്ചു. ഭരണനിപുണന്മാരെയും അഭ്യസ്തവിദ്യരെയും സൃഷ്ടി ക്കാവുന്ന അങ്ങനെയുള്ളൊരു സർവ്വകലാശാല ഇന്ത്യയിലും സ്ഥാപിക്കണമെന്ന് അദ്ദേഹം ഉറച്ചു. ഇന്ത്യയിൽ മട ങ്ങിയെത്തിയശേഷം അദ്ദേഹം പ്രമുഖമുസ്ലിംകളുടെ ഒരു സംഘം രൂപവൽക്കരിച്ച് ആ സംഘത്തിൻെറ സഹകര ണത്തോടുകൂടി അലിഗറിൽ ആദ്യമായി ഒരു ചെറുവിദ്യാ ലയം സ്ഥാപിച്ചു. സർ സയ്യിദിൻെറ ജീവകാലത്തുതന്നെ ഈ വിദ്യാലയം ഒരു കോളേജായി വളന്നു. 50 കുട്ടികളെ ക്കൊണ്ടു തുടങ്ങിയ ഈ ചെറുവിദ്യാലയം, വിവിധവിഷ യങ്ങളിൽ പാണ്ഡിത്യം സമ്പാദിച്ച പ്രൊഫസർമാരുടെ കീഴിൽ ഇന്നു് ആയിരക്കണക്കിൽ വിദ്യാത്ഥികഠം പഠി ച്ചുവരുന്ന അലിഗർമുസ്ലിംസർവ്വകലാശാലയായി പുരോ ഗമിച്ചിരിക്കുകയാണു്. ഉത്തരേന്ത്യയിലെ മുസ്ലിംകഠംക്കു പിന്നീടുണ്ടായ സർവ്വതോമുഖമായ പുരോഗമനത്തെ ഏറ്റവും സഹായിച്ചതു് ഈ സർവ്വകലാശാലയാണു്.

ഒരു കാലത്തു് ഇതരസമുദായങ്ങളോടു് എല്ലാ തുറക ളിലും കിടപിടിച്ച യശസ്സോടെ ജീവിച്ച മാപ്പിളമാരുടെ അധോഗതിക്കുള്ള കാരണം, അവർ ആധുനികവിദ്യാഭ്യാ സം നേടുന്നതിൽ കാണിച്ച അനാസ്ഥയും അവർ കൈ വെടിഞ്ഞ സൽസ്വഭാവവുമാകുന്നു.

ഇതിനെപ്പററി സൈനുദ്ദീൻ മഖ്ദൂം തങ്ങഠം എഴുതി യിരിക്കുന്നതു ശ്രദ്ധേയമാണു്:

"ഇസ്ലാംമതം മുസ്ലിംകളിൽ ദൃഢമൂലമാക്കിയിട്ടുണ്ടായിരുന്ന സൽസ്വഭാവമാകുന്ന ആ സുഗന്ധച്ചെടികളുടെ പരിമളം ഇതരസമുദായങ്ങൾക്കും രാജാക്കന്മാർക്കും ആകർഷകമായിരുന്നതിനാൽ, ആദ്യം മലയാളത്തിൽ വന്ന ആ ചെറുസംഘം മുസ്ലിംകൾ ഉത്തരോത്തരം അഭിവൃദ്ധിയെ പ്രാപിക്കുകയും ഇതരസമുദായങ്ങളുമായി സൌഹാർദ്ദപൂർവ്വം വർത്തിക്കുവാൻ അവർക്ക് അവസരം ലഭിക്കുകയും ചെയ്തു.... മതനിർദ്ദേശങ്ങളെ ലക്ഷ്യമാക്കി ചെയ്തിരുന്ന പ്രവൃത്തിയുടെ ഫലമായി സാമ്പത്തികവും സാമുദായികവുമായി മുസ്ലിംകളുടെ നില അത്യാശ്ചര്യകരമാംവണ്ണം ഉൽഗതിയെ പ്രാപിച്ചു. മതശാസനങ്ങളിൽനിന്നു ക്രമേണ വ്യതിചലിക്കുവാൻ തുടങ്ങിയതുമുതല്ക്കു മുസ്ലിംകളുടെ അധോഗതിക്കുള്ള ലക്ഷണവും പ്രത്യക്ഷപ്പെട്ടുതുടങ്ങി."

മാപ്പിളമാർ ഇന്നു ഗുണദോഷചിന്തയെ വെടിഞ്ഞ്; മതപണ്ഡിതന്മാരുന്നയിക്കുന്ന വിശ്വാസപരമായ തർക്കങ്ങളിൽ ഭിന്നിക്കപ്പെട്ട്, വ്യത്യസ്തവിഭാഗങ്ങളായി നിന്നുകൊണ്ട്, മോക്ഷം നേടുന്നതിന്നുള്ള ഏററവും എളുപ്പമാർഗ്ഗം ആരായുന്നതിൽ ബദ്ധശ്രദ്ധരായിരിക്കുകയാണ്; രാഷ്ട്രീയമായി ചിന്തിക്കുന്ന ഒരു വിഭാഗമാകട്ടെ, സ്വന്തം അവശതകളെപ്പററി ചിന്തിക്കുകപോലും ചെയ്യാതെ അഖിലേന്ത്യാമുസ്ലിംകളുടെ രാഷ്ട്രീയാവകാശങ്ങൾ സ്ഥാപിക്കുന്നതിൽ ഉത്സുകരായിരിക്കുകയുമാണ്. കേരളത്തിലെ ഇതരസമുദായങ്ങളെ അപേക്ഷിച്ചു മാപ്പിളമാരുടെ വിദ്യാഭ്യാസപരവും സാമ്പത്തികവുമായ കഴിവുകൾ തുലോം മോശമാണെന്നു പ്രത്യക്ഷമാകുന്നു. സാമ്പത്തികക്കഴിവു

കളെപ്പററി ചിന്തിക്കാതെ അജ്ഞരായി ജീവിച്ച ദാരിദ്ര്യത്തിലൂടെ മോക്ഷം ലഭിക്കണമെന്നതല്ലല്ലോ ഇസ്ലാമിൻെറ ലക്ഷ്യം. വലിയൊരു സമുദായം ഇങ്ങനെ ജീവിക്കുന്നുവെങ്കിൽ ആ സമുദായം രാഷ്ട്രത്തിൻെറ പൊതുവിലുള്ള പുരോഗതിയെ തടസ്സപ്പെടുത്തുകയാണു് ചെയ്യുക. ജനകീയഭരണവ്യവസ്ഥ അംഗീകരിച്ച ഏതൊരു രാഷ്ട്രത്തിൻെറയും പുരോഗതി അതിലെ പൌരന്മാരുടെ വിദ്യാഭ്യാസനിലവാരത്തെ ആശ്രയിച്ചാണിരിക്കുന്നതു്. രാഷ്ട്രത്തിലെ പുരുഷന്മാരും സ്ത്രീകളും വിദ്യാസമ്പന്നരായിരിക്കണം. മുസ്ലിംകളായ പുരുഷന്മാരും സ്ത്രീകളും വിദ്യാവിഹീനരായിരുന്നാൽ രാഷ്ട്രത്തിൻെറ പുരോഗതി തടസ്സപ്പെടുന്നതിനുപുറമേ, ഇസ്ലാംമതംതന്നെ അവഹേളിക്കപ്പെടുന്നു. പകർച്ചവ്യാധികളെപ്പററിയും ശുചീകരണസമ്പ്രദായങ്ങളെപ്പററിയും ഗർഭശുശ്രൂഷയെപ്പററിയും ബാലശുശ്രൂഷയെപ്പററിയും ഭക്ഷ്യസാധനങ്ങളെപ്പററിയും പുതുതായി ഉണ്ടായിക്കൊണ്ടിരിക്കുന്ന അറിവു സമ്പാദിക്കാനിടയാകാത്ത ഒരു മുസ്ലിംകുടുംബം പൊതുജനാരോഗ്യത്തെത്തന്നെ തടസ്സപ്പെടുത്തുന്നതാണു്. അറിവില്ലെന്നറിയുന്ന അറിവില്ലാത്തവക്കു് അറിവു നല്കുവാൻ ധാരാളം സാധ്യതയുണ്ടു്. അറിവു പാടില്ലെന്നുവെയ്ക്കുന്ന അറിവില്ലാത്തവരാകുന്നു ക്ഷേമകരമായ സാമൂഹ്യജീവിതത്തെയും രാഷ്ട്രത്തിൻെറ പുരോഗതിയെയും തടസ്സപ്പെടുത്തുന്നതു്.

അമുസ്ലിംരാഷ്ട്രങ്ങളിലെ പൌരന്മാരെ മാർമഡ്യൂക്ക് പിക്ത്താൾ ഇങ്ങനെ ഉപദേശിക്കുന്നു:—

"നിങ്ങൾ ആദ്യമായി ചെയ്യേണ്ടതു മുസ്ലിംകളുടെ ഇന്നത്തെ അധഃപതനത്തിനുള്ള മൂലകാരണമായ അ

ജ്ഞതയാകുന്ന ശാപത്തെ ഇല്ലായ്മചെയ്കയാണ്. അജ്ഞതയ്ക്ക് ഇസ്ലാമിൽ സ്ഥാനമില്ല. അജ്ഞതയുള്ളേടത്ത ഇസ്ലാമും ഇല്ല. ഇരുട്ടിലും വൃത്തിഹീനമായ പരിസരങ്ങളിലും വളരുന്ന കൂണുപോലെ, അന്ധവിശ്വാസത്തിലും പുരോഹിതനിയന്ത്രണത്തിലും തഴച്ചുവളരുന്ന ഒരു മതമല്ല ഇസ്ലാം. ലോകത്തിൽ നട്ടിട്ടുള്ള ദൈവസൃഷ്ടിയായ ഈ സത്യമതത്തിന്റെ വളർച്ചയ്ക്കു കിട്ടാവുന്നത്ര വെളിച്ചവും അറിവും ആവശ്യമാകുന്നു. ഇന്നത്തെ ലോകത്തിൽ ലഭ്യമാകുന്ന എല്ലാ വെളിച്ചത്തിലേയ്ക്കും അറിവിലേയ്ക്കും എല്ലാ മുസ്ലിംപുരുഷന്മാർക്കും മുസ്ലിംസ്ത്രീകൾക്കും നാം പ്രവേശനം നല്കണം..............പ്രായോഗികവും ലൌകികവുമായ അറിവിനെയൊക്കെ 'ഭൌതിക'വും മതത്തിന്നു പുറത്തുള്ളതുമായി കരുതാതെ, പണ്ടത്തെ മുസ്ലിംസർവ്വകലാശാലകൾ ചെയ്തിരുന്നതുപോലെ, എല്ലാ അറിവുകളെയും മതപരമാക്കണം; എല്ലാ വിജ്ഞാനത്തിന്നും പള്ളികളിൽ സ്ഥാനം നല്കുകയും വേണം. ആധുനികശാസ്ത്രങ്ങളിൽ മുസ്ലിംകൾക്ക ഭയപ്പെടേണ്ടതായി ഒന്നുംതന്നെയില്ല. ഇസ്ലാമികസംസ്കാരത്തിന്റെ സുവർണ്ണകാലത്തു മുസ്ലിംകൾ വളർത്തിയ ശാസ്ത്രങ്ങളുടെ അന്ത്യഫലവും തുടർച്ചയും മാത്രമാണ്, വാസ്തവത്തിൽ, അവ. ശാസ്ത്രപഠനം യഥാർത്ഥമായ ഇസ്ലാമികപ്രബോധനത്തിന്നെതിരല്ലെന്നുതന്നെയല്ല, അതിന്റെ ഒരു ഭാഗംകൂടിയാണ്. നിങ്ങളുടെ ഗ്രാമത്തിലെ പള്ളികൾ നിങ്ങളുടെ ഗ്രാമവിദ്യാലയങ്ങളും, നിങ്ങളുടെ നഗരങ്ങളിലെ വലിയ പള്ളികൾ നിങ്ങളുടെ സർവ്വകലാശാലകളുമായിരിക്കണം...........

"മുസ്ലിംകൾ സഹോദരന്മാരാണെന്നു നിങ്ങൾ ഒരിക്കലും മറക്കരുതു്. നമ്മുടെ മതകല്പനകൾ, വിശുദ്ധഖുർആൻ നമ്മുടെ കയ്യിൽ ഏല്പിച്ചതന്ന ആ കല്പനകൾ, മുസ്ലിംകളെ പരസ്പരം ബന്ധിപ്പിക്കുകയും ആ സാഹോദര്യത്തെ നിലനിറുത്തുകയും ചെയ്യുന്നവയാകുന്നു............അഞ്ചുനേരത്തെ പ്രാത്ഥനയും റംസാൻമാസത്തിലെ ഉപവാസവും ഹജ്ജുതീത്ഥയാത്രാകമ്മവും വ്യക്തിപരമായി ഓരോ ആരാധകന്നും ഗുണപ്രദമാകുന്നതിന്നുപുറമേ, എല്ലാരാഷ്ട്രങ്ങളും ഭാഷകളും വഗ്ഗങ്ങളും ജാതികളും ഉൾക്കൊള്ളുന്ന ഒരു സാഹോദര്യത്തിൻെറ സാക്ഷ്യം വഹിക്കുകകൂടി ചെയ്യുന്നു. ആ മതകല്പനകൾ നിരത്ഥകവും പഴഞ്ചനുമായി കരുതുന്നതിലേയ്ക്കു നിങ്ങളെ വഴിപിഴപ്പിക്കുവാൻ ഒന്നിനെയും, ഒരാളെയും, അനുവദിക്കരുതു്. സാവ്വത്രികമായ മനുഷ്യസാഹോദര്യത്തിൻെറ ആവശ്യകത, അതിനെ സംരക്ഷിക്കാനുള്ള ഒരു നിയമസംഹിതയോടുകൂടി, എന്നത്തെക്കാളുമധികം പ്രത്യക്ഷമായിരിക്കുന്ന ഈ ഘട്ടത്തിൽ അതു് ഒരിക്കലും പഴഞ്ചനല്ല.

"പിന്നെ, മുസ്ലിംസമുദായത്തെ പുനരുദ്ധരിക്കാനും അതിന്നു സജീവമായ വളച്ച നല്കാനും നിങ്ങൾ യഥാത്ഥമായി ആഗ്രഹിക്കുന്നുവെങ്കിൽ, സക്കാത്തിൻെറ ശേഖരണവും വിതരണവും നിങ്ങൾ പരിപൂണ്ണമായി പുനഃസ്ഥാപിക്കുകയും അതു് ഓരോ നഗരത്തിലെയും ജില്ലയിലെയും ഏററവും ബുദ്ധിശാലികളും സത്യസന്ധരുമായ ആളുകളെ ഭരമേല്പിക്കുകയും വേണം; നമ്മുടെ നിദ്ധനരായ സഹോദരന്മാരുടെ അലസതയും ഭിക്ഷാടനവും മുന്നടപ്പും നീക്കം,

ചെയ്ത് അവരിൽ സത്യനിഷ്ഠമായ സ്വാതന്ത്ര്യബോധത്തിൻെറ ആദർശം വളർത്തുവാൻവേണ്ടി ഉദ്ദേശിച്ചപോലെ അവരതിനെ ഉപയോഗപ്പെടുത്തുകയും വേണം.

"അജ്ഞതക്കെതിരായി സമരംചെയ്യുക, നിങ്ങളുടെ ഇസ്ലാമികമുറകളെ നിർവ്വഹിക്കുക, സക്കാത്തുകൊടുക്കൽ കൃത്യമായി പുനസ്ഥാപിക്കുക, ബൈത്തുൽമാൽ പുനരുദ്ധരിക്കുക. എങ്കിൽ മുസ്ലിംകൾ, ഇന്നു നാം കാണുന്ന അച്ചടക്കമില്ലാത്ത ജനസമൂഹത്തിന്നു പകരം, ശ്രേഷ്ഠവും സമൃദ്ധവും പുരോഗമിച്ചതും സുസംഘടിതവുമായ ഒരു സമുദായമായിത്തീരും.

"ആധുനികലോകത്തിൽ ഇസ്ലാം വിജയിക്കണമെങ്കിൽ മുസ്ലിംകൾ തങ്ങൾ ശരിയെന്നു വിചാരിക്കുന്നതിന്നു വേണ്ടിയും തെറ്റെന്നു വിചാരിക്കുന്നതിന്നെതിരായും അനവരതം പ്രയത്നിക്കുകയും അതുവഴി ആദിമമുസ്ലിംകളെപ്പോലെ ബഹുമാനമാർജ്ജിക്കുകയും വേണം. സൽപ്രവൃത്തികൾകൊണ്ടുമാത്രമേ ലോകത്തിലെ മററുജനതകളിൽ ഇസ്ലാമിനെയും അതിൻെറ സ്ഥാപനങ്ങളെയും സംബന്ധിച്ച മതിപ്പുളവാക്കുവാൻ മുസ്ലിംകൾക്കു സാധിക്കുകയുള്ളു. മുസ്ലിംകളുടെ ജീവിതം ഇസ്ലാമികമായി സംഘടിപ്പിക്കണം. അല്ലാത്തപക്ഷം, ഇന്നത്തെ ലോകത്തിന്നു മുസ്ലിംകൾക്കു നല്കാനുള്ള ഏററവും മഹത്തായ സംഭാവനയായ അവരുടെ സമ്പൂർണ്ണമായ മതസംഘടനയുടെ ശക്തി നഷ്ടപ്പെടുന്നതാണ്..............

"മുസ്ലിംവിദ്യാഭ്യാസം, മുസ്ലിംകളുടെ പുനരുദ്ധാരണം, പരിഷ്കരണം എന്നിങ്ങനെ സമുദായത്തെ മുഴുവൻ ബാധി

ക്കുന്ന കാര്യങ്ങൾക്കുവേണ്ടി പരിശ്രമിക്കുന്നതിന്നായി മുസ്ലിംകളെ പ്രതിനിധീകരിക്കുന്നതും ബുദ്ധിശാലികളായ വ്യക്തികളടങ്ങിയതുമായ ഒരു കൌൺസിൽ സ്ഥാപിക്കാവുന്നതാണ്. ഓരോ വിഭാഗത്തിന്നും ജില്ലയ്ക്കും പ്രത്യേകം പ്രാതിനിധ്യക്രമം ഏപ്പെടുത്തേണ്ടതാകുന്നു."

മാപ്പിളമാർ ഇന്നു വിദ്യാഭ്യാസപരമായും സാമ്പത്തികമായും പിന്നോക്കം നില്ക്കുന്ന ഒരു സമൂഹമാണെന്നുള്ളതു തക്കമറ്റ ഒരു സംഗതിയാകുന്നു. നാലരക്കോടിയോളം വരുന്ന അഖിലേന്ത്യാമുസ്ലിംകളുടെ രാഷ്ട്രീയതാല്പര്യങ്ങളെ ലാക്കാക്കി സംഘടിച്ചു പ്രവർത്തിക്കുന്ന ഉദ്യമത്തിലാണല്ലോ അവർ ഇപ്പോൾ ഏപ്പെട്ടിരിക്കുന്നതു്. എന്നാൽ ഈ ഉദ്യമം നിർത്തിവെച്ചു്, സ്വസമുദായത്തിൻെറ അവശതകൾ പരിഹരിച്ചു നിഃത്യന സാമൂഹ്യമായും സാമ്പത്തികമായും അത്ഭുതകരമാംവണ്ണം പുരോഗമിച്ചുകൊണ്ടിരിക്കുന്ന ഇതരസമുദായങ്ങളുമായി കിടപിടിച്ചു സൌഹാർദ്ദത്തിൽ ജീവിക്കാനുള്ള ഒരു പരിതസ്ഥിതി സൃഷ്ടിച്ചു്, ഇസ്ലാമിൻെറ പേരും പെരുമയും പുനസ്ഥാപിക്കാമെങ്കിൽ അതു ഇസ്ലാമിന്നും മാപ്പിളസമുദായത്തിന്നും വലിയൊരു നേട്ടമായിരിക്കുമെന്നു തീച്ചയാണ്. മുസ്ലിംസമുദായത്തിൻെറ ഭൂരിഭാഗം അജ്ഞതയിലും ദാരിദ്ര്യത്തിലും ജീവിക്കുന്നതു് ഇസ്ലാമികസിദ്ധാന്തങ്ങളുടെ അപ്രായോഗികതയെയോ അല്ലാത്തപക്ഷം ആ മതാനുയായികൾ പേരിന്നുമാത്രം മുസ്ലിംകളാണെന്ന സ്ഥിതിയെയോ ആകുന്നു തെളിയിക്കുന്നതു്. ഇതു് ഇസ്ലാമിന്നോ കേരളമുസ്ലിംകൾക്കോ അഭിമാനകരമല്ല.

ഇന്ന് ഇന്ത്യൻമുസ്ലിംകൾക്കു ഭയപ്പെടാനുള്ളതു തങ്ങളുടെ രാഷ്ട്രീയാവകാശങ്ങൾ നഷ്ടമായിപ്പോകുമോ എന്നല്ല, ചിന്തിച്ചും സംഘടിച്ചും പ്രവർത്തിക്കാതിരുന്നാൽ തങ്ങളുടെ സംസ്കാരം നഷ്ടമായിപ്പോകുമോ എന്നാണു്. ആ സംസ്കാരം കേരളത്തിന്നു പുറത്തു ചിതറിക്കിടക്കുന്ന മുസ്ലിംകളിൽ വളർത്തുക എന്നതു് എളുപ്പമല്ല. രാജ്യഭാരം നഷ്ടപ്പെട്ടു കുറെക്കാലം ബുദ്ധിമാന്ദ്യം ബാധിച്ചു് ഒടുവിൽ ഉണർന്നു പ്രവർത്തിക്കുവാൻ തുടങ്ങുമ്പോഴായിരുന്നു ഇന്ത്യൻ വിഭജനമുണ്ടായതു്. വിഭജനാനന്തരം അഭ്യസ്തവിദ്യരിൽ ഭൂരിപക്ഷവും പാക്കിസ്ഥാനിലേയ്ക്കു നീങ്ങുകയാൽ, ശരിയായ നേതൃത്വത്തിൻെറയും സംഘടിച്ചു പ്രവർത്തിക്കാനുള്ള സാഹചര്യങ്ങളുടെയും അഭാവത്തിൽ അവരുടെ ഉണർവ്വു വീണ്ടും മന്ദീഭവിച്ചിരിക്കുകയാണു്. മാപ്പിളമാരെ ഈ ദോഷം കാര്യമായി ബാധിച്ചിട്ടില്ല. ബ്രിട്ടീഷ്ഭരണകാലത്തും ഇസ്ലാമികാദർശങ്ങൾ, വികസിതനിലയിലല്ലെങ്കിലും, പുലർത്തിപ്പോന്നതു മാപ്പിളമാരായിരുന്നു. ആ സംസ്കാരത്തെ വികസിപ്പിച്ചു ജീവിതനിലവാരമുയർത്തി അഭിമാനകരമായ ഒരു മുസ്ലിംസമുദായമായി വളരുവാനുള്ള എല്ലാ സാഹചര്യവും മാപ്പിളമാർക്കുണ്ടു്. ഇന്ത്യയിൽ മുസ്ലിംസംസ്കാരത്തെ നിലനിർത്തുവാനുള്ള കഴിവു മററാരെക്കാളുമധികം അവർക്കാണുള്ളതു്.

മാപ്പിളസമുദായത്തിൻെറ പുനരുദ്ധാരണത്തിന്നുവേണ്ടി പ്രവർത്തിക്കുവാൻ വളരെ സൌകര്യങ്ങളുണ്ടു്. അവർ കേരളത്തിൽമാത്രം കുടികൊള്ളുന്ന ഒരു മുസ്ലിംസമുദായമാകകൊണ്ടു് ഇസ്ലാമികസ്ഥാപനങ്ങളും ഒരേ ദേശീയഭാ

ഷയും അവരെ കെട്ടുറപ്പുള്ള ഒരു സമുദായമാക്കിത്തീർത്തിരിക്കുന്നു. അവർ നിവസിക്കുന്ന എല്ലാ ഗ്രാമങ്ങളിലും ഓരോ പള്ളിയുണ്ടു്. ഈ പള്ളികൾമുഖേന ഒരേ നേതൃത്വത്തിൽ സമുദായത്തെ എളുപ്പത്തിൽ സംഘടിപ്പിക്കാവുന്നതാണു്. ഇന്നത്തെ ലോകം സംഘടനയുടെ ലോകമാകുന്നു. ഇസ്ലാമികസാഹോദര്യമാകട്ടെ, സംഘടനയുടെ വിളനിലവുമാണു്. മാപ്പിളമാർ സമുദായത്തിന്നും മതത്തിന്നും വേണ്ടിയുള്ള പ്രവർത്തനത്തിന്നും ത്യാഗത്തിന്നും തയ്യാറെടുക്കുകമാത്രമേ വേണ്ടൂ. ഈ രണ്ടിനുമുള്ള തങ്ങളുടെ പാരമ്പര്യം മുസ്ലിംകൾ മറന്നിട്ടുണ്ടെങ്കിൽ ഇന്നു് ആ പാഠം അമുസ്ലിംകളുടെ സംഘടനകളിൽനിന്നും അവരുടെ നിഃസ്വാർത്ഥമായ പുനരുദ്ധാരണപ്രവർത്തനങ്ങളിൽനിന്നും രാഷ്ട്രപുനരുദ്ധാരണപദ്ധതികളുടെ പ്രവർത്തനങ്ങളിൽനിന്നും വീണ്ടും പഠിക്കാവുന്നതാണു്. അതിന്നൊരുങ്ങുന്നപക്ഷം താഴെ കൊടുത്തപ്രകാരം സുശക്തമായ ഒരു സംഘടന രൂപവല്ക്കരിക്കാവുന്നതാണു്.

1. എല്ലാ പള്ളികളും അതാതു പള്ളിയുടെ മഹല്ലിൽനിന്നു തിരഞ്ഞെടുക്കപ്പെട്ട മെമ്പർമാരടങ്ങിയ ഒരു കമ്മിററിയുടെ ഭരണത്തിൻകീഴിൽ വരുത്തുക.

2. ഓരോ പള്ളിക്കമ്മിററിയും ഓരോ മെമ്പറെ തിരഞ്ഞെടുത്തു് എല്ലാ താലൂക്കിലും ഒരു താലൂക്കുകമ്മിററി രൂപവൽക്കരിക്കുക.

3. താലൂക്കുകമ്മിററികൾ തിരഞ്ഞെടുക്കുന്ന നിശ്ചിതമെമ്പർമാർ അടങ്ങിയ ഒരു കേന്ദ്രകൌൺസിൽ രൂപവൽക്കരിക്കുക.

4. കമ്മിററികളുടെയും കൌൺസിലിൻെറയും നടത്തിപ്പിന്നു വേണ്ടുന്ന ഭരണഘടനകൾ തയ്യാറാക്കി അതുപ്രകാരം ഓരോന്നും ഓരോ പ്രസിഡണ്ടിനെയും മററുദ്യോഗസ്ഥന്മാരെയും തിരഞ്ഞെടുക്കുക.

5. കേന്ദ്രകൌൺസിലിനെ ഉപദേശിക്കുന്നതിന്നു കൌൺസിൽ വേണ്ടുന്ന ഉലമാക്കളെ നിയമിക്കുക.

6. കൌൺസിലിൻെറ നടത്തിപ്പിന്നു വേണ്ടുന്ന സഹായത്തിന്നായി വകുപ്പുകൾ തിരിച്ച് ഓരോ വകുപ്പിന്നും കൌൺസിൽ മെമ്പർമാരിൽനിന്നു പ്രത്യേകക്കമ്മിററികൾ രൂപവൽക്കരിക്കുക.

7. പള്ളിക്കമ്മിററികൾ അതാതു മഹല്ലുകളിൽ സക്കാത്തു പിരിച്ചു ശരീഅത്തനുസരിച്ചു വിതരണംചെയ്യുക.

8. താലൂക്കുകമ്മിററികൾ പള്ളിമഹല്ലുകളിൽനിന്നും മററും ധനം ശേഖരിച്ചു പള്ളിയുദ്യോഗസ്ഥന്മാൎക്കു നിശ്ചയിച്ച ശമ്പളം കൊടുക്കുകയും പള്ളികൾവകയായി മദ്രസ്സകളും ദൎസ്സുകളും നടത്തുകയും ചെയ്യുക.

9. കേന്ദ്രകൌൺസിൽവകയായി അറബിക്കോളേജുകളും ഗ്രന്ഥശാലകളും അനാഥമന്ദിരങ്ങളും സാങ്കേതികവിദ്യാലയങ്ങളും ആസ്പത്രികളും മററുസാമുദായികപൊതുജനോപകാരപദ്ധതികളും ഏൎപ്പാടുചെയ്യുക. കേന്ദ്രകൌൺസിലിന്നു താലൂക്കുകമ്മിററികളുടെ നടത്തിപ്പിന്നുവേണ്ടുന്ന ഉപദേശവും സഹായവും നല്കാവുന്നതാണ്.

10. കേന്ദ്രകൌൺസിൽവകയായി നടത്തുന്ന അറബിക്കോളേജുകളിൽവെച്ചു പള്ളികളിലെ ഖത്തീബ്മാരായി നിശ്ചയിക്കുന്നവൎക്കു വേണ്ടുന്ന ട്രെയിനിങ്ങ് ന

ല്ലുകയും കൊൺസിലിന്നു് അവരുടെ നിയമനങ്ങൾ ഏ
റെറടുക്കുകയും ചെയ്യാം. ഈ പഠനപദ്ധതിയിൽ ആധു
നികലോകത്തിലെ മുസ്ലിംജനതയുടെ പ്രശ്നങ്ങളെ നേരിടു
വാനുള്ള അറിവും ഉൾക്കൊള്ളിക്കണം. അങ്ങനെയാ
യാൽ ഈ കോളേജുകളിൽനിന്നു പുറത്തുവരുന്ന മുസ്ലിം
വിദ്യാൎത്ഥികൾക്കു് ഇന്ത്യാഗവൎമ്മെണ്ടിന്റെ വിദേശതന്ത്രകാ
ൎയ്യാലയങ്ങളിൽ സേവനംചെയ്യുവാൻ സാധിക്കുന്നതാണു്.

ഇങ്ങനെയുള്ള ഒരു പദ്ധതിയുടെ രൂപവൽക്കരണ
വും പ്രവൎത്തനവും ദുഘടമേറിയ ഒന്നാണെന്നും പ്രായോ
ഗികമല്ലെന്നും പലരും വാദിച്ചേയ്ക്കാം. അങ്ങനെ വാദി
ക്കുന്നവർ മുസ്ലിംസംസ്കാരം പ്രായോഗികമല്ലെന്നും വാദി
ക്കേണ്ടിവരും. ഇസ്ലാമികചരിത്രത്തെപ്പററിയും ഇസ്ലാമി
ന്റെ ഉദ്ദേശത്തെപ്പററിയും അവൎക്കുള്ള അജ്ഞതയെമാത്ര
മാണു് അതു തെളിയിക്കുന്നതു്.

സത്യത്തിന്നും സാഹോദൎയ്യത്തിന്നുംവേണ്ടിയുള്ള വ്യ
ക്തികളുടെ നിസ്വാൎത്ഥമായ ത്യാഗത്തിന്മേലും അശ്രാന്ത
പരിശ്രമത്തിന്മേലുമാണു് ഇസ്ലാം കെട്ടിപ്പടുത്തിട്ടുള്ളതു്.
അതിന്നു് ഇന്നത്തെ മുസ്ലിംകളും തയ്യാറെടുക്കാത്തപക്ഷം
മുസ്ലിംകളെന്നഭിമാനിക്കുന്നവരാൽ ഇസ്ലാം അവഹേളിക്ക
പ്പെടുന്നതാണെന്നുമാത്രമല്ല, ഇസ്ലാം ഒരു പുരോഗമനമത
മല്ലെന്നു് അമുസ്ലിംകൾ വാദിക്കുന്നതുമാണു്; ഇസ്ലാംമത
തത്വങ്ങൾ പ്രായോഗികമായി നടപ്പിൽ വരുത്തി ഇതര
സമുദായങ്ങളോടു കിടപിടിക്കാൻ സാധിക്കാതെ മുസ്ലിം
നാമധേയം ധരിക്കുന്നവർ പിന്നോക്കംനില്ക്കുന്ന ഒരു ജന
തയായി പുറംതള്ളപ്പെടുന്നതുമാണു്.

അമുസ്ലിംഭരണത്തിൻകീഴിൽ നിവസിക്കുന്ന മുസ്ലിം സമുദായങ്ങളെ നിയന്ത്രിക്കുന്നതിൽ മുസ്ലിംപണ്ഡിതന്മാക്ക് ഗൌരവമേറിയ ഉത്തരവാദിത്വമുണ്ട്. സമുദായത്തെ ഭിന്നിപ്പിക്കാതെ ഇസ്ലാമികസാഹോദര്യം പരിപാലിക്കേണ്ടത് അവരാകുന്നു; പണ്ഡിതന്മാക്ക് യഥാൎത്ഥമായ ഇസ്ലാമികവിജ്ഞാനം നേടുവാനും പരാശ്രയംകൂടാതെ ഉത്തരവാദിത്വബോധത്തോടുകൂടി ജീവിക്കുവാനും പ്രവൎത്തിക്കുവാനുമുള്ള സാഹചൎയ്യങ്ങൾ സൃഷ്ടിക്കേണ്ടതായ ചുമതല സമുദായത്തിന്നുമുണ്ട്. അജ്ഞരായ ഒരു ജനതയ്ക്കും സ്വതന്ത്രമായി ജീവിതം നയിക്കുവാൻ കഴിവില്ലാത്ത പണ്ഡിതന്മാക്കും തങ്ങളുടെ ഉത്തരവാദിത്വങ്ങൾ നിൎവ്വഹിക്കുവാൻ സാധ്യമല്ല. ഈ സ്ഥിതിയാണ് കേരളത്തിൽ ഇന്നുള്ളത്. അതിനാൽ മുസ്ലിംയുവാക്കൾ തങ്ങളുടെ ചുററുപാടും വികസിക്കുന്ന പരിഷ്കൃതാശയങ്ങളാലും പുരോഗമിച്ചുകൊണ്ടിരിക്കുന്ന അമുസ്ലിംജനതയാലും ആകൎഷിതരാകുന്നു. കാലക്രമത്തിൽ ഇസ്ലാമികാദൎശങ്ങളും സ്ഥാപനങ്ങളും പഴഞ്ചനെന്നു ധരിച്ച് അവക്ക് അവയോടുള്ള മതിപ്പും ആദരവും കുറഞ്ഞുവരികയും പിന്നീട് പേരിന്നുമാത്രം മുസ്ലിംകളായി വളരാനും ഒടുവിൽ ഇസ്ലാമിനെത്തന്നെ കൈവിടാനും ഇടവരികയും ചെയ്യും. ഈ ആപത്തിൽനിന്ന് ഇസ്ലാമിനെയും മുസ്ലിംകളെയും രക്ഷിക്കേണ്ടുന്നത് അഭ്യസ്തവിദ്യരായ മുസ്ലിംകളുടെയും അവരിലെ ധനാഢ്യരുടെയും ഒഴിച്ചുകൂടാത്ത കൎത്തവ്യമാണ്. അതിൻെറ നിൎവ്വഹണത്തിൽ എന്തു പരിശ്രമത്തിന്നും ത്യാഗത്തിന്നും അവർ തയ്യാറെടുക്കുകയും വേണം.

“നിശ്ചയമായും കഷ്ടപ്പാടുകളോടുകൂടിത്തന്നെ ആശ്വാസംവരുന്നു. നിശ്ചയമായും കഷ്ടപ്പാടുകളോടുകൂടിത്തന്നെ ആശ്വാസം വരുന്നു. അതിനാൽ ആശ്വാസം ലഭിച്ചുകഴിഞ്ഞാലും, പിന്നെയും അവിശ്രമം പ്രയത്നിക്കുകയും നിൻെറ നാഥനെ സന്തുഷ്ടനാക്കുകയും ചെയ്യുക.”

ഖുർ ആൻ 94, 5__8.

## ഇന്ത്യൻപൌരന്മാരായി ജീവിക്കുക

മാപ്പിളമാർ വിദേശീയരല്ല. അവരുടെ മാതൃഭൂമി കേരളവും മാതൃഭാഷ മലയാളവുമാണു്. അവക്ക് മഹത്തായ ഒരു പാരമ്പര്യമുണ്ടു്. വ്യാപാരം, വ്യവസായം, കൃഷി എന്നീ തുറകളിൽ ആയിരം കൊല്ലത്തിലധികംകാലത്തെ അത്യധ്വാനംകൊണ്ടു കേരളത്തിലെ സാമൂഹ്യജീവിതത്തെ അവർ ഉത്തേജിപ്പിച്ചു. കേരളത്തെ ആക്രമിച്ച ശത്രുക്കളോടു ധീരധീരം പൊരുതി ഒരു കാലത്തു് അവർ കേരളത്തെ രക്ഷിച്ചു. മാപ്പിളമാർ മുസ്ലിംകളായിരുന്നുവെങ്കിലും കേരളത്തിലെ ഹിന്ദുജനതയും രാജാക്കന്മാരും അവരുടെ സാമുദായികവും മതപരവുമായ ക്ഷേമജീ

വിതത്തിന്നുവേണ്ടിയുള്ള സർവ്വവിധാനുകൂല്യങ്ങളും നല്കി അവരെ ഉയരുവാനും വളരുവാനും സഹായിച്ചു. ഇങ്ങനെ കേരളം മാപ്പിളമാരോടും മാപ്പിളമാർ ഹിന്ദുജനതയോടും വളരെയധികം കടപ്പെട്ടിരിക്കുന്നു.

കേരളത്തിന്നു പുറമെയുള്ള മുസ്ലിംകളുടെയും മാപ്പിളമാരുടെയും സ്ഥിതിഗതികൾക്കു തമ്മിൽ വളരെ അന്തരമുണ്ട്. വടക്കെ ഇന്ത്യയിലെ മുസ്ലിംകൾ ഇന്ത്യയെ അധീനപ്പെടുത്തി ഭരിച്ചിരുന്നവരാകുന്നു. മാപ്പിളമാരാകട്ടെ, ബ്രിട്ടീഷുഭരണകാലംവരെ ഹിന്ദുരാജാക്കന്മാരുടെ വാത്സല്യംനേടിയ പ്രജകളായിരുന്നു. മാപ്പിളമാർ വിശ്വാസപരമായി മുസ്ലിംകളാണെന്നല്ലാതെ ഭാഷയിലോ തൊഴിലിലോ ഹിന്ദുജനതയുമായി വൈപരീത്യമുള്ളവരല്ല. മാപ്പിളമാരെപ്പോലെത്തന്നെ കേരളത്തിൽ ഇതരമതസ്ഥരും ഹിന്ദുക്കളുമായി സൌഹാർദ്ദത്തിൽ ജീവിച്ചുവരുന്നു. ഇവരിൽ പ്രധാനമായ ഒരു സമുദായമാകുന്നു സിറിയൻക്രസ്ത്യാനികളുടേതു്. ഇവർ ഗവമ്മേണ്ടുമായി സഹകരിച്ചും ഗവമ്മെണ്ടിന്റെ ആനുകൂല്യങ്ങൾ അനുഭവിച്ചും മതപരമായും ധനപരമായും പുരോഗമിച്ചും തലമുറകളായി ഇവിടെ ജീവിച്ചുപോരുന്നു.

ലോകത്തിൽ ഒന്നിലധികം സമുദായങ്ങൾ സൌഹാർദ്ദത്തിൽ ജീവിച്ചു തങ്ങളുടെ സ്വരാജ്യത്തെ സ്നേഹിച്ചും സേവിച്ചും വരുന്ന മററനേകം രാജ്യങ്ങളുണ്ടു്. സിറിയായിൽ മുസ്ലിംകളും ക്രൈസ്തവരും ഈജിപ്തിൽ മുസ്ലിംകളും ക്രൈസ്തവരും ചൈനയിൽ ബുദ്ധമതക്കാരും മുസ്ലിംകളും—ഇങ്ങനെ മറ്റനേകം രാജ്യങ്ങളിൽ വ്യത്യസ്തമതാനുയാ

യികൾ ഏററവും സൌഹാർദ്ദത്തോടെ ജീവിച്ചുവരുന്നു. ഇന്ത്യയിൽത്തന്നെ പുരാതനകാലംമുതല്ലേ ഹൈന്ദവരും മുസ്ലിംകളും സഹിഷ്ണത പുലർത്തിപ്പോന്നിരുന്നുവെന്നതിന്നു ധാരാളം തെളിവുകളുണ്ടു്. അല്ലെങ്കിൽ ഹൈന്ദവരുടെ രാജ്യത്തു മുസ്ലിംസമുദായങ്ങൾ വളർന്നുവരുവാനും മുസ്ലിം രാജാക്കന്മാരുടെ തലസ്ഥാനനഗരങ്ങളിൽക്കൂടി സുശക്തമായ ഹിന്ദുഭൂരിപക്ഷം നിലകൊള്ളുവാനും ഇടവരുമായിരുന്നില്ല. ബ്രിട്ടീഷ്ഭരണകാലത്തു് ഇന്ത്യയിലെ വലിയ മതവിഭാഗങ്ങൾതമ്മിലുണ്ടായ വടംവലിക്കുള്ള കാരണം പ്രത്യക്ഷമല്ലാത്ത പ്രചരണവേലയുടെ ഫലമായി സമുദായങ്ങളിലുളവായ ഭീതിമാത്രമായിരുന്നു. ഈ ഭീതി സമുദായങ്ങൾതമ്മിലുള്ള വിശ്വാസത്തിന്നു ഭംഗം വരുത്തി. വിഭജനവാദം ശക്തിപ്പെട്ടതോടുകൂടി അതു വിദ്വേഷമായി തരംതിരിഞ്ഞു. ഈ വിദ്വേഷം കുറെയെല്ലാം ശമിച്ചിട്ടുണ്ടെങ്കിലും സമുദായവാദികളുടെ പ്രവർത്തനങ്ങളിൽ ഇന്നും അതു പ്രതിഫലിച്ചുകാണാവുന്നതാണു്. ഇന്ത്യൻപൌരത്വം കൈവെടിയുവാൻ ഇഷ്ടപ്പെടാത്ത മാപ്പിളമാർ ഈ വിദ്വേഷത്തെ മായ്ച്ചുകളയേണ്ടിയിരിക്കുന്നു. തങ്ങളുടെ നടപടിമൂലം ഹിന്ദുമനോഭാവത്തിലും അവക്കു മാററം വരുത്താൻ സാധിക്കും.

ലോകത്തിലെ എല്ലാ രാഷ്ട്രങ്ങളും ഇന്ത്യയുമായി തന്ത്രബന്ധം സ്ഥാപിച്ചുവരികയാണു്. ലോകരാഷ്ട്രങ്ങളുടെ ഇടയിൽ ഇന്ത്യ ഇന്നു് ഉന്നതസ്ഥാനം കരസ്ഥമാക്കിയിരിക്കുന്നു. താനൊരിന്ത്യൻപൌരനാണെന്നതിൽ ആക്കും ഇന്നു് അഭിമാനംകൊള്ളാവുന്നതാണു്. ഒരാൾ ഒരു

രാജ്യത്തെ പൌരനെന്ന നിലയ്ക്കുള്ള അവകാശങ്ങൾ അ നുഭവിക്കുമ്പോൾ ചില ഉത്തരവാദിത്വങ്ങളും നിറവേററേ ണ്ടതുണ്ട്. തൻെറ ജന്മഭൂമിയെ നിഷ്കളങ്കം സ്നേഹിച്ച് അതിൻെറ ഉൽഗതിക്കും ശ്രേയസ്സിന്നുംവേണ്ടി ആവുന്ന ത്ര പ്രവൎത്തിക്കേണ്ടതു് ഓരോ പൌരൻെറയും കടമയാകു ന്നു. സ്വരാജ്യസ്നേഹമെന്നാൽ സ്വരാജ്യത്തുള്ള മണ്ണി നെ സ്നേഹിക്കുകമാത്രമല്ല, സ്വരാജ്യത്തിലെ ജനങ്ങളെ യും മൃഗങ്ങളെയും പക്ഷികളെയും വൃക്ഷങ്ങളെയും ചെടി കളെയും പുഷ്പങ്ങളെയും മററെല്ലാററിനെയും ഹാൎദ്ദമായി സ്നേഹിക്കുകയും അവയിലെല്ലാം അഭിമാനംകൊള്ളുകയും കൂടിയാണ്. പുരോഗമിച്ച രാഷ്ട്രങ്ങളെല്ലാം ഈ സ്നേ ഹത്തെ വിദ്യാലയങ്ങൾവഴിയായും പ്രസിദ്ധീകരണ ങ്ങൾവഴിയായും വളൎത്തിപ്പോരുന്നു. ഗുരുതരങ്ങളായ വി ഷയങ്ങളെ പ്രതിപാദിക്കുന്ന ബ്രിട്ടീഷ്ദിനപത്രങ്ങൾ പോലും നാം നിസ്സാരമെന്നു ഗണിക്കുന്ന ചില സംഗതി കളെപ്പററി മുഖപ്രസംഗമെഴുതുന്നതു കണ്ടാൽ നമുക്ക് അത്ഭുതം തോന്നും. ഇംഗ്ലണ്ടിലെ വസന്തകാലത്തിൻെറ ആരംഭം കുറിച്ചുകൊണ്ടു പക്ഷിവൃന്ദങ്ങൾ മധുരസംഗീതം പൊഴിച്ചുകൊണ്ടു വിദേശങ്ങളിൽനിന്നു് ഇംഗ്ലണ്ടിലേയ്ക്കു പ്രവേശിക്കുമ്പോൾ, 'നമ്മുടെ അതിഥികളുടെ ആഗമ നം' എന്ന തലക്കെട്ടിൽ ബ്രിട്ടീഷ്പത്രങ്ങൾ ഈ പ ക്ഷികളെപ്പററിയും അവയുടെ മധുരഗാനത്തെപ്പററിയും കാലാവസ്ഥയുടെ വിശേഷതയെപ്പററിയും മററും വിവര ങ്ങൾ നല്കി മുഖപ്രസംഗങ്ങൾ എഴുതി ഈ പക്ഷികളെ സ്വാഗതംചെയ്യുക പതിവാണ്. സ്വരാജ്യസ്നേഹം ജന്മ

ഭൂമിയുടെ നിലനില്പിന്നുവേണ്ടിയുള്ള എത്ര വലിയ ത്യാഗത്തിന്നും അവരെ സന്നദ്ധരാക്കുന്നു. കഴിഞ്ഞ മഹായുദ്ധകാലത്തു സാമാന്യജനങ്ങളെന്നോ പ്രഭുക്കളെന്നോ ഉള്ള യാതൊരു വ്യത്യാസവുംകൂടാതെയാണ് ബ്രിട്ടീഷുകാർ സ്വരാജ്യത്തിന്നുവേണ്ടി ത്യാഗങ്ങൾ ചെയ്തത്. എത്രയോ പ്രഭുകുടുംബങ്ങളിലെ യുവാക്കൾ സാധാരണജനങ്ങളോടു തോളോടുതോൾ ചേർന്നുനിന്നു തങ്ങളുടെ ജീവൻ ബലികഴിച്ചു. "നാം മരിച്ചാലും ഇംഗ്ലണ്ട് ജീവിക്കട്ടെ" എന്നായിരുന്നു അവരുടെ മുദ്രാവാക്യം.

അതുപോലെ മാപ്പിളമാരും ജന്മഭൂമിയെ സ്നേഹിച്ച് അതിന്റെ പുരോഗതിക്കായി അവിശ്രമം പ്രവത്തിക്കേണ്ടവരാകുന്നു. ഇന്ത്യയിലെ അഭിവൃദ്ധിപദ്ധതികളുടെ പുരോഗതി എല്ലാ സമുദായങ്ങളുടെയും സംസ്ഥാനങ്ങളുടെയും ഒത്തൊരുമിച്ചുള്ള പരിശ്രമത്തെ ആശ്രയിച്ചാണിരിക്കുന്നത്. മാപ്പിളമാർ വിദ്യാഭ്യാസപരമായും സാമ്പത്തികമായും പിന്നോക്കംനില്ക്കുന്ന ഒരു സമുദായക്കാരാകയാൽ രാഷ്ട്രസേവനത്തിന്നുള്ള അവരുടെ കഴിവുകൾ മററുള്ളവരുടേതിനെ അപേക്ഷിച്ചു വളരെ ചെറുതാകുന്നു; അവർ അംഗീകരിച്ചിരിക്കുന്ന രാഷ്ട്രീയനയം യോജിച്ചു പ്രവത്തിക്കുന്നതിനെ തടസ്സപ്പെടുത്തുകയും ചെയ്യുന്നു. മതാടിസ്ഥാനത്തിൽ നിസ്സാരപ്രാതിനിധ്യംമാത്രം ലഭിക്കുന്ന ഒരു പാട്ടിക്ക് ഒരിക്കലും ഭരണമേറെറടുക്കുവാൻ സാധിക്കുന്നതല്ലെന്നും മററുപാട്ടികളുമായി യോജിച്ചു പ്രവത്തിക്കുകയെന്നതു സാധ്യമല്ലെന്നും ഇതിന്നുമുമ്പു സ്ഥാപിച്ചുവല്ലോ. ഇന്ത്യയിലെ ഇന്നത്തെ പരിതസ്ഥിതിയിൽ

മാപ്പിളമാർ രാഷ്ട്രീയമായി ഒററപ്പെട്ടുനില്ക്കുന്ന നയം അവരെ ആപത്തിലേയ്ക്കു നയിക്കുകയാണു് ചെയ്യുക എന്നും നാം കണ്ടുകഴിഞ്ഞു. അവിശ്വാസം വിതച്ചാൽ അവിശ്വാസംമാത്രമേ വിളയുകയുള്ളൂ എന്നതു മനശ്ശാസ്ത്രപരമായ ഒരു തത്വമാകുന്നു. മതശാസനങ്ങളും ഈ തത്വത്തെ പൂർണ്ണമായി അംഗീകരിച്ചിരിക്കുകയാണു്.

"അന്യൻ നിന്നോടു് എപ്രകാരം പെരുമാറണമെന്നു നീ ഇച്ഛിക്കുന്നുവോ, അപ്രകാരം നീ അന്യനോടു പെരുമാറുക. അന്യൻ നിന്നോടു് എവ്വിധം വർത്തിക്കരുതു് എന്നു നീ ആശിക്കുന്നുവോ, ആ വിധത്തിൽ നീ അവനോടു വർത്തിക്കാതിരിക്കുക."

ഇങ്ങനെയാകുന്നു പ്രവാചകത്തിരുമേനിയുടെ ഉപദേശം.

ഇസ്ലാമിനെസ്സംബന്ധിച്ചുള്ള ഇടുങ്ങിയ മനസ്ഥിതിയാണു് ഇതരമതസ്ഥരുമായി സൌഹാർദ്ദബന്ധം സ്ഥാപിക്കുന്നതിനെ തടസ്സപ്പെടുത്തുന്നതു്. ഇതരമതാനുയായികളെ കുററപ്പെടുത്തുവാൻ ഇസ്ലാംമതം അനുവദിക്കുന്നില്ല.

ഇസ്ലാമികസഹിഷ്ണുതയെക്കുറിച്ചു മൌലവി അറബിഷംനാടു് എഴുതുന്നതു നോക്കുക:

"ഭൌതികമായ അനുഗ്രഹങ്ങൾ നല്കുന്ന വിഷയത്തിൽ ഒരു ജാതിക്കാരെയോ രാജ്യക്കാരെയോ പ്രത്യേകപ്പെടുത്താതിരിക്കുന്നപ്രകാരംതന്നെ ആത്മീയാനുഗ്രഹങ്ങളിലും ഏതെങ്കിലും ഒരു ജാതിയെമാത്രം പ്രത്യേകപ്പെടുത്തിട്ടില്ല. എല്ലാ ജാതികളിലും എല്ലാ രാജ്യങ്ങളിലും എല്ലാ

കാലത്തും പ്രവാചകരെ മാർഗ്ഗദർശനാർത്ഥം അയച്ചുകൊണ്ടിരുന്നു.

'ഒരു സത്യപ്രബോധകൻ വന്നുകഴിഞ്ഞിട്ടില്ലാത്ത ഒരു സമുദായവും ഇല്ലതന്നെ.'

ഖുർ ആൻ 35—24

'നിശ്ചയമായും നാം ഓരോ സമുദായത്തിലും പ്രവാചകന്മാരെ നിയോഗിച്ചിട്ടുണ്ടായിരുന്നു.'

ഖുർ ആൻ 16—36

'ഒരു രാജ്യവും ഇല്ല, അതിൽ സത്യപ്രബോധകൻ ഉണ്ടായിട്ടൊഴികെ.' (ഖുർ ആൻ)

"ഇസ്ലാം ഈ പ്രബോധനങ്ങൾകൊണ്ട് ഉദ്ദേശിക്കുന്നതു വിവിധജാതിമതസമുദായങ്ങളുടെയിടയിൽനിന്ന് ഏതെങ്കിലും ഒരു സമുദായംമാത്രമേ സത്യപ്രവാചകന്മാരാൽ അനുഗ്രഹിക്കപ്പെട്ടിട്ടുള്ളുവെന്ന വിശ്വാസത്തെ നീക്കി ആ വിശ്വാസംമൂലം ഉണ്ടാവാനിടയുള്ള ഛിദ്രങ്ങളെയും കലഹങ്ങളെയും ഇല്ലാതാക്കുവാനാകുന്നു. സർവ്വപ്രവാചകന്മാരിലും യാതൊരു വ്യത്യാസവുംകൂടാതെ വിശ്വസിക്കുവാൻ ഇസ്ലാംമതം കല്പിക്കുന്നു.

'അല്ലയോ മുസ്ലിംകളേ, പറയുവിൻ, ഞങ്ങൾ ലോകത്തുണ്ടായ സർവ്വപ്രവാചകന്മാരിലും വിശ്വസിക്കുന്നു. ചിലരെ വിശ്വസിക്കുകയും മററു ചിലരെ അവിശ്വസിക്കുകയും ചെയ്യുന്ന തരത്തിൽ അവരിൽ ആരെസ്സംബന്ധിച്ചും നാം വ്യത്യാസം ഭാവിക്കുന്നില്ല.'

ഖുർ ആൻ 2—16

"മുഹമ്മത്നബി സ.അ. സമാധാനം, അഥവാ ശാന്തി, ഈ ലോകത്തു സ്ഥാപിച്ചു. നബിക്കുശേഷം പരിശുദ്ധാത്മാക്കളായ ഖലീഫമാർ, അബൂബക്കർ, ഉമർ, ഉസ്മാൻ, അലി എന്നിവർ നബി സ്ഥാപിച്ച ആ ഭരണത്തെ നടത്തി ലോകത്തിന്നു മാതൃക കാണിച്ചുകൊടുത്തു. അന്നും ഇന്നും അതിന്നുമുമ്പും അത്തരത്തിലുള്ള മാതൃകാഭരണം ലോകത്തിൽ ഉണ്ടായിട്ടില്ല. ഇതിന്നു ചരിത്രം സാക്ഷ്യംവഹിക്കുന്നു. അവരുടെ ആ ഭരണത്തെ മനസ്സിലാക്കുന്നവക്ക് ഈ വാസ്തവത്തെ സമ്മതിക്കാതിരിക്കുവാൻ നിവൃത്തിയില്ല."

മുഹമ്മത് മാർമ്മ ഡ്യൂക്ക് പിക്ത്താൾ പറയുന്നതാവിതു്:

"പരിശുദ്ധഖുർ ആനും പ്രവാചകത്തിരുമേനിയുടെ മാതൃകയും ഇതരമതാനുയായികളോടുള്ള വിദ്വേഷത്തെയും അപമര്യാദയെപ്പോലും നിരോധിച്ചിരിക്കുന്നു. വിദ്വേഷം ഇസ്ലാമിനെപ്പററിയുള്ള അജ്ഞതയിൽനിന്നുത്ഭവിക്കുന്നതാകുന്നു.......അവിടെയും എല്ലാ മനുഷ്യരോടും തുല്യമായ നീതിയും ആത്മാർത്ഥമായ എല്ലാ അഭിപ്രായത്തോടും സഹിഷ്ണുതയും നല്ലവരായ എല്ലാ മനുഷ്യരോടും ആദരവും കാണിക്കാനാണ് ഇസ്ലാം നമ്മെ പഠിപ്പിക്കുന്നതു്. ഇസ്ലാം ഇതരജനതകൾക്കെതിരല്ല; അവരുടെ ഭാഗത്താണ്—എവിടെ നന്മയുണ്ടോ, അവിടെ നന്മയ്ക്കുവേണ്ടിയും എവിടെ തിന്മയുണ്ടോ, അവിടെ തിന്മയ്ക്കെതിരായും അവിശ്രമം പരിശ്രമിച്ചുകൊണ്ടു് ഇസ്ലാമികസഹിഷ്ണുത എന്ന ഈ വിശിഷ്ടഗുണത്തെ പ്രചരിപ്പിക്കുകയും പ്രവ

ത്തിക്കുകയും ചെയ്യേണ്ടതിന്റെ ആവശ്യകത നിങ്ങളോടു ഞാൻ ഊന്നിപ്പറയുന്നു. അമുസ്ലിമിന്റെ മധുകുംഭത്തെ തട്ടിക്കളയുവാൻകൂടി നമുക്കു പാടില്ല. അവന്റെ മതത്തെപ്പറ്റി അവന്റെ വികാരങ്ങളെ മുറിപ്പെടുത്തുന്ന ഒരു വാക്കുപോലും ഉച്ചരിക്കുന്നതും നമുക്കു നിരോധിക്കപ്പെട്ടിരിക്കുന്നു. ചരിത്രത്തിൽ ഇസ്ലാം പ്രദർശിപ്പിച്ചിട്ടുള്ള സഹിഷ്ണുതമൂലമാണ് ലോകശ്രദ്ധയെ നാം ഏററവുമധികം അർഹിക്കുന്നത്. ഭാവിയിൽ ഇസ്ലാമിന്റെ സഹിഷ്ണുത മനുഷ്യസമുദായത്തിന്റെ വ്രണങ്ങളെ സുഖപ്പെടുത്തിയെന്നു വരാം. ഇന്ന് ആ സഹിഷ്ണുത നിങ്ങളിൽ സ്ഥാപിക്കുക.''

ഇങ്ങനെ മുസ്ലിംകൾ സഹിഷ്ണുതയിലും സൌഹാർദ്ദത്തിലും അടിയുറച്ചു നില്ക്കുന്നതായാൽ കാലക്രമത്തിൽ ഹിന്ദുസമുദായത്തിന്നു മുസ്ലിംകൾ ഏല്പിച്ചുവെന്നു വിശ്വസിക്കപ്പെടുന്ന വ്രണങ്ങൾ സുഖപ്പെടുകയും അവരുമായി സാഹോദര്യം പുലർത്തുവാൻ സാധിക്കുകയും ചെയ്യും. പൂർണ്ണസൌഹാർദ്ദം സ്ഥാപിച്ചുകഴിഞ്ഞാൽ ആദ്യകാലങ്ങളിൽ മാപ്പിളമാരുടെ മതപരമായ കർമ്മങ്ങൾകൂടി ഹിന്ദുരാജാക്കന്മാർ എപ്രകാരം നിർബ്ബന്ധിച്ചു നടത്തിച്ചുപോന്നുവോ, അതേപ്രകാരം മതപരമായ യാതൊരു വ്യത്യാസവുംകൂടാതെ ഹിന്ദുജനത മാപ്പിളമാരോടു സഹോദരന്മാരെന്നോണം പെരുമാറുന്നതാകുന്നു. വാസ്തവം പറയുന്നതായാൽ കേരളത്തിലെ ഹിന്ദുക്കൾ മാപ്പിളവിരോധികളല്ല; അങ്ങനെയല്ലാത്ത മാപ്പിളമാർ ഹിന്ദുവിരോധികളുമല്ല. മാപ്പിളമാരിൽ വിജ്ഞാനം വർദ്ധിച്ചുവരികയും അവരുടെ ജീവിതനിലവാരം ഉയർന്നുവരികയും ചെയ്യുന്നതോടൊപ്പം രണ്ടു സമുദായ

ങ്ങളുംതമ്മിലുള്ള സമ്പക്കം വദ്ധിച്ചുവരികയാണു്. അനിഷ്ടസംഭവങ്ങളുടെ സ്മരണകഠം വേഗത്തിൽ മറക്കുന്ന സ്വഭാവം കേരളീയരുടെ ഒരു പ്രത്യേകഗുണമാണു്. മലബാറിലെ സാമുദായികസംഘട്ടനങ്ങഠം ഹിന്തുക്കളിൽ ഉണ്ടാക്കിയ വ്രണങ്ങഠം ആശ്ചയ്യകരമായ വേഗത്തിൽ ഉണങ്ങുകയാണു് ചെയ്തിട്ടുള്ളതു്. ബ്രിട്ടീഷ്ഭരണകാലത്തുകൂടി കൊച്ചിയിലെയും തിരുവിതാംകൂറിലെയും ഭരണാധികാരികഠം മാപ്പിളസമുദായത്തിൻെറ വിദ്യാഭ്യാസപുരോഗതിക്കുവേണ്ടി തുടച്ചയായി ചെയ്തുകൊണ്ടിരുന്ന ആനുകൂല്യങ്ങഠം നിസ്സാരങ്ങളല്ലായിരുന്നു. സ്കൂളുകളിലും കോളേജുകളിലും വളരെയധികം സ്കോളർഷിപ്പുകഠം മാപ്പിളവിദ്യാത്ഥികഠംക്കു നല്കിയിരുന്നു. മതവിദ്യാഭ്യാസത്തിന്നുള്ള സൌകയ്യങ്ങളും ഗവമ്മെണ്ടുവകയായി ഏപ്പെടുത്തുകയും അതിന്നു പ്രത്യേകം ഇൻസ്പെക്ടർമാരെ നിയമിക്കുകയും ചെയ്തിരുന്നു. അലിഗർസവ്വകലാശാലയിൽ പോയി പഠിക്കുവാനുംകൂടി വിദ്യാത്ഥികഠംക്കു സ്കോളർഷിപ്പുകഠം നല്കിയിരുന്നു. ഈ ആനുകൂല്യങ്ങഠംമൂലമാണു് തിരു-കൊച്ചിയിലെ മാപ്പിളമാർ വിദ്യാഭ്യാസപരമായി പുരോഗമിക്കാനും അവക്കു ഗവമ്മെണ്ടുദ്യോഗങ്ങഠം ലഭിക്കാനും മററും ഇടയായതു്. വിദ്യാഭ്യാസത്തിലുണ്ടായ പുരോഗതിയനുസരിച്ചു് ഇവിടത്തെ രാഷ്ട്രീയാന്തരിക്ഷവും ഭേദപ്പെട്ടിട്ടുള്ളതായി കാണാവുന്നതാണു്.

കേരളത്തിൽ ആർ. എസ്സ്. എസ്സ്. പ്രസ്ഥാനത്തിൻെറ പ്രവത്തനങ്ങഠം ഇയ്യിടെമാത്രമുണ്ടായതും കേരളത്തിൻെറ പുറത്തുനിന്നു് ഇറക്കുമതിചെയ്തതുമാകുന്നു.

മാപ്പിളമാർ രാഷ്ട്രീയമായി ഒറ്റപ്പെട്ടുനില്ക്കുക വഴി സഹാ യിച്ചില്ലെങ്കിൽ അതിവിടെ വേരൂന്നാൻ പോകുന്നില്ല. കേരളത്തിലെ അന്തരീക്ഷം ഈ പ്രസ്ഥാനത്തിന്നു യോ ജിച്ചതല്ല. മുസ്ലിംകൾക്കു ജന്മസിദ്ധമായ സൌഹാർദ്ദമ നോഭാവം പുനസ്ഥാപിക്കാമെങ്കിൽ അതു വന്നവഴിക്കുത ന്നെ തിരിച്ചുപോയ്ക്കൊള്ളും. ഇന്ത്യയിലെ പൂന്തോട്ടമാ യ കേരളത്തിൽ ഈ വിഷച്ചെടിക്കു സ്ഥാനമില്ലതന്നെ.

കേരളീയർ ഏറെക്കാലമായി സ്വപ്നം കണ്ടുകൊണ്ടി രുന്ന കേരളസംസ്ഥാനം അടുത്ത ഭാവിയിൽ രൂപംകൊള്ളു വാൻ പോകയാണ്. കേരളം ഇന്ത്യയിലെ ഏററവും ചെറുതും ഏററവുമധികം ജനപ്പെരുപ്പമുള്ളതുമായ സം സ്ഥാനമായിരിക്കും. അതിൻെറ പുരോഗതി കേരളീയരു ടെ ഐകമത്യത്തെയും അവിശ്രമപ്രയത്നത്തെയും ആശ്ര യിച്ചിരിക്കും. ഇവരണ്ടിലും കേരളീയക്കു മഹത്തായ ഒരു പാരമ്പര്യമുണ്ട്. ബ്രിട്ടീഷുഭരണത്തിന്നുമുമ്പു കേരളത്തിൽ ക്രൈസ്തവരെയും മുസ്ലിംകളെയും ബലവത്തായ രണ്ടു സമു ദായങ്ങളായി സ്നേഹപൂർവ്വം വളർത്തിപ്പോന്നതു ഹിന്ദുജനത യും ഹിന്ദുരാജാക്കന്മാരുമായിരുന്നു. പൂർവ്വകാലത്തെ ഈ സൌഹാർദ്ദം പുനസ്ഥാപിക്കാമെങ്കിൽ കേരളം ഇന്ത്യയി ലെ ഒരു മാതൃകാസംസ്ഥാനമായിത്തീരുമെന്നതിന്നു യാ തൊരു സംശയവുമില്ല.

കേരളീയർ ഒത്തൊരുമിച്ചു പ്രവർത്തിക്കുന്നതായാൽ കേരളത്തിൻെറ ഭാവി ശോഭനമാണ്. കേരളത്തിൻെറ അനുപമമായ പ്രകൃതിസൌന്ദര്യം കേരളത്തെ ഇന്ത്യയി ലെ പൂന്തോട്ടം എന്ന അപരനാമത്തിന്നു് അർഹമാക്കിയി

രിക്കുന്നു. കേരളത്തിലെ ജനങ്ങളും സുഭഗന്മാരാകുന്നു. ശുദ്ധിയിൽ ജീവിക്കുകയും വസ്ത്രധാരണംചെയ്യുകയും ചെയ്യുന്നതിൽ കേരളീയരോടു കിടപിടിക്കുന്നവരായി ആരുമില്ല. ബുദ്ധിസാമർത്ഥ്യംകൊണ്ടും *കേരളീയർ ഇന്ത്യയിലെ മറ്റെല്ലാ ജനതകളുടെയും മുന്നിലാണ്. ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും പോയി അവർ ഇന്ത്യയ്ക്കുവേണ്ടി സേവനംചെയ്തുവരുന്നു. ഇന്ത്യയുടെ വിദേശപ്രതിനിധികളിൽ വലിയൊരു വിഭാഗം കേരളീയരാണ്. കേന്ദ്രത്തിലും മറ്റു പല സംസ്ഥാനങ്ങളിലുമുള്ള വലിയ ഉദ്യോഗങ്ങളിലും കമ്പനികളിലും കേരളീയരെ ധാരാളം കാണാവുന്നതാണ്. ഇന്നവർക്ക് തങ്ങളുടെ സ്വന്തംനാട്ടിനെ പുനരുദ്ധരിക്കാനും അവിടത്തെ പാവപ്പെട്ടവരെ സേവിക്കാനും ഒരവസരം ലഭിച്ചിരിക്കയാണ്. ഇന്ത്യയുടെ പൊതുജീവിതത്തിൽ അദ്വിതീയമായ പങ്കു വഹിച്ചിട്ടുള്ള കേരളീയർ ഈ അവസരത്തെ എങ്ങനെ ഉപയോഗപ്പെടുത്തുന്നുവെന്നു കാണുവാൻ ഇന്ത്യൻജനത ഉത്സുകരായിരിക്കും.

കേരളത്തെ തുറിച്ചുനോക്കുന്ന പ്രശ്നങ്ങൾ പലതാണെങ്കിലും ഒത്തൊരുമിച്ചുള്ള പ്രവർത്തനംകൊണ്ടു പരിഹരിക്കാൻ സാധിക്കാത്തതായി ഒന്നുമില്ല. വ്യവസായവൽക്കരണംകൊണ്ടല്ലാതെ കേരളത്തിലെ പട്ടിണിയും തൊഴിലില്ലായ്മയും പരിഹരിക്കാൻ സാധിക്കുന്നതല്ല. ഇതു്, കേരളം ഒരു പ്രത്യേകസംസ്ഥാനമായാലുമില്ലെങ്കിലും, വേണ്ടതാണ്. വ്യവസായവൽക്കരണംകൊണ്ടു കേരളത്തെ ഇന്നു് അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾക്കു പരിഹാരം കാണുവാൻ സാധിക്കുമെന്നുമാത്രമല്ല, കാലക്രമംകൊണ്ടു കേ

രളത്തിലെ ജനങ്ങളുടെ ജീവിതനിലവാരം പാശ്ചാത്യരാജ്യങ്ങളിലേതുപോലെ ഒരു ഉയന്ന നിലയിലെത്തിക്കുവാൻ കഴിയുന്നതുമാണ്. വ്യവസായവൽക്കരണത്തിന്നുള്ള സാധ്യതകഠം കേരളത്തിൽ ധാരാളമുണ്ട്. കേരളത്തിൻെറ വനവിഭവങ്ങളെ ഉപയോഗപ്പെടുത്തി പലതരത്തിലുള്ള വ്യവസായങ്ങളും സ്ഥാപിക്കാവുന്നതാണ്. ഇന്ത്യയിലെവിടെയും ഇതുവരെ മത്സ്യവ്യവസായം ശാസ്ത്രീയാടിസ്ഥാനത്തിൽ അഭിവൃദ്ധിപ്പെടുത്തീട്ടില്ല. കേരളത്തിൻെറ നീണ്ട സമുദ്രതീരം ഈ വ്യവസായത്തിന്നുള്ള വമ്പിച്ച സാധ്യതകഠം ഉഠക്കൊള്ളുന്നു. ഫലവൃക്ഷങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ള വ്യവസായങ്ങഠക്ക കേരളത്തിൽ വളരെ സാധ്യതയുണ്ട്. തെങ്ങിനോട ബന്ധപ്പെട്ട കയർവ്യവസായവും വെളിച്ചെണ്ണവ്യവസായവും ഇനിയും വളരെയധികം അഭിവൃദ്ധിപ്പെടുത്താവുന്നതാണ്. കശുവണ്ടി, കുരുമുളക്, റബ്ബർ, ചായ, കാപ്പി എന്നിങ്ങനെ വിദേശമാക്കറ്റുകളുമായി ബന്ധിക്കുന്ന ഉൽപന്നങ്ങളുടെ കൃഷി ശാസ്ത്രീയാടിസ്ഥാനത്തിൽ അഭിവൃദ്ധിപ്പെടുത്താൻ സാധിക്കും. മിക്കതും ഇന്ത്യയുടെ വിദേശവ്യാപാരത്തിലെ പ്രധാനമായ ഇനങ്ങളായതുകൊണ്ട് ഇവയെ അഭിവൃദ്ധിപ്പെടുത്തുന്നതിൽ കേന്ദ്രഗവമ്മെണ്ടിൻെറ ധനസഹായം തീച്ചയായും പ്രതീക്ഷിക്കാം. കേരളത്തിൻെറ ഇന്നത്തെ സാമ്പത്തികസ്ഥിതിയും ജനപ്പെരുപ്പവും തൊഴിലില്ലായ്മയും കേന്ദ്രഗവമ്മെണ്ടിന്നു നല്ലപോലെ അറിയാവുന്നതാണ്. അറിയാത്ത കായ്യങ്ങഠം പറഞ്ഞറിയിക്കാനുള്ള സാമത്ഥ്യം കേരളീയക്കുണ്ടതാനും.

എന്നാൽ കേരളസംസ്ഥാനം പുനരുദ്ധരിക്കുന്ന പ്രശ്ന ത്തിന്നുള്ള പോംവഴിയുടെ ഒരു വശംമാത്രമേ ധനംകൊണ്ടു സാധിക്കുകയുള്ളു. അതിൻെറ കാൎയ്യമായ വശം കേരളീയ രുടെ ഒരുമയോടുകൂടിയ തീവ്രപ്രയത്നമാകുന്നു. അതിനാൽ കേരളത്തിൻെറ സന്താനങ്ങൾ ഒരു ശക്തിയാലും ഉടയ്ക്കു വാൻ സാധിക്കാത്ത ഐക്യം തങ്ങളിൽ സ്ഥാപിക്കണം. സമുദായങ്ങൾ തമ്മിൽ വിശ്വാസമില്ലെങ്കിൽ ഇങ്ങനെ യുള്ള ഐക്യം സാധ്യമല്ല. കേരളീയരുടെ ഇന്നത്തെ ഉദ്യോഗഭ്രമവും പട്ടിണിയും വ്യക്തികളെയും സമുദായ ങ്ങളെയും സ്വാൎത്ഥചിന്തയിലേയ്ക്കു നയിക്കുന്നു. സ്വന്തം നാടിനോടുള്ള യഥാൎത്ഥമായ സ്നേഹവും നീതിബോധ വുംജനങ്ങളിൽ വളൎത്തുകമാത്രമാണു് ഇതിന്നുള്ള പോം വഴി. അടുത്തകാലംവരെ വ്യത്യസ്തഭരണത്തിൻകീഴിലി രുന്ന കേരളവിഭാഗങ്ങളുടെ സംയോജനം കേരളത്തിൻെറ പുരാതനസംസ്കാരത്തെ പുനസ്ഥാപിക്കുവാനും കേരളീയ രുടെ സൎവ്വതോമുഖമായ പുരോഗതിക്കുവേണ്ടി അവിശ്ര മം പ്രയത്നിക്കുവാനും . തയ്യാറെടുക്കുന്ന ഒരു ഗവൎമ്മെണ്ടു സ്ഥാപിക്കുവാൻ സഹായിക്കുമെന്നു പ്രതീക്ഷിക്കാം. കേ രളത്തിൻെറ രാഷ്ട്രീയജീവിതത്തിൽ കടന്നുകൂടിട്ടുള്ള മാ ലിന്യങ്ങളെ നിൎദ്ദയം തുടച്ചുനീക്കുവാൻ തയ്യാറുള്ള നിഷ്പ ക്ഷമായ ഒരു ഗവൎമ്മെണ്ടിന്നല്ലാതെ കേരളത്തിലെ ഇന്ന ത്തെ അന്തരിക്ഷത്തിന്നു മാററം വരുത്തുവാൻ സാധിക്കു ന്നതല്ല. ഗവൎമ്മെണ്ടിൻെറ നടപടികൾ ഫലപ്രദമാകു ന്നമെങ്കിൽ നാട്ടുകാരുടെയും പത്രങ്ങളുടെയും പൂൎണ്ണസഹ കരണവും അത്യാവശ്യമായിരിക്കും.

മാപ്പിളമാരെസ്സംബന്ധിച്ചേടത്തോളം രാഷ്ട്രീയമായി വേർതിരിഞ്ഞുനില്ക്കുന്നതായാൽ ഗവൎമ്മെണ്ടിൻെറ നിൎമ്മാണപദ്ധതികളിൽ പൂൎണ്ണമായി പങ്കെടുക്കുവാൻ സാധിക്കാതെവരുന്നതാണെന്നും തന്നിമിത്തം അവരുടെ കഴിവുകൾ ചുരുങ്ങിവരുന്നതാണെന്നും മുമ്പു പറഞ്ഞുവല്ലോ. ഗവൎമ്മെണ്ടുകേന്ദ്രങ്ങളിൽ സ്വാധീനമില്ലാതായിത്തീരുന്നതുകൊണ്ടു് അവർ അധികമായി അധിവസിക്കുന്ന പ്രദേശങ്ങൾ ഗവൎമ്മെണ്ടിൻെറ ശ്രദ്ധയെ ആകൎഷിക്കാൻകഴിയാതെ അവഗണിക്കപ്പെടാനിടവരുന്നതുമാകുന്നു.

അതിനാൽ ഇന്നത്തെ പരിതസ്ഥിതിയിൽ മാപ്പിളമാർ വേണ്ടതു്, മതപരമായ യാതൊരു വിദ്വേഷത്തിന്നും ഇടനല്കാതെ ഭൂരിപക്ഷസമുദായത്തിൽ പൂൎണ്ണവിശ്വാസമൎപ്പിച്ചും അവരോടു പൂൎണ്ണമായി സഹകരിച്ചും തങ്ങളുടെ സ്വന്തം ഗുണത്തെയും ഇസ്ലാമിൻെറ യശസ്സിനെയും ലാക്കാക്കി പ്രവൎത്തിക്കുകയാണു്. മററുമുസ്ലിംകൾക്കുവേണ്ടി മാപ്പിളമാൎക്കു് ഒന്നാമതായി ചെയ്യുവാനുള്ള സേവനം, നാലുകോടിയിലധികം മുസ്ലിംകൾ തങ്ങൾക്കു് ആപത്താണെന്നു മനസ്സിലാക്കി ബഹിഷ്കരിച്ച ആ സംഘടനയെ ചേരിനുമാത്രം നിലനിറുത്തി അവരെ കുഴപ്പത്തിലാക്കാതിരിക്കുക എന്നതാണു്. മാപ്പിളമാരുടെ സ്വന്തം ക്ഷേമത്തിന്നും ഇതാവശ്യമാകുന്നു. പത്രങ്ങൾ ശ്രദ്ധിച്ചു വായിക്കാത്തവൎക്കറിയാം, ലീഗ്സംഘടനയുടെ തലസ്ഥാനമായ മദിരാശിയിലോ തമിഴ്ജില്ലകളിലോ ലീഗ്സമ്മേളനങ്ങൾ നടത്തി ഹിന്ദുജനതയിൽ വിദ്വേഷം ജനിപ്പിക്കുന്നില്ലെന്നു്. മുസ്ലിംലീഗിൻെറ പ്രസിഡണ്ടുതന്നെ തൻെറ

പ്രവർത്തനങ്ങളെല്ലാം മലബാറിലാണു് നടത്തിവരുന്നതു്. പ്രധാനമന്ത്രിയുടെ മലബാർപര്യടനത്തിന്നുശേഷം മലബാറും ലീഗുമായുള്ള ബന്ധം പൂർണ്ണമായി സ്ഥാപിച്ചുകഴിഞ്ഞു. പ്രധാനമന്ത്രി മലബാറിലെ ലീഗ്പ്രവർത്തനത്തെ വിമർശിച്ചതിനെപ്പററി പാക്കിസ്ഥാനിലെ ഇന്ത്യൻനമ്പാസിഡരോട ചോദ്യങ്ങൾ ചോദിച്ചതായി 'ഹിന്ദു' പത്രം റിപ്പോർട്ടുചെയ്തിരിക്കുന്നു. ഇങ്ങനെയുള്ള പരിതസ്ഥിതി ഇന്ത്യയിലെ ഹിന്ദുക്കളും മുസ്ലിംകളും തമ്മിലുള്ള സൌഹാർദ്ദത്തെ വർദ്ധിപ്പിക്കയല്ല ചെയ്യുന്നതു്. പ്രധാനമന്ത്രിയുടെ നിലപാടിനെ വിമർശിച്ചുകൊണ്ടും മുസ്ലിംലീഗിനെ തൊട്ടുകളിച്ചാലുണ്ടാകാവുന്ന ഭവിഷ്യത്തുക്കളെപ്പററി താക്കീതുചെയ്തുകൊണ്ടും ലീഗുകാർ നടത്തുന്ന പ്രചരണവേല മാപ്പിളമാരെ മതത്തിൻെറ പേരിൽ ഇളക്കിവിടുവാൻമാത്രമേ പര്യാപ്തമാവൂ. ഇതുതന്നെയാണു് 1921-ലും സംഭവിച്ചതു്!

മുസ്ലിംലീഗു പ്രവർത്തിക്കുന്നതു നിയമത്തിൻെറ പരിധിയിൽ നിന്നുതന്നെയായിരിക്കാം എന്നാൽ പ്രസംഗങ്ങൾ കേട്ടും വായിച്ചറിഞ്ഞും ആവേശഭരിതരായ ഒരു ജനത ചിലപ്പോൾ നിയമത്തെ സ്വന്തം കൈകളിൽ എടുത്തുവെന്നുവരാം. അപ്പോൾ ഗവമ്മെണ്ടെടുക്കുന്ന നടപടികളും നിയമത്തിൻെറ പരിധിയിൽ നിന്നുകൊണ്ടുതന്നെയായിരിക്കുകയും ചെയ്യും.

എല്ലാ പ്രശ്നങ്ങളെയും ധീരതയോടെ നേരിടുന്ന ഒരു സ്വഭാവഗുണം മാപ്പിളമാക്കുണ്ടു്. കേരളത്തെ പുനരുദ്ധരിക്കുന്നതിൽ ഈ ഗുണത്തെ ഉപയോഗപ്പെടുത്താനുള്ള

അവസരം അവക്ക് ലഭിക്കുന്നതാണ്. ഗവൺമെണ്ടുമായി സഹകരിക്കുകയും നിർമ്മാണപദ്ധതികളിൽ പങ്കെടുക്കുകയും ചെയ്യുന്നപക്ഷം കേരളത്തിന്റെ വ്യവസായവൽക്കരണവുമായി ബന്ധപ്പെടുവാനും അതുവഴി തങ്ങളുടെ ജീവിതനിലവാരം ഉയർത്താനും കേരളത്തിലെ മാപ്പിളമാക്ക് സാധിക്കുന്നതാണ്.

ഇന്നത്തെ ഇന്ത്യ സ്വതന്ത്രമായ ഇന്ത്യയാണ്. ഇന്ത്യയിൽ ജനിച്ചുവളരുന്ന എല്ലാ വ്യക്തികളും ഇന്ത്യൻ പൌരന്മാരാകുന്നു. ഇന്ത്യൻഭരണഘടന ഓരോ പൌരന്റെയും അവകാശങ്ങൾ സ്ഥാപിച്ചിട്ടുണ്ട്. മററിന്ത്യൻ പൌരന്മാക്കുള്ള എല്ലാ അവകാശങ്ങളും മുസ്ലിംകൾക്കുമുണ്ട്. വിദേശീയാധീനത്തിലായിരുന്നപ്പോൾ മുസ്ലിംകളും ഹിന്ദുക്കളും തമ്മിൽ രാഷ്ട്രീയാവകാശങ്ങളെപ്പററിയുണ്ടായിരുന്ന തക്കം വിഭജനത്തോടുകൂടി അവസാനിച്ചു. ഇന്ത്യ വിടുവാൻ ഇഷ്ടപ്പെടാതെ ഇന്ത്യയിൽത്തന്നെ താമസമുറപ്പിച്ച നാലരക്കോടി മുസ്ലിംകൾ തികച്ചും ഇന്ത്യൻ പൌരന്മാരാകുന്നു.

ഇന്ത്യൻജനത ബഹുഭൂരിപക്ഷം ഹിന്ദുക്കളാകയാൽ എല്ലാ നിയമനിർമ്മാണങ്ങളും ഹിന്ദുഭൂരിപക്ഷത്തിന്റേതായിരിക്കും. ഈ അവസ്ഥ മുസ്ലിംകളെക്കൊണ്ടു മാററാൻ സാധിക്കുന്നതല്ലെങ്കിലും ഇസ്ലാമിന്നെതിരായ നിയമനിർമ്മാണങ്ങളുണ്ടായാൽ മാപ്പിളമാരുടെ സാമുദായികസംഘടനവഴിയായി കേന്ദ്രഗവൺമെണ്ടിനെ സൌഹാർദ്ദപൂർവ്വം സമീപിച്ചു നിവൃത്തി നേടാവുന്നതാണ്. ഒരു ന്യൂനപക്ഷത്തിന്നു ഭരണഘടനയെക്കാളും രക്ഷ നല്കുന്നതു ഭൂരി

പക്ഷത്തിന്റെ സഹിഷ്ണുതയും സംസ്കാരവും പാരമ്പര്യവുമാകുന്നു. ഹിന്ദുഭൂരിപക്ഷത്തിന്നു് ഈ വിശേഷതകളുണ്ടെന്നു രാഷ്ട്രം മതേതരമാക്കിയതിൽനിന്നും മതസ്വാതന്ത്ര്യം നല്കിയതിൽനിന്നും പൂർണ്ണമായി തെളിയുന്നുണ്ടു്. ഇനിയും ഹിന്ദുജനതയെ അലട്ടിക്കൊണ്ടു് ഇന്ത്യൻമുസ്ലിംകൾ ഇന്ത്യയിൽ ഒരു ശാപമായിത്തീരുന്നതു് ഇസ്ലാമിന്നോ ഇന്ത്യൻമുസ്ലിംകൾക്കോ ഭാരതത്തിന്നോ അഭിമാനകരമല്ല.

കേരളത്തിന്റെ പൂർവ്വകാലചരിത്രത്തിൽ തങ്ങൾ വഹിച്ചിട്ടുള്ള പങ്കിൽ മാപ്പിളമാർ തീർച്ചയായും അഭിമാനിക്കാവുന്നതാണു്. ഇന്നവർ കേരളം ഉൾക്കൊള്ളുന്ന ഇന്ത്യാരാഷ്ട്രത്തിലെ പൌരന്മാരാകുന്നു. രാഷ്ട്രീയമായി ഒററതിരിഞ്ഞു നില്ക്കാതെ ഇന്ത്യയിലെ മററുപൌരന്മാരെപ്പോലെ മാപ്പിളവ്യക്തികൾ തങ്ങളുടെ താൽപര്യങ്ങൾക്കനുകൂലമെന്നു തോന്നുന്ന പാർട്ടികളിൽ ചേർന്നു് ഉത്തമപൌരന്മാരായി ഭാരതത്തിന്നു സേവനംചെയ്യുകയായിരിക്കും മാപ്പിളസമുദായത്തിന്റെ ഉന്നമനത്തിന്നുള്ള ഏററവും ഉത്തമമായ മാർഗ്ഗം.